


# ഖാദിരിയ്യാ ത്വരീഖത്ത്

## ശൈഖ് ജീലാനിയുടെ

## തർബിയത്ത് പ്രസ്ഥാനം

സ്വാലിഹ്  നിസാമി പുതുപൊന്നാനി

9/32

Title:

**QADIRIYYA THWAREEKHATH**

Author:

**Swalih Nizami Puthuponnani**

**Phone : 9037500621**

Edition:

**First Print Edition: 10 October 2020**

Publisher :

**Prachodanam Books, Veliyankode, Veliyankode P.O,**

**Malappuram Dt, Kerala- 679579**

**Ph: 04942678437**

**WhatsApp : 9188020821**

Price:

**100 rupees**

## സ്വാലിഹ് നിസാമി പുതുപൊന്നാനി

### ഗ്രന്ഥകാരൻ, വിവർത്തകൻ .

ജനനം പൊന്നാനിയുടെ ഭാഗമായ പുതുപൊന്നാനിയിൽ. പുതുപൊന്നാനി എൽ പി സ്കൂൾ, പൊന്നാനി എം എ ഹൈസ്കൂൾ, പൊന്നാനി എം.ഇ.എസ്.കോളേജ് എന്നിവിടങ്ങളിൽ പഠിച്ചു. പട്ടിക്കര (തൃശൂർജില്ല), വെളിയങ്കോട്, ഏ. ആർ. നഗർ എന്നിവിടങ്ങളിൽ മതപഠനം (ദർസ്). കാലിക്കറ്റ് യൂണിവേഴ്സിറ്റിയിൽ നിന്നും അറബിക്, സോഷ്യോളജി ബിരുദങ്ങൾ; ഹൈദരാബാദ് ജാമിഅ നിസാമിയ്യയിൽ നിന്നും നിസാമി മതബിരുദവും തഫ്സീറിൽ (ഖുർആൻവ്യാഖ്യാനം) ബിരുദാനന്തര ബിരുദവും. ഇസ്‌ലാമിക ആനുകാലികങ്ങളിൽ എഴുതുന്നു. പത്തോളം വിവർത്തനകൃതികൾ. ഇരുപതിലേറെ സ്വതന്ത്രരചനകളും. ഇഷ്ടവിഷയങ്ങൾ: അഹ്ലുസ്സുന്ന, സൂഫിസം, ശീഈസം, കേരളമുസ്‌ലിംചരിത്രം, മുസ്‌ലിം ലോകചരിത്രം, ഇസ്‌ലാമിക മന:ശാസ്ത്രം. ഇസ്‌ലാമിക കലകളും ജ്ഞാന ശാസ്ത്രങ്ങളും.

## പ്രചോദനം പ്രസിദ്ധീകരിച്ച

## സ്വാലിഹ് നിസാമി പുതുപൊന്നാനിയുടെ മറ്റുപുസ്തകങ്ങൾ

**7. ഒരേയൊരാൾ :** മനുഷ്യരിൽ തുല്യനില്ലാത്ത ഒരേയൊരാൾ മുഹമ്മദ് നബിയാകുന്നു. അനേക കോടി വിശ്വാസികളുടെ മനസ്സിലും പ്രവർത്തികളിലും ഇന്നും ജീവിക്കുന്ന മുഹമ്മദ് നബിയുടെ അപദാനങ്ങൾ. വിശ്വസനീയ പ്രമാണങ്ങൾ അടിസ്ഥാനമാക്കിയുള്ള രചന. വില 80 രൂപ.

**6. അൽജിഹാദ്.** ശൈഖ് സൈനുദ്ധീൻ മഖ്ദൂം ഒന്നാമൻ പോർട്ടുഗീസ് അധിനിവേശ സമയത്ത് എഴുതിയ ജിഹാദ് പാഠങ്ങളുടെയും, പോർട്ടുഗീസ് അക്രമികളെ പ്രതിരോധിക്കാൻ, ജിഹാദു ചെയ്യാൻ പ്രേരിപ്പിക്കുന്ന തഹ്രീള്' എന്ന് പേരുള്ള അദ്ദേഹത്തിന്റെ കവിതയുടെയും വിവർത്തനം, അനുബന്ധകുറിപ്പുകൾ. അവതാരിക: **ഡോക്ടർ മഹ്മൂദ് കൂരിയ**. വില 90 രൂപ.

**5.വിസ്മയം മനുഷ്യമനസ്സ്.** വിശ്രുത ഇസ്ലാമിക ദാർശനികൻ ഇമാം ഗസാലിയുടെ ഇഹ്യാ ഉലൂമിദ്ധീൻ എന്ന പുകൾപെറ്റ കൃതിയിലെ അജാഇബുൽഖൽബ്' (= മനസ്സിന്റെവിസ്മയങ്ങൾ) എന്ന അധ്യായത്തിന്റെ വിവർത്തനം. വില 150 രൂപ

**4.വിശുദ്ധകിരീടം** (മൂന്നാംപതിപ്പ്). മഹാഗുരു ഇബ്നു അത്വാഇല്ലാഹിസ്സികന്ദരിയുടെ താജുൽ അറൂസ് വർത്തനം. ആത്മീയശുദ്ധി ഉറപ്പുവരുത്താനാവശ്യമായ ഉപദേശങ്ങൾ. വില 100 രൂപ

**3.അല്ലാഹു പോരേ അടിമയ്ക്ക്?** മഹാഗുരു ഇബ്നുഅത്വാഇല്ലാഹി സ്സികന്ദരിയുടെ അത്തൻവീർ ഫീ ഇസ്ഖാത്തിത്തദ്ബീർ' പരിഭാഷ. തൗഹീദ് (ഏകദൈവവിശ്വാസം), തവക്കുൽ (ഏകാശ്രയത്വം) എന്നീ സംഗതികൾ മനോഹരമായി അവതരിപ്പിക്കുന്ന സൂഫീരചന. വില 180 രൂപ.

**2.സൂറത്തുൽ ഫാതിഹ വ്യാഖ്യാനം.** വിശ്വപ്രസിദ്ധ ഖുർആൻ വ്യാഖ്യാതാവ് ഹാഫിള് ഇബ്നു കസീർ. വിവർത്തകന്റെ വിശദമായ കുറിപ്പുകളും. വില 80 രൂപ.

**1.ഹിമകണങ്ങൾ**. സൂഫിയുടെ വിശ്വാസം, മനസ്സ്, ഭക്തി, ഭോഗം, വിശുദ്ധി, ത്യാഗം, സ്വാതന്ത്ര്യം, യുക്തി, ത യത്വം തുടങ്ങിയ വിഷയങ്ങൾ. സ്വതന്ത്രരചന. വില 100 രൂപ.

**ശൈഖ് ജീലാനി** റഹി യുടെ തർബിയത്ത് പ്രസ്ഥാനത്തെക്കുറിച്ചുള്ള ഹ്രസ്വമായ അന്വേഷണം മാത്രമാണിത്. അദ്ദേഹത്തിന്റെ ജീവചരിത്രത്തിന്റെയും സന്ദേശങ്ങളുടെയും സംക്ഷിപ്തം. നൂറ്റാണ്ടുകൾ നീണ്ടുനിന്ന ഖാദിരിയ്യ പ്രസ്ഥാനം ചരിത്രത്തിൽ നിർവ്വഹിച്ച പരിഷ്കരണ യത്നങ്ങൾ അനുബന്ധമായി ചർച്ച ചെയ്യേണ്ടതുണ്ട്. ഖാദിരിയ്യ പ്രസ്ഥാനത്തെ തെറ്റുദ്ധരിച്ച മൂന്ന്കൂട്ടരുണ്ട് നമുക്കിടയിൽ . ഒന്ന്: ഖാദിരികൾ എന്ന് സ്വയം പരിചയപ്പെടുത്തുകയും ശൈഖിന്റെ മുരീദ് വൃത്തത്തിൽ ഉള്ളവരാണെന്നു കരുതുകയും ചെയ്യുന്ന ഖാദിരി സൂഫികൾ . രണ്ട് : ഖാദിരി സൂഫികൾ എന്നറിയപ്പെടാൻ ആഗ്രഹിക്കുകയോ ത്വരീഖത്ത് സ്വീകരിക്കുകയോ ചെയ്യാത്തവരും, എന്നാൽ നാടുനീളെ ജീലാനി ആണ്ടും ഖുതുബിയ്യത്തും ജീലാനീ മൗലൂദും മറ്റുമായി നിലകൊള്ളുന്ന ശൈഖിന്റെ സ്നേഹജനങ്ങൾ. മൂന്ന്: നാട്ടിലെ ഖാദിരികളെ നോക്കി ശൈഖ് ജീലാനിയെ തെറ്റിദ്ധരിച്ചവരും ത്വരീഖത്ത് തർബിയത്ത് പ്രസ്ഥാനങ്ങളെ അറപ്പോടെ കാണുന്നവരുമായ വിഭാഗം.

ഖുർആനിലും സുന്നത്തിലും ഊന്നിയുള്ള ശൈഖിന്റെ തർബിയത്ത് പ്രസ്ഥാനത്തെ, തൗഹീദിനും സുന്നത്തിനും വിരുദ്ധമായ സുഖഭോഗ ആചാര ചടങ്ങുകളാക്കി മാറ്റിയ ഖാദിരികളും ജീലാനികളും മറ്റു യാഥാസ്ഥിതികരും, ശൈഖുൽ ഇസ്‌ലാം ഇബ്നു തൈമിയ്യ പോലും സ്വീകരിച്ച ഖാദിരി ത്വരീഖത്ത് വർജ്ജിച്ച സലഫികളും ശൈഖ് ജീലാനിയെ പരിചയപ്പെടണം എന്ന ഉദ്ദേശ്യമാണ് ഈ രചനയുടെ പിന്നിൽ. ശൈഖ് ജീലാനിയുടെയും ഖാദിരിയ്യ പ്രസ്ഥാനത്തെയും കൂടുതൽ സമഗ്രമായി പരിചയപ്പെടുത്തുന്ന വിപുലമായ ഒരു ഗ്രന്ഥത്തിലേക്കുള്ള തുടക്കമാണ് ഈ രചന. ഇൻഷാ അല്ലാഹ്, അല്ലാഹുവിന്റെ സഹായത്തോടെ, അങ്ങനെയൊരു 'സമഗ്രപഠനം' പണിപ്പുരയിൽ നിന്നും പുറത്തിറക്കാൻ സാധിക്കുമെന്ന പ്രതീക്ഷയിലാണ്.

# കുരിശുദ്ധങ്ങൾ :

# സൂഫികളെന്തെടുക്ക്വാരുന്നു?

കിഴക്കും പടിഞ്ഞാറും തമ്മിൽ, ഇസ്‌ലാമും ക്രിസ്തുമതവും തമ്മിൽ, വ്യക്തമായി പറഞ്ഞാൽ യൂറോപ്പിലെ ക്രൈസ്തവ ഭരണകൂടങ്ങൾ ഒന്നിച്ചുചേർന്നു പൗരസ്ത്യ മുസ്‌ലിം ലോകത്തിനു നേരെ കുരിശുയർത്തിപ്പിടിച്ചു നടത്തിയ, യുദ്ധ പരമ്പരയാണ് കുരിശുയുദ്ധങ്ങൾ. 1095 ൽ മാർപ്പാപ്പ അർബൻ രണ്ടാമൻ ഫ്രാൻസിലെ ക്ലെർമങ്ങിൽ ചേർന്ന സഭാ ഉച്ചകോടിയിൽ പരസ്യമായി ആഹ്വാനം ചെയ്തതിന്റെ പ്രതിഫലനമായിരുന്നു നീണ്ട യുദ്ധപരമ്പരകൾ. എഡി 1096 മുതൽ 1202 വരെ , ഹിജ്റ 489 മുതൽ 691 വരെ, രണ്ടുനൂറ്റാണ്ടു നീണ്ടുനിന്ന ഈയുദ്ധങ്ങളിൽ ക്രിസ്ത്യൻ സഖ്യസേനയെ ശിയാക്കൾ പല ഘട്ടങ്ങളിലും സഹായിച്ചുകൊണ്ടിരുന്നു; മുസ്‌ലിം മുന്നേറ്റത്തെ ഒറ്റുകൊടുത്തു.

ഇസ്‌ലാമിന്റെ വളർച്ചയിൽ ആദ്യമേ പരിഭ്രാന്തരായിരുന്നു ക്രിസ്ത്യൻ തീവ്രവാദികൾ. ഈസാ നബി അലൈഹിസ്സലാമിനെ ദൈവപുത്രനായവതരിപ്പിച്ചു ആരാധിച്ചി രുന്നവർക്ക്, അല്ലാഹു പരിചയപ്പെടുത്തിയ പുത്രനില്ലാത്ത ദൈവ സത്യം ഭീഷണി യായി അനുഭവപ്പെട്ടു. അവർ നബി സ്വല്ലല്ലാഹു അലൈഹി വസല്ലമിന്റെ കാലത്തു തന്നെ മുസ്‌ലിംകൾക്കെതിരെ ഒളിഞ്ഞും തെളിഞ്ഞും അവർ ഗെയിം തുടങ്ങിയി രുന്നു. മദീനയിൽ അബൂ ആമിർ എന്നുപേരുള്ള ക്രിസ്ത്യാനി മുസ്‌ലിം വേഷമണിഞ്ഞു ശാമിലെ ക്രിസ്ത്യൻ ഭരണകൂടത്തിന്റെ സാമ്പത്തിക രാഷ്ട്രീയ ഒത്താശയോടെ മദീനയിൽ 'മസ്ജിദുള്ളിറാർ' നിർമ്മിച്ചതുമുതൽ ആരംഭിച്ചതാണ് ക്രിസ്ത്യൻ ഉപജാപങ്ങൾ. തിരുനബി പ്രസ്തുത മസ്ജിദ് നിർമ്മാണത്തിനു പിന്നിലെ ഗൂഢാലോചന തിരിച്ചറിയുകയും, ഛിദ്രത ഉണ്ടാക്കാനായി പണിത മസ്ജിദ് പൊളിച്ചു നീക്കാൻ കല്പിക്കുകയും ചെയ്തു. പിന്നീടവർ പരസ്യ യുദ്ധത്തിലേക്ക് തിരിച്ചു. പ്രവാചക ചരിത്രത്തിലെ ദൗമത്തുൽ ജന്ദല് , ദാത്തുസ്സലാസിൽ, മുഅത്ത, തബൂക് യുദ്ധങ്ങൾ ക്രിസ്ത്യൻ ശത്രുക്കളുമായിട്ടായിരുന്നു.

പ്രവാചകനുശേഷം ഖലീഫമാരുടെ അപ്രതിരോധ്യമായ മുന്നേറ്റത്തിനുമുന്നിൽ വിലങ്ങനെ നിന്ന വൻരാജ്യങ്ങൾ ഓരോന്നോരോന്നായി കടപുഴകി വീഴുകയു

ണ്ടായി. സുലൈമാൻ നബിയുടെ പാരമ്പര്യത്തിലേക്ക് ഖലീഫ ഉമർ റ ബൈത്തുൽ മഖ്ദിസ് തിരിച്ചുപിടിച്ചു. ഖലീഫ ഉമറിന്റെ അജയ്യമായ മുന്നേറ്റം ക്രൈസ്തവ ലോകത്തെ യൂറോപ്പിന്റെ പടിഞ്ഞാറൻ ഓരത്തേക്ക് എടുത്തുവെച്ചിരുന്നു. ക്രിസ്ത്യൻ ഭീകരർ വീണ്ടും ഗൂഢാലോചനകളിലേക്ക് നീങ്ങി. മുസ്‌ലിം സമുദായത്തിൽ ഛിദ്രത ഉണ്ടാക്കാനുള്ള കുല്സിത ശ്രമങ്ങളിലായിരുന്നു പിന്നീട് ദീർഘകാലം ക്രിസ്ത്യൻ ലോബി. ശീഈ പ്രസ്ഥാനത്തെ അവർക്ക് കയ്യിലെടുക്കാൻ കഴിഞ്ഞു.

ഭൂഖണ്ഡങ്ങളുടെ അതിർത്തികൾ മാറ്റിവരച്ച മുസ്‌ലിം മുന്നേറ്റം പക്ഷേ, അധികാര മോഹത്തിനും ഭൗതിക സുഖഭോഗങ്ങൾക്കും മുന്നിൽ തലകുനിച്ചതോടെ, ഇസ്‌ലാമിക ശക്തിയെ തകർക്കാനുള്ള അവസരം തുറന്നുകിട്ടുകയായിരുന്നു, അവസരത്തിനായി കണ്ണിലെണ്ണയൊഴിച്ചു കാത്തിരിക്കുകയായിരുന്ന ക്രിസ്ത്യൻ സാമ്രാജ്യത്വശക്തികൾക്ക്. അടുക്കാൻ കഴിയാത്ത കോട്ടവാതിൽ കാവൽക്കാരില്ലാതെ തുറന്നുകിടക്കുന്ന സന്തോഷത്തോടെ അവർ അവസരം മുതലെടുക്കാൻ ശ്രമിച്ചു. '**ദാരിദ്ര്യത്തെയല്ല, മുൻഗാമികൾക്കെന്നപോലെ നിങ്ങൾക്ക് ഭൗതിക സുഖ സൗകര്യങ്ങൾ വിശാലമാകുന്നതാണ് എന്റെ ഭയം. അത് സംഭവിച്ചാൽ മുൻ സമുദായങ്ങൾ മത്സരിച്ചതുപോലെ അവയ്ക്കുവേണ്ടി നിങ്ങൾക്കിടയിലും കിടമത്സരങ്ങൾ അരങ്ങേറും. അവരെ നശിപ്പിച്ചപോലെ അത് നിങ്ങളെയും നശിപ്പിക്കും**' (നസാഈ) എന്ന നബിയരുളിൽ ശക്തമായ മുന്നറിയിപ്പുണ്ട്; അതിൽ ചരിത്ര പാഠങ്ങൾ അടങ്ങിയിട്ടുണ്ട്; സാമൂഹ്യ ശാസ്ത്രം ഉൾപ്പടുത്തിയിട്ടുണ്ട്.

ദീർഘദൂരത്തേക്ക് നോക്കിയ പ്രവാചകൻ അന്നുകണ്ടതുതന്നെയാണ് പിന്നീട് സംഭവിച്ചത്. ഇസ്‌ലാമിക താല്പര്യങ്ങൾ മറന്ന്, പ്രജകളുടെ ക്ഷേമത്തിനപ്പുറം, ഭീകരമായ അത്യാർഭാട നിർഭരമായ ജീവിതത്തിൽ അഭിരമിക്കുകയായിരുന്നു ഇടക്കാല ഖലീഫമാരിൽ ചിലർ; അധികാര കേന്ദ്രങ്ങളിൽ 'സേവനം' ചെയ്ത മിക്കവരും. ഇതിനിടയിൽ പൊതുജനം പട്ടിണിയിലായി. ഇസ്‌ലാമിക ഭൂമികയിൽ ഭീകരമായ ഭക്ഷ്യക്ഷാമം ആവർത്തിച്ചുവന്നു. ക്ഷാമകാലങ്ങളിൽ ജനങ്ങളുടെ ജീവിത സുരക്ഷ ഉറപ്പുവരുത്താൻ പലരും ശ്രദ്ധിച്ചില്ല. അതിലവർ പരാജയപ്പെട്ടു. സുൽത്വാനെ സ്നേഹിക്കുന്ന പൊതുജനങ്ങൾ നാട്ടിൽ കുറഞ്ഞുവന്നു.

ഹി 480 ൽ, മാലിക്ഷായുടെ മകളുടെ വിവാഹത്തിന് ചെലവഴിച്ച കുന്നോളം പൊൻനാണയങ്ങൾ ചരിത്രത്തിലിടം പിടിച്ച ധൂർത്തിന്റെ അടയാളങ്ങളിലൊന്നായിരുന്നു. ഹി. 517 ൽ ഖലീഫ മുസ്തർശിദ് ബില്ലാഹി മകന്റെ സുന്നത്ത് കർമ്മം നടത്തിയത് കോടികൾ ചെലവഴിച്ചായിരുന്നു. ഹി. 453 ൽ വിടപറഞ്ഞ അബൂനസ്ർ

അൽകുർദിയുടെയും ഹി 515 ൽ ദിവംഗതനായ ഫാത്വിമി മന്ത്രിയുടെയും അനന്തര സ്വത്തുക്കളുടെ കണക്ക് ആരെയും അമ്പരപ്പിച്ചുകളയും. നൂറുകണക്കിന് ഗ്രാമങ്ങളുടെ ആജീവനാന്തഐശ്വര്യം ഉറപ്പുവരുത്താൻ അവയുടെ ചെറിയൊരംശം മതിയാകുമായിരുന്നു. അതേസമയം, ഖാസി അബ്ദുൽ വഹാബ് മാലികി ബാഗ്ദാദ് വിടുന്നത്, ദിനേന രണ്ടു റൊട്ടിയെങ്കിലും ലഭിക്കാൻ നിവൃത്തിയില്ലാത്തതിനാലായിരുന്നു. 'ബഗ്ദാദ് സമ്പന്നർക്കെത്ര മനോഹരം, ദരിദ്രജനങ്ങൾക്ക് പട്ടിണിയും ഇടുക്കവുമാണ് ഇവിടെ', കവികൾ ഒച്ചവെക്കാൻ തുടങ്ങിയ കാലമാണത്.

രാഷ്ട്രീയക്കാരുടെ പൊതുജന ദ്രോഹ നടപടികൾക്കെതിരെ, അതിരുവിട്ട ആർഭാടങ്ങൾക്കെതിരെ ശബ്ദിക്കാൻ ഒറ്റപ്പെട്ട ഉലമാക്കൾ മാത്രമാണ് രംഗത്തുവന്നത്. ഭൗതികസൗകര്യം മുസ്‌ലിം അധികാരനേതൃത്വത്തെ മത്തുപിടിപ്പിച്ചപ്പോൾ, ഉലമാക്കൾ പരസ്പരം കടിപിടികൂടുകയായിരുന്നു. മുസ്‌ലിം സമാജത്തിലെ സാഹോദര്യ ബോധത്തിന്റെ കനത്തമതിൽക്കെട്ടുകളിൽ വലിയവിള്ളലുകൾ പ്രത്യക്ഷപ്പെട്ടു. ചുണ്ടെലികൾക്കുപോലും അകത്തുകടക്കാൻ പ്രയാസമുണ്ടായിരുന്ന മുസ്‌ലിംകളുടെ സാമൂഹ്യഐക്യം, പതിനായിരങ്ങളടങ്ങിയ ശത്രുവ്യൂഹത്തിനു നിഷ്പ്രയാസം തള്ളിക്കയറാൻ പാകത്തിൽ വിണ്ടുതകർന്നു.

മുസ്‌ലിം സമുദായത്തിൽ രൂക്ഷമായ അന്തഛിദ്രം സൃഷ്ടിച്ച അവാന്തര കക്ഷികളുടെ 'സുന്നീപക' ക്രൈസ്തവ നേതൃത്വത്തിന് സഹായകമായി വർത്തിച്ചു. ഖാരിജുകളും മുഅതസിലുകളും ആദ്യ നൂറ്റാണ്ടുകളിൽ സമുദായത്തിനകത്ത് വലിയ പ്രക്ഷോഭം ഉണ്ടാക്കിയവരാണ്. ഉമവി ഭരണകൂടത്തെ ഗ്രസിച്ച മുഅതസിലത്ത് സുന്നി സമൂഹത്തെ ഒറ്റുകൊടുക്കാൻ മാത്രം അവിവേകം കാണിച്ചില്ല. ഖാരിജുകൾക്ക് ശരിയായ വേഷത്തിൽ പുറത്തിറങ്ങാൻ ധൈര്യമില്ലായിരുന്നു. അവർ ഭരണ സിരാകേന്ദ്രങ്ങളുടെയും ജ്ഞാനനഗരികളുടെയും ദൃഷ്ടിയിൽപെടാതെ അകന്ന കുഗ്രാമങ്ങളിൽ ഒളിച്ചു കഴിയുകയായിരുന്നു. എന്നാൽ, ശീഈ പശ്ചാത്തലമുള്ള വിവിധ ഗ്രൂപ്പുകൾ സുന്നികളോടുള്ള കലിപ്പ് തീർക്കാൻ എന്ത് നെറികേടും ചെയ്യാൻ തയ്യാറായിരുന്നു. ആധിപത്യം ലഭിച്ചിടത്തെല്ലാം സുന്നികളെ കശാപ്പു ചെയ്യുന്നതു പതിവാക്കിയ ശീഇകളിലെ വിവിധ പാർട്ടികൾ, സുന്നി ആധ്യപത്യമുള്ള നാടുകൾ പകുത്തെടുക്കാൻ ക്രൈസ്തവ നേതൃത്വവുമായി സഖ്യത്തിലേർപ്പെട്ടു.

ഖറാമിത്വികൾ, ഹശാശികൾ, ബുവൈഹികൾ, അബീദികൾ, ഫാത്വിമികൾ, ഇസ്നാ അശരികൾ, ഇസ്മാഈലികൾ തുടങ്ങിയ തീവ്ര ശീഈ വിഭാഗങ്ങളായിരുന്നു അന്നു സജീവം. അവർ ഭരിച്ചിരുന്ന നാടുകളിൽ സുന്നി ഉലമയെയും സജ്ജനങ്ങളെയും മാത്രമല്ല, ഗർഭിണികളെപ്പോലും വകവരുത്തി. വിദ്യാഭ്യാസ കേന്ദ്രങ്ങളും മശ്ഹദുകളും നശിപ്പിച്ചു. റാഫിദികൾക്കെതിരെ ഗ്രന്ഥരചന നടത്തിയ സുന്നി ഉലമാക്കളുടെ

ഖബ്ർ മാന്തി നശിപ്പിച്ചു. മക്കയിൽ ഇരച്ചുകയറി വിശുദ്ധ കഅ്ബാലയം തകർക്കാൻ മാത്രം സുന്നീ വിരോധികളായിരുന്നു ഖറാമിഥ്വി എന്ന ശീഈ വിഭാഗം. വിശുദ്ധ ഗേഹം പവിത്രതയോടെ സംരക്ഷിക്കാൻ പ്രതിരോധനിരസൃഷ്ടിച്ച ഒരു ലക്ഷത്തിലേറെ സത്യവിശ്വാസികളെ നിഷ്ഠൂരം കശാപ്പുചെയ്ത ഖറാമിഥ്വികൾ, വിശുദ്ധ ഗേഹത്തിലെ ഹജറുൽ അസ്വദ് കഷ്ണം കഷ്ണമാക്കി നശിപ്പിക്കുകയും അത് നാടുകടത്തുകയും ചെയ്ത ഭീകര കഥ പ്രസിദ്ധമാണ്. ഈജിപ്ത് കേന്ദ്രീകരിച്ചു വളർന്ന അബീദികൾ ഈജിപ്തിലും വടക്കൻ ആഫ്രിക്കയിലും അസംഖ്യം സുന്നികളെ വധിച്ചു. വിശാലമായ ശാം ഭൂപ്രദേശം സുന്നിഭരണാധികാരികളായ സൽജൂഖികളുടെ കീഴിലായിരുന്നതിനാൽ, കുഴപ്പക്കാർക്ക് അവിടെ തനിച്ചു കയറിവരാൻ ധൈര്യമില്ലായിരുന്നു. ശാമിനെ കടന്നാക്രമിക്കാൻ ഫ്രഞ്ചു ക്രിസ്ത്യാനികളെ പ്രേരിപ്പിക്കുകയായിരുന്നു അവർ. ശീഈ ഭീകരരായ ഹംദാനികൾ ശാമിനകത്തു പലവിധം കലാപങ്ങളുണ്ടാക്കി രാജ്യത്തെ ദുർബ്ബലപ്പെടുത്തി. മുസ്ലിംകളുടെ നിയന്ത്രണത്തിലുള്ള ജറൂസലം പിടിച്ചെടുക്കാൻ ക്രൈസ്തവ രാജ്യങ്ങൾ ഭിന്നതകളെല്ലാം മറന്നു കൈകോർത്തപ്പോൾ, മുസ്ലിംസമുദായം കൂടുതൽ ശിഥിലമാവുന്നതും, ഉൾപ്പാർട്ടികൾ രാഷ്ട്രീയ താൽപര്യങ്ങൾക്കുവേണ്ടി കലാപങ്ങൾ നടത്തുന്നതും വർധിക്കുന്ന കാഴ്ചയാണ് അന്ന് ലോകം കാണുന്നത്.

വിശുദ്ധരാജ്യം ജറുസലേം കയ്യടക്കിവെച്ചിരിക്കുന്ന 'വൃത്തികെട്ട വർഗ്ഗ'ത്തിനെതിരെ പോരാടാൻ പോപ്പ് അർബൻ രണ്ടാമൻ ആഹ്വാനം ചെയ്യാൻ ഒട്ടും വൈകിയില്ല. ഖുദ്സിനുനേരെ അഷ്ടദിക്കുകളിൽ നിന്നും ക്രൈസ്തവ സഖ്യം, ഭക്ഷണത്തളികയിലേക്ക് ചുറ്റുമുള്ളവരുടെ കൈകൾ നീളുന്ന പോലെ, കടന്നുവന്നു. എഡി 1096, ശഅബാൻ 23 വെള്ളിയാഴ്ച ക്രൈസ്തവസഖ്യം ഖുദ്സ് നഗരം വളഞ്ഞു. താമസിയാതെ നഗരത്തിനകത്തേക്ക് തള്ളിക്കയറി. ആഴ്ചകൾ നീണ്ടുനിന്ന രക്തരൂക്ഷിതമായ പ്രതിരോധ സമരത്തിനൊടുവിൽ വിശുദ്ധ മസ്ജിദും നഗരവും അനുഗ്രഹീത പ്രദേശങ്ങളും മുസ്ലിംകൾക്ക് നഷ്ടപ്പെട്ടു. ദാവൂദ് നബി യുടെ മിഹ്റാബിൽ (പ്രാർത്ഥനാ കേന്ദ്രത്തിൽ) അഭയം തേടിയ നൂറുകണക്കിന് ജ്ഞാനികളും ഭക്തജനങ്ങളും മൂന്നുനാൾ വീണ്ടും ചെറുത്തുനിന്നു. ഒരാൾപോലും അവശേഷിക്കാതെ അവരെല്ലാം രക്തസാക്ഷികളായി. വിശുദ്ധ മസ്ജിദിനകത്ത് രക്തം തളംകെട്ടി. വിദ്യതേടിയും പുണ്യം തേടിയും വിശുദ്ധ നഗരത്തിലെത്തിയ മഹാമനീഷികളായ എഴുപതിനായിരം വിദേശികൾ ഖുദ്സ് സംരക്ഷണ പോരാട്ടത്തിൽ രക്തസാക്ഷികളായി. മസ്ജിദിനകത്ത് കയറാൻ ആഗ്രഹിച്ച ക്രിസ്ത്യൻ സൈന്യാധിപന് രക്തം കെട്ടിനിൽക്കുന്ന പൂമുഖം കടന്നുപോകാൻ കുതിരപ്പുറത്തു കയറേണ്ടി വന്നു. കുതിരയുടെ കാൽമുട്ടോളം രക്തപാടുകൾ കണ്ടതായി ചരിത്രം.

പോരാട്ട ഭൂമിയിൽ മാത്രമായിരുന്നില്ല , ലക്കാ അഭയാർത്ഥി കാമ്പിലും തടവുകാരും രക്ഷ യാചിച്ചവരും ഒന്നൊഴിയാതെ വധിക്കപ്പെട്ടു. ജവഹർലാൽ നെഹ്റു വിശ്വ ചരിത്രാവലോകനത്തിൽ സംഭവം വിവരിക്കുന്നുണ്ട്.

കുട്ടികളുടെ കാലിൽ പിടിച്ചു മതിലുകളിൽ കൂട്ടിയടിക്കുകയോ കോട്ടകൾക്കു മുകളിലൂടെ വലിച്ചെറിയുകയോ ചെയ്താണിരുന്നു അവരെ വധിച്ചതെന്ന് എൻസിക്ളോപീഡിയ ബ്രിട്ടാനിക്ക രേഖപ്പെടുത്തി. ചരിത്ര പണ്ഡിതനായ മിൽസ് എഴുതിവെച്ചു: 'പരാജിതരെ പൊതുസ്ഥലത്ത് കൊണ്ടുവന്നു. മാറിൽ കുഞ്ഞുങ്ങളെ അടക്കിപ്പിടിച്ചിരുന്ന സ്ത്രീകളും ബാലികാ ബാലന്മാരുമെല്ലാം നിർദ്ദയം വധിക്കപ്പെട്ടു. തെരുവുകളിലും അങ്ങാടികളിലും ജറൂസലമിലെ വാസശൂന്യമായ സ്ഥലങ്ങളിലെല്ലാം സ്ത്രീപുരുഷന്മാരുടെ ശവശരീരങ്ങളും കുട്ടികളുടെ ഛേദിക്കപ്പെട്ട ശരീരഭാഗങ്ങളും ചിതറിക്കിടന്നു. ഖലീഫാ ഉമർ പണിത മസ്ജിദിൽ നിന്നും അംഗഛേദം ചെയ്യപ്പെട്ട ശവശരീരങ്ങൾ ഒഴുകുന്ന രക്തത്തിലൂടെ പുറത്തേക്ക് ഒഴുകിവന്നു. ശവശരീരങ്ങളേക്കാൾ ഭീകരമായിരുന്നു രക്തത്തിൽ കുളിച്ച കുരിശുപോരാളികളുടെ ബീഭത്സ രൂപങ്ങൾ'. കുരിശുയുദ്ധങ്ങളുടെ തുടക്കമായിരുന്നു അത്.

ഇരുന്നൂറോളം വർഷത്തിനിടയ്ക്ക് ഭീകരമായ ഏഴു കുരിശു യുദ്ധങ്ങൾ നടന്നു. എന്നാൽ, എല്ലാം കഴിഞ്ഞു ബാലൻസ് ഷീറ്റ് പരിശോധിച്ചപ്പോൾ ക്രൈസ്തവ ലോകത്തിനു വമ്പൻ നഷ്ടമായിരുന്നു. സുന്നി വിരോധത്താൽ അകത്തും പുറത്തുമിരുന്ന് ക്രൈസ്തവ സഖ്യത്തെ സഹായിച്ച ശീഈ ഭരണകൂടങ്ങൾ നാമാവശേഷമായി. ഈജിപ്തിൽ നിന്നും ഫാഥ്വിമികളെ സുൽത്വാൻ സ്വലാഹുദ്ദീൻ അയ്യൂബി ഓടിച്ചു വിട്ടു. മുസ്‌ലിംസമൂഹത്തിലുണ്ടായ മാനസാന്തരവും നവോന്മേഷവും, ഉലമാക്കളുടെയും ഭരണാധികാരികളുടെയും ഈമാനിക മുന്നേറ്റവും സമുദായ പരിഷ്കരണ യത്നങ്ങളും മുസ്‌ലിംകൾക്ക് കുരിശ്യുദ്ധങ്ങളിൽ ആത്യന്തികവിജയം നേടിത്തന്നു. ശത്രുസംഘം എത്ര വലിയ രാഷ്ട്രീയ സൈനിക ശക്തികളാകട്ടെ, ആത്മാർത്ഥമായ ശ്രമമുണ്ടെങ്കിൽ അല്ലാഹു ഇസ്‌ലാമിന് അന്തസ്സ് തിരിച്ചു നല്കുമെന്നതിനുള്ള ചരിത്രസാക്ഷ്യമാണ്, സൽജൂഖികളുടെ തിരിച്ചറിവും സങ്കി രാജവംശത്തിലെ ഇമാമുദ്ദീൻ സങ്കിയുടെയും തുടർന്ന് അയ്യൂബി ഭരണകൂടത്തിന് നായകത്വം വഹിച്ച സുൽത്വാൻ സ്വലാഹുദ്ധീൻ അയ്യൂബിയുടെയും താരോദയങ്ങളും. മുസ്‌ലിം സമുദായത്തിന് അഭിമാനിക്കാവുന്ന രാഷ്ട്രീയ നേതൃത്വങ്ങളായിരുന്നു അവർ. അതിലേറെ സുപ്രധാനമായ പങ്ക് , രാഷ്ട്രീയത്തെ ധാർമ്മികവൽക്കരിച്ച ഉലമാക്കളുടേതായിരുന്നു; വിശിഷ്യാ സൂഫികളുടെ.

വിശുദ്ധ ഖുദ്സിലെ മുസ്‌ലിംകളുടെ പരാജയത്തിനു ശേഷം പന്ത്രണ്ടുവർഷം മാത്രം ജീവിച്ച ഇമാം അബൂഹാമിദ് അൽഗസ്സാലി റഹി ഇക്കാലയളവിൽ രചിച്ച ഇഹ്യാ ഉലൂമിദ്ദീൻ, മുകാശഫത്തുൽ ഖുലൂബ് തുടങ്ങിയ ഗ്രന്ഥങ്ങൾ, അത്രയും കാലം ഇമാം എഴുതിയ ഗ്രന്ഥങ്ങളിൽ നിന്നും തീർത്തും വ്യത്യസ്തമായിരുന്നു. ജ്ഞാന സംവാദങ്ങളിൽ ഊന്നിയുള്ള രചനകളല്ല , സമുദായത്തെ ഗ്രസിച്ച മാരക രോഗത്തിനുള്ള ചികിത്സാകുറിപ്പുകളാണ് കാലഘട്ടം ആവശ്യപ്പെടുന്നതെന്ന തിരിച്ച റിവോടെയുള്ള രചനകളായിരുന്നു ഇമാം അവസാനകാലങ്ങളിൽ എഴുതിയത്. മുസ്‌ലിം സമുദായത്തിനു പരിശുദ്ധമായൊരു ജീവിത ദർശനവും മുൻഗണനകളും അവതരിപ്പിക്കുന്നതായിരുന്നു ഈ രചനകൾ. പണ്ഡിതന്റെ തൂലിക ആയിരം പോരാളിയുടെ വാളിനേക്കാൾ ശക്തമാണെന്ന മഹദ്വചനം അന്വർത്ഥമാക്കുന്ന രചന കളായിരുന്നു അവ. ഭൗതിക ലോകം സുഖിക്കാനുള്ളതാണെന്നു മനസ്സിലുറപ്പിച്ചു നാവുകൊണ്ടു ഉരുക്കഴിച്ചു ജീവിക്കുന്ന സമുദായത്തിനു ബാധിച്ച അധമചിന്ത യാണ് പരാജയം കൊ  ുത്തരുന്ന അടിസ്ഥാനകാരണമെന്ന് കണ്ടെത്തിയ സാമൂ ഹിക, ആത്മീയഭിഷഗ്വരനായിരുന്നു ഇമാംഗസാലി. സമുദായത്തിനേറ്റ മൂലരോഗത്തെ യാണ് അദ്ദേഹം ചികിൽസിച്ചത്.

ദുൻയാവിനോടുള്ള ആർത്തിയും മരണത്തോടുള്ള വെറുപ്പും സമുദായത്തിനു ഭവിക്കുന്ന മൂലരോഗങ്ങൾ ആണെന്ന് മുഹമ്മദ് നബി സ്വ മുന്നേ ഉണർത്തിയിട്ടുണ്ട്; സമുദായത്തെ അവ മാരകമാംവിധം  ബാധിച്ചു കഴിഞ്ഞെന്നു തിരിച്ചറിഞ്ഞ ഇമാം മറുമരുന്ന് അരച്ചുണ്ടാക്കി: മൃത്യുമോഹവും ഭൗതിക വിരക്തിയും. ജീവിതത്തിൽ നിന്നുള്ള ഒളിച്ചോട്ടമായി ഇതിനെ ചിലർ തെറ്റിദ്ധരിച്ചു. യഥാർത്ഥത്തിൽ ഉന്നതമായ മരണമോഹം ഇല്ലാതെ സമരസജ്ജനാകാൻ കഴിയില്ലെന്ന ബോധ്യം ഇമാമിനു ണ്ടായിരുന്നു.

മരണം സ്വയം തിരഞ്ഞെടുക്കുന്നതിന് പലവിധ പ്രചോദനങ്ങളുണ്ടാകാം. അധികാരി കൾക്ക് അധികാരം പിടിച്ചെടുക്കാനുള്ള പോരാട്ടത്തിലായിരിക്കും മരണം.പക്ഷേ, അയാളൊരിക്കലും മരിക്കാനല്ല ആഗ്രഹിക്കുക. മറ്റു താത്പര്യങ്ങൾ സംരക്ഷി ക്കാനും ചാവേറാകാൻ ആളെക്കിട്ടും. എന്തെങ്കിലും താൽപര്യങ്ങൾക്ക് ജീവൻ നഷ്ട പ്പെടുത്തുന്നവർക്ക് നരകമാണ് സമ്മാനമെന്ന് തിരുനബി സ്വ താക്കീതു ചെയ്തി ട്ടുണ്ട്. ഒരു തുള്ളിപോലും കളങ്കമില്ലാതെ ദൈവ പ്രേരിതരായി മരണം വരിക്കാൻ ആഗ്രഹിക്കുന്നുവെന്ന് ഉറപ്പുപറയാൻ ധൈര്യമുള്ളവർക്കേ ജിഹാദും രക്തസാക്ഷി ത്വവും ഫലപ്രദമാകൂ; അല്ലെങ്കിൽ ഇരുലോക നഷ്ടമായിരിക്കും ഫലം.

ഇമാം ഗസ്സാലി സമുദായത്തിന്റെ മനസ്സുകഴുകി വൃത്തിയാക്കി. ഭൗതിക പ്രമത്തത തുടച്ചുമാറ്റി. ജീവിക്കണമെന്ന ഉൽക്കടമായ അഭിലാഷത്തിനു പകരം, ദൈവ മാർഗ്ഗത്തിൽ മരിക്കണമെന്ന തീവ്രമായ തീരുമാനം നട്ടുവളർത്തി. ഇസ്‌ലാമിക ആവേശവും സാഹോദര്യവും ഹലാവത്തുൽ ഈമാനും സുന്നി ആദർശ ബോധവും പുനരുജ്ജീവിപ്പിച്ചു. 'ഇഹ്‌യാ ഉലൂമിദ്ദീൻ എന്ന ദീനീവിജ്ഞാന പുനരജ്ജീവന യജ്ഞം , ഇഹ്‌യാഉൽ ഉമ്മ എന്ന സമുദായ പുരുജ്ജീവന ഫലം നൽകി. ഉലമാക്കൾ ഏറെക്കുറെ ഈ മരുന്നു കൊണ്ട് ചികിൽസിച്ചെടുത്തുവെന്നു പറയാം. ഭരണാധി കാരികളെ കത്തെഴുതിയും നേരിൽ ഉപദേശിച്ചതും നേർവഴിക്ക് നിർത്താൻ ഇമാം പണിപ്പെട്ടു. ജപമന്ത്രങ്ങളിൽ, സംഗീതാദി സുഖഭോഗങ്ങളിൽ അമർന്നുകിടന്ന സൂഫികളെ, ആകാശവും ഭൂമിയും വേദന തിന്നുന്ന മനുഷ്യരും മറ്റു ജന്തുക്കളും പരിസരത്തുണ്ടെന്നു ബോധ്യപ്പെടുത്തി. എല്ലാവരും കർമ്മ സജ്ജരായത് എത്ര പെട്ടെന്നായിരുന്നു. നെറ്റിയിൽ നിന്നും ഭൗതിക പ്രേമത്തിന്റെ കരുവാളിപ്പ് നീങ്ങു കയും പരലോകമോഹത്തിന്റെ ഉജ്ജ്വലമായ ദീപ്തി മിന്നിത്തിളങ്ങുകയും ചെയ്തത്!

കുരിശ്‌യുദ്ധങ്ങളിൽ ഇമാംഗസാലി നേരിട്ടുപങ്കെടുത്തില്ലെന്ന ആക്ഷേപം ചിലർ ക്കുണ്ട്. ശാമിലേക്ക് കുതിച്ചുവന്ന ക്രിസ്ത്യൻ സേനയുടെ നായകൻ ബത്വാറസ്, ക്രിസ്ത്യൻ നേതൃത്വത്തെയും സമൂഹത്തെയും 'വിശുദ്ധ പോരാട്ട'ത്തിനു പ്രേരിപ്പിച്ചുകൊണ്ട് രാപകലുകൾ മുഴുവൻ  കത്തെഴുതിക്കൊണ്ടിരിക്കുമ്പോൾ, സൂഫിയായ ഇമാം ഗസ്സാലി മഠത്തിൽ ജപമന്ത്രങ്ങളിൽ ഉറങ്ങുകയായിരുന്നു എന്നാണു വിമർശനം. രചനകളിലെവിടെയും ക്രൈസ്തവർക്കെതിരെ ഇമാം ജിഹാദിനാഹ്വാനം ചെയ്തില്ലത്രെ.

ആയുധവും ആൾബലവും പോർവിളികളുമാണ് ജിഹാദിന്റെ നിർബന്ധഘടക ങ്ങളെന്നും ചാലകശക്തികളെന്നും കരുതിയ ഏതോ അല്പന്മാരുടെ വിരോധമായി ഇതിനെ കാണാം. വീടുനിർമ്മാണം തുടങ്ങിവെച്ചവൻ അതു പൂർത്തിയാകുവോളം അടർക്കളത്തിലിറങ്ങരുതെന്ന് തിരുദൂതർ ഉദ്ബോധിപ്പിച്ചതിൽ അപാരമായ പൊരുളുകൾ അടങ്ങിയിട്ടുണ്ടല്ലോ. തിരിച്ചുവരാനുള്ള ആഗ്രഹമുള്ളവനെ ജിഹാദിന് കൊള്ളില്ല എന്ന പാഠമാണ് അതിൽ മുഖ്യം.  ആളും അർത്ഥവും ആയുധവുമല്ല ഇവിടെ ഇല്ലാതായത്; ജീവൻ നൽകാൻ തയ്യാറുള്ള മനസ്സുകളാണ്. 'ചടഞ്ഞിരുന്ന് ഗ്രന്ഥം എഴുതിയ' ഇമാമിന്റെ ചലനമറ്റ തസ്വവ്വുഫ് ഏറ്റെടുത്ത മുസ്‌ലിം സുൽത്വാൻമാരിലും പരശ്ശതം സൂഫികളിലും ഉലമാക്കളിലും പൊതുജന ങ്ങളിലും അന്നുണ്ടായതും ഇപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുന്നതുമായ പരിവർ ത്തനത്തിന്റെ ഗ്രാഫ് പരിശോധിച്ചാൽ ആ അല്പന്മാർ ഹൃദയ സ്തബ്ധരാകും, അവർക്കൊരു ഹൃദയം ഉണ്ടെങ്കിൽ.

പ്രവിശാല ഭൂമിയുടെ അധികാരവും കുമിഞ്ഞുകൂടിയ വൻസമ്പത്തിന്റെ ഉടമസ്ഥ തയും പരസഹസ്രം ചോറ്റുപട്ടാളങ്ങളുടെ രജിസ്റ്ററും ഉണ്ടായിരുന്ന സമുദായത്തെ യാണ് ശത്രുക്കൾ മൂക്കിൽ വലിച്ചുകയറ്റുന്നതെന്ന സംഗതി തിരിച്ചറിയണം. ഭൗതിക വിഭവങ്ങളുടെ കുറവല്ല; മനോഭാവത്തിലെ ദൗർബ്ബല്യവും വീര്യശോഷണവുമാണ് പരാജയത്തിന്റെ കാരണം. ഇതു പരിഹരിക്കാൻ, പേനയവിടെ വെച്ച് ഇമാം വാൾ ചുഴറ്റി ഇറങ്ങിയിരുന്നെങ്കിൽ സാധിക്കുമായിരുന്നോ എന്നുകൂടി വിശകലനം ചെയ്യേ ണ്ടതുണ്ട്. മനോഭാവം മാറാതെ ഒരു സമുദായവും അധോഗതിയിൽ നിന്നും കരകയറില്ലെന്ന സത്യമാണ്, ഇമാമിനെ പർണ്ണശാലയിൽ ഇരുത്തിയത്. ജിഹാദിനോട് നേരത്തേയുണ്ടായിരുന്ന ഭീതിത മനസ്സ് മാറ്റി, ശഹാദത്ത് കൊതിച്ചു അടർക്കള ത്തിലിറങ്ങി ഖുദ്സ് മോചിപ്പിക്കുകയും, വൈരികളുടെ അവസാന താവളത്തി ന്റെയും കുറ്റി പറിച്ചെറിയുകയും ചെയ്യാൻ ഇമാമിന്റെ തർബിയത്ത് പദ്ധതിയുടെ സന്താനങ്ങൾ തയ്യാറായതുമാത്രം പോരേ, ഇമാം ഗസ്സാലിയുടെ പോർക്കളം എവിടെയായിരുന്നു എന്നറിയാൻ. ഇമാം ഗസാലി എക്കാലത്തെയും മുസ്‌ലിം സമുദായത്തിവശ്യമായ മഹാദർശനത്തിനു പുനരുജ്ജീവനം നൽകുകയായിരുന്നു. ജീവിതരീതിയുടെ വിസ്മൃതിയായിരുന്നു, ഭൗതിക താത്പര്യങ്ങളെ ആശ്ലേഷിച്ചുള്ള സുഷുപ്തിയായിരുന്നു സമുദായത്തിന്റെ രോഗവും പ്രശ്നവും പ്രതിസന്ധിയും.

ഇമാം ഗസാലിക്ക് ശേഷം, സമുദായത്തിന്റെ മനസ്സിൽ നിന്നും സകല വിഗ്രഹങ്ങളും പറിച്ചെടുക്കാൻ പ്രയത്നിച്ച ശൈഖ് അബ്ദുൽ ഖാദിർ ജീലാനി റഹ്മത്തുല്ലാഹി അലൈഹി(470-561) സുൽത്വാൻ നൂറുദ്ദീൻ സങ്കിയുമായി അടുത്തബന്ധം പുലർ ത്തിയ സൂഫി പ്രമുഖനാണ്. ശൈഖിന്റെ മുരീദുമാരെ സുൽത്വാന്റെ സൈന്യത്തിൽ പറഞ്ഞുവിട്ടു. സൈനികർക്ക് ജിഹാദീ ആവേശം ഉണ്ടാക്കാനാവശ്യമായ ഉപദേശം നൽകാൻ പ്രതിനിധികളെ നിയോഗിച്ചു. ഖാദിരിയ്യ ശൈഖുമാരും അനുയായികളും ശത്രു സംഘത്തിനെതിരെ അവസരോചിതം ഇടപെട്ട ചരിത്രത്തിലെ ധന്യ മുഹൂർത്ത ങ്ങൾ അബ്ദുൽ ഹയ്യിൽ ഖാദിരിയുടെ **അസ്സാവിയത്തുൽ ഖാദിരിയ്യ ഇബ്രത്താരീഖി വൽ ഉസൂറി**ൽ അടയാളപ്പെടുത്തുന്നുണ്ട്.

മശാഇഖുമാരെ നിരന്തരം സന്ദർശിക്കുന്ന പതിവുണ്ടായിരുന്നു സുൽത്വാൻ നൂറു ദ്ദീൻ സങ്കിക്ക്. പ്രാർത്ഥന പ്രതീക്ഷിച്ചും ബറകത്ത് തേടിയും നിർദ്ദേശം ആഗ്രഹിച്ചും അദ്ദേഹം രാജ്യത്തെ സൂഫികളുമായി നിരന്തരബന്ധം സ്ഥാപിച്ചു. ഹയാത്തു ബ്നു ഖൈസിൽ ഹർറാനി റഹ് ഫ്രഞ്ച് സൈന്യത്തിനെതിരെ യുദ്ധം നയിക്കാൻ സങ്കിയെ പ്രേരിപ്പിച്ച സൂഫിയാണ്. അദ്ദേഹം ദുആ ചെയ്തു ആശീർ വദിച്ചു സുൽത്വാനെയും പട്ടാളത്തെയും പറഞ്ഞുവിട്ടു. ഉസാസ് തിരിച്ചുപിടിക്കാൻ യുദ്ധമുന്നേറ്റത്തിനാ വേശവും പ്രേരണയും നൽകിയത് സൂഫിവര്യനായ അബുൽഹുസൈൻ അൽമഖ്

ദിസി (521/ 1127) ആയിരുന്നു. അതിനാവശ്യമായ മുഴുവൻ രൂപരേഖയും സൈനിക നീക്കത്തിൽ അനുവർത്തിക്കേണ്ട അടവുകളും വരച്ചു കാണിച്ചു കൊടുക്കുകയായിരുന്നു, പർണ്ണശാലയിലിരുന്ന് ആ സൂഫിഗുരു.

സിറിയൻ നഗരത്തിനു പുറത്ത് സൂഫി മഠത്തിൽ താമസിച്ചിരുന്ന ശൈഖ് റസ്‌ലാൻ അദ്ദിമിശ്ഖി റഹ് (540/ 1145) നഗരവാതിൽ അടച്ചശേഷവും അവിടെ റോന്തുചുറ്റും; ശത്രുഭീതിയുണ്ടായിരുന്ന അക്കാലത്ത് ഒരു ചാരദൂതന്റെ ദൗത്യമായിരുന്നു ആ ചടഞ്ഞസൂഫി നിർവ്വഹിച്ചിരുന്നത്. ഖാൻഖാഹിൽ മുരീദുമാർക്ക് സൈനിക പരിശീലനം നല്കാറുണ്ടായിരുന്നു ഇദ്ദേഹം. പലപ്പോഴും ആരോരുമറിയാതെ യുദ്ധക്കളത്തിൽ ഇറങ്ങാറുണ്ടായിരുന്ന ഇദ്ദേഹത്തിന്റെ ശിഷ്യന്മാർ, ആയുസ്സ് ബാക്കിയുണ്ടെങ്കിൽ, ഞാനൊന്നുമറിഞ്ഞില്ലേ എന്ന ഭാവത്തിൽ ഖാൻഖാഹിൽ തിരിച്ചെത്തി ദിക്റിൽ മുഴുകും. ജപമന്ത്രങ്ങളിൽ സദാമുഴുകാറുള്ള സൂഫികൾ സൈന്യം സജ്ജമായാൽ അവരോടൊപ്പം ആവേശപൂർവ്വം അരമുറുക്കി ഇറങ്ങുന്നു. ചില സൂഫികൾ ശത്രുപാളയത്തിനടുത്തു തന്നെ നിരീക്ഷകരായി ഉണ്ടാകും. ദമസ്കസിലെ മാലികീഗുരു യൂസുഫുൽ ഫന്ദലാവിയും (543 / 1148), മുഹദ്ദിസും സാഹിദുമായ അബ്ദുറഹ്മാൻ ഹൽഹൂലിയും (ബൈത്തുൽ മഖ്ദിസിനടുത്ത ഗ്രാമമാണ് ഹൽഹൂൽ) ഒന്നിച്ച് റോം സൈന്യത്തിനെതിരെ സമരത്തിൽ പങ്കെടുത്തു. 'സിർ അലസ്മില്ലാഹ്' = അല്ലാഹുവിന്റെ നാമത്തിൽ ഇറങ്ങൂ' എന്ന് വിളിച്ചുപറഞ്ഞ്, മറ്റു സൈനികർക്കുകൂടി മാതൃകയായി അടർക്കളത്തിലേക്ക് ചാടിയിറങ്ങിയ ഇരുവരും ഒരേ സമയം രക്തസാക്ഷികളാവുകയായിരുന്നു.

സങ്കിയുടെ കാലശേഷം, സുൽത്വാൻ സ്വലാഹുദ്ദീൻ അയ്യൂബിയുടെ നേതൃത്വത്തിൽ മുസ്‌ലിം സമുദായം സമരസജ്ജരായപ്പോൾ, സൂഫികളുടെയും ഉലമാക്കളുടെയും ശക്തമായ പിന്തുണയും പങ്കാളിത്തവും സുൽത്വാനു ലഭിച്ചു. ജർമ്മൻ ചക്രവർത്തിയായിരുന്ന ഫ്രഡറിക് ബാർബറോസയും ഫ്രാൻസിലെ ഫിലിപ് രണ്ടാമനും, ഇംഗ്ലണ്ടിലെ റിച്ചാർഡ് ഒന്നാമനും നേതൃത്വം നൽകിയ കുരിശ് മുന്നേറ്റത്തിനെതിരെ സുൽത്വാൻ സ്വലാഹുദ്ദീൻ നയിച്ച യുദ്ധമായിരുന്നു മൂന്നാം കുരിശു യുദ്ധം.

രണ്ടു പ്രധാനമുന്നേറ്റങ്ങളായിരുന്നു സുല്ത്താന് ചിരസ്മരണീയത നേടിക്കൊടുത്തത്. ഒന്ന് : ഹിത്വീൻ യുദ്ധം. രണ്ട്: ഖുദ്സ് വിമോചന പോരാട്ടം. ഫലസ്തീന് വടക്ക് തിബ്രീസ് തടാകത്തിനു പടിഞ്ഞാറ് ഫലഭൂയിഷ്ഠമായ പ്രദേശമാണ് ഹിത്വീൻ. അവിടെ സംഘടിച്ച ക്രിസ്ത്യൻ സൈനികരെ ധീരമായി നേരിട്ടു പരാജയപ്പെടുത്തിയ സുൽത്താന്റെ പട്ടാളക്കാരിൽ ധാരാളം ഉലമാക്കളും സൂഫികളുമു

ണ്ടായിരുന്നു. ഖുദ്സ് വിമോചന സമര നിരയിൽ മുന്നണിപ്പോരാളികളായി ഉണ്ടായി രുന്ന എത്രയെത്ര സൂഫികളും ഉലമാക്കളും ചരിത്രത്തിൽ രേഖപ്പെടുത്തപ്പെട്ടു?!

മുവഫ്ഫഖുദ്ദീൻ ഇബ്നുഖുദാമയുടെ സഹോദരൻ സൂഫിയും ഫഖീഹും മുഹദ്ദി സുമായ അബൂഅംറിൽ മഖ്ദിസി റഹ് (607/1210), നേരത്തേ നൂറുദ്ദീൻ സങ്കിയോ ടൊപ്പമെന്നപോലെ സുൽത്വാൻ സ്വലാഹുദ്ദീൻ അയ്യൂബിയോടൊപ്പവും ഹിത്വീനിലും ഖുദ്സ് വിമോചന പോരാട്ടത്തിലും തോളോടുതോൾ ചേർന്ന് അടരാടി. സഹോദ രനും തന്റെ കൂടെ അണിനിരന്നു. അമ്മാവന്റെ പുത്രന്മാരായ ഹാഫിള് അബ്ദുൽ ഗനിയ്യും (600 / 1203), ശൈഖുൽ ഇമാദും (614 / 1217) ഇരുസമരങ്ങളിലും ഒന്നിച്ചു പങ്കെടുത്തു.

ഖുദ്സ് വിമോചന പോരാട്ടത്തിൽ കാളപ്പുറത്തിരുന്ന് യുദ്ധം നയിച്ച അബുസ്സൗറ് അഹ്മദുൽ ഖുദ്സി ചരിത്രത്തിൽ വാഴ്ത്തപ്പെട്ട ധീരനായ സൂഫിയായിരുന്നു. സൂഫി പ്രമുഖനായിരുന്ന അബ്ദുല്ലാഹിൽ യൂനീനി (617/ 1220 ) ധീരതയുടെ പ്രതീക മായിരുന്നു. ശഹാദത്ത് കൊതിച്ചു ഒട്ടേറെ യുദ്ധങ്ങളിൽ പങ്കെടുത്ത അദ്ദേഹം ഒടുവിൽ ഇച്ഛിച്ചത് നേടി. 'അസദ്' = സിംഹം എന്ന് വിളിച്ചായിരുന്നു ജനം ധീരത യ്ക്ക് സമ്മാനം നൽകിയത്.

സ്വലാഹുദ്ധീൻ അയ്യൂബിക്ക് ശേഷം, 628/ 1230 മുതൽ ഈജിപ്തിൽ മംലൂകികൾ ഭരണനേതൃത്വത്തിലെത്തിയപ്പോഴും അവരോടൊപ്പം ശൈഖുമാരും മുരീദുമാരും ക്രൈസ്തവ പ്രതിലോമ ശക്തികൾക്കെതിരെ മുസ്‌ലിം സഖ്യത്തിനൊപ്പം ആവേശ പൂർവ്വം പങ്കെടുത്ത ചരിത്രമാണ് നമുക്ക് കാണാനാവുക. കറാമത്ത് മുഖേന അദൃശ്യങ്ങൾ വെളിപ്പെടുത്തുന്നതിൽ പ്രസിദ്ധനായിരുന്ന സൂഫി ശൈഖ് ഖിള്റുൽ കുർദി (676/ 1277 ൽ ജയിലിൽ മരണപ്പെട്ട) മംലൂക് സുൽത്വാൻ ളാഹിറിന്റെ ഉറ്റമിത്രവും സ്വകാര്യ സൂക്ഷിപ്പുകാരനുമായിരുന്നു. സുൽത്വാൻ നയിച്ച എല്ലാ യുദ്ധ ങ്ങളിലും സുൽത്വാനോടൊപ്പം പങ്കെടുക്കുകയും, ശത്രു നീക്കത്തെക്കുറിച്ച് പ്രവചിച്ചും മറ്റും സൈനികർക്കാവശ്യമായ വിവരം നൽകി സഹായിക്കുകയും ചെയ്തു. മഹാഗുരു അബുൽഹസൻ ശാദുലിയും ശാദുലി ഇഖ്വാനികളും, സുൽത്വാനുൽ ഉലമാ ഇസ്സ്ബ്നു അബ്ദിസ്സലാമും ശിഷ്യന്മാരും നാട്ടിലിറങ്ങി ജനങ്ങ ളിൽ സമരാവേശം ഉണ്ടാക്കി . ദിംയാഥ്വിനുനേരെ ഫ്രാൻസ് രാജാവ് ലൂയിസ് ഒമ്പതാ മൻ ആക്രമണം നടത്തിയപ്പോൾ , അവരെ പ്രതിരോധിക്കാൻ സുൽത്വാൻ ളാഹിറി ന്റെ നേതൃത്വത്തിൽ അരസ്വൂഫ് കോട്ട മുസ്‌ലിംകൾ വളഞ്ഞപ്പോൾ, മരണ പ്പെട്ടവരിലും മുറിവേറ്റവരിലും ധാരാളം സൂഫികളും ജ്ഞാനികളുമുണ്ടായിരുന്നു.

നർത്തകികളുടെയും വാദ്യോപകരണങ്ങളുടെയും മദ്യചഷകങ്ങളുടെയും അത്യാഡംബരങ്ങളുടെയും പിടിയിലമർന്ന രാഷ്ട്രീയ നേതൃത്വത്തെയും, ഭൗതിക സ്വാർത്ഥരായി മാറിയിരുന്ന ഉലമാക്കളെയും , പരലോകവും ഇഹലോകവും നഷ്ടപ്പെടുത്തിയ സൂഫി നാട്യങ്ങളേയും ഇസ്‌ലാമിനും അല്ലാഹുവിന്നും പരലോകത്തിനും ജനങ്ങൾക്കും വേണ്ടി ജീവിക്കുന്ന വീരശൂരന്മാരാക്കി മാറ്റിയതിൽ സൂഫിഗുരുക്കന്മാർ വഹിച്ച പങ്ക് അനിഷേധ്യമാണ്; അതിൽ ഇമാംഗസാലിയും ശൈഖ് ജീലാനിയും വലിയ പങ്കാണ് വഹിച്ചിട്ടുള്ളതെന്നു കാണാൻ സാധിക്കും. പിൽക്കാലത്ത് ഇവരുടെ പേരിലും അല്ലാതെയും  ഉയർന്നുവന്ന ചില സൂഫി സംഘങ്ങൾ , ഉദാ. ആഫ്രിക്കയിൽ തിജാനി ത്വരീഖത്ത്, വിശുദ്ധ സമരങ്ങളിൽ നിന്നും മുസ്‌ലിം സമുദായത്തെ ബോധപൂർവ്വം പിന്തിരിപ്പിക്കുവാൻ ശ്രമിച്ചിട്ടുണ്ടെന്ന യാഥാർഥ്യം വിസ്മരിക്കുന്നില്ല. ആധുനിക കാലത്ത് സൂഫി കൂട്ടായ്മകൾ സൃഷ്ടിച്ച് കർമ്മ ശേഷിയുള്ള യുവതയെ സുഷുപ്തിയിലാക്കിയിട്ടുള്ളതും നമുക്ക് കാണാവുന്നതാണ്.

മഹാഗുരു അബ്ദുൽ ഖാദിർ ജീലാനിയുടെ മഹിത ജീവിതവും ഉജ്ജ്വല സന്ദേശങ്ങളും പരിശോധിക്കാം.

# 1

# കുടുംബം

ശരിയായ നാമം അബ്ദുൽ ഖാദിർ. ഹി 470/ എഡി 1077 ൽ ത്വബ്രിസ്ഥാനിൽ പെട്ട ജീലാൻ എന്ന കൊച്ചു ഗ്രാമത്തിൽ ജനിച്ചു. (കൈലാൻ എന്നും ജീൽ എന്നും ഈ ഗ്രാമം അറിയപ്പെട്ടിരുന്നു.). പിതാവ് മൂസാ ജങ്കി ദോസ്ത്. മാതാവ് ഫാത്വിമ ഉമ്മുൽ ഖൈർ. പിതാവിന്റെ പരമ്പരയായി പറയപ്പെടുന്നത് ഇങ്ങനെ: മൂസാ ജങ്കി ദോസ്ത് (അബൂസ്വാലിഹ്), അബ്ദുല്ലാ, യഹ്‌യാസാഹിദ്, മുഹമ്മദ്, മൂസാ ദാവൂദ്, അബ്ദുല്ലാ, മൂസാ അൽജൂൻ, അബ്ദുല്ലാഹിൽ മഹള്, ഹസനുൽ മുസന്ന, ഹസൻ ബ്നു അലിയ്യുബ്നു അബീ ത്വാലിബ് റളിയല്ലാഹു അൻഹും. ഉമ്മയുടെ പിതാവ് അബ്ദുല്ലാ അസ്സൂമഈ.

പറയപ്പെടുന്ന പിതൃപരമ്പര ശരിയാണെങ്കിൽ, ശൈഖിന്റെ കുടുംബം ഇരുന്നൂറിലേറെ വർഷംമുമ്പ് ജീലാനിൽ എത്തിയതായി മനസ്സിലാകുന്നു. ഹസനുൽ മുസന്നയുടെ മറ്റൊരു പുത്രൻ സയ്ദിന്റെ മകൻ ഹസൻ ജീലാൻ ഗ്രാമത്തിൽ ഹി. 250 ൽ താമസം തുടങ്ങിയ കാര്യം ചരിത്രത്തിൽ കാണാം. അന്ന് ത്വബ്രിസ്ഥാൻ ബനൂ ത്വാഹിർ ഭരണകൂടമായിരിന്നു ഭരിച്ചിരുന്നത്. അവർക്കെതിരെ വിപ്ലവം നയിച്ചിരുന്ന അലവിയ്യാക്കൾ (അലി റ യുടെ പേരിൽ സംഘടിച്ച് മുസ്‌ലിം രാജ്യങ്ങളിൽ അധികാരത്തിനു ശ്രമിച്ചിരുന്ന വിഭാഗം) ക്ഷണിച്ചതായിരുന്നു ഇദ്ദേഹത്തെ. ഹസന്റെ നേതൃത്വത്തിൽ അലവിവിപ്ലവകാരികൾ ബനൂത്വാഹിർ ഗവർണർക്കെതിരെ ആക്രമണം നടത്തുകയും ത്വിബ്രിസ്ഥാനിൽ അധികാരത്തിൽ വരുകയും ചെയ്തു. 313/926 ൽ സാമാനികൾ ആക്രമിക്കുന്നതുവരെ മാത്രമേ അലവി ഭരണം അവിടെ നീ ുള്ളൂ. ആ അലവി വിപ്ലവത്തിൽ ഹസനെ സഹായിക്കാൻ, ഹസനുൽ മുസന്നയുടെ പുത്രൻ അബ്ദുള്ളയുടെ പുത്രൻ മൂസയുടെ മകൻ ഇദ്രീസ് ഉ ായിരുന്നു. അതായത്, ശൈഖ് ജീലാനി യുടെ നാലാം പിതാമഹൻ ദാവൂദ് ബിൻ മൂസയുടെ സഹോദരൻ. സാമാനികളിൽ നിന്നും ഭരണം തിരിച്ചു പിടിക്കാൻ അലവികൾ തുടർന്നും ശ്രമിച്ചെങ്കിലും ആദ്യാവസാനം അത് പാളിപ്പോവുകയായിരുന്നു. അലവികൾ അങ്ങനെ പൊതുരംഗത്തും ആത്മീയ നേതൃത്വത്തിലും കഴിഞ്ഞുകൂടി.(ഇബ്നുൽ അസീർ/അല്‌കാമിൽ). പിൽക്കാലത്ത്, റാഫിദീ ഉപവിഭാഗമായ

ഇസ്നാഅശരികൾ ജീലാനിൽ ധാരാളമായി ജീവിച്ചുപോന്നു. ജീലാനിൽ ഭൂരി ഭാഗവും ഇവരായിരുന്നു എന്നും, എന്നിട്ടും അവർ തഖിയ( വേഷപ്രച്ഛന്നത) കൈ വെടിയാതെ മുഅതസിലീ വേഷത്തിൽ കഴിച്ചു കൂട്ടി എന്നും ശാഹ് അബ്ദുൽ അസീസ് ദഹ്ലവി തുഹ്ഫയിൽ രേഖപ്പെടുത്തുന്നു.

അബ്ദുൽ ഖാദിറിന്റെയും ഇളയ സഹോദരൻ അബ്ദുല്ലായുടെയും ചെറുപ്രായത്തിൽ പിതാവ് മരണപ്പെട്ടു.(സഹോദരൻ അബ്ദുല്ലാ യുവപ്രായത്തിൽ ജീലാനിൽ മരണ പ്പെട്ടു). വെറും എമ്പത് ദീനാർ ആയിരുന്നു പിതാവ് ബാക്കിവെച്ചിരുന്നത്. മക്കൾ കഷ്ടപ്പാടും ദാരിദ്ര്യവും അനുഭവിച്ചു ഉമ്മയുടെ ശിക്ഷണത്തിൽ വളർന്നു. ഭൗതിക പരിത്യാഗ സ്വഭാവമുള്ള ജീവിത രീതിയായിരുന്നു പിതാവ് മൂസായുടെത്. മാതാവ് അതിനോട് യോജിച്ചു തന്നെ ജീവിച്ചു. ഭക്തരും ധർമ്മ ബോധമുള്ളവരുമായിരുന്നു. അതോടൊപ്പം, ജീവകാരുണ്യ മനോഭാവം അവരിൽ പ്രകടമായിരുന്നു. (ശൈഖ് ജീലാനി/ ഫത്ഹുർറബ്ബാനി). അമ്മായി ഉമ്മുആഇശ ദീനീ നിഷ്ഠയുടെ കാര്യത്തിൽ പ്രസിദ്ധയായിരുന്നു. ഉമ്മയുടെ പിതാമഹൻ അബൂ അബ്ദില്ലാഹി അസ്സൂമഈ അന്നാട്ടിലെ അറിയപ്പെട്ട സാഹിദ് ആയിരുന്നു; ജ്ഞാനി ആയിരുന്നു. കുടുംബ ത്തിലെ ഇരുവഴികളിൽ നിന്നും പകർന്നു കിട്ടിയ ആത്മീയ ജീവകാരുണ്യ മനോ ഭാവം ശൈഖ് ജീലാനിയിൽ സ്വാഭാവികമായും പ്രതിഫലിച്ചു. ശൈഖ് പറയാറുണ്ടായിരുന്നു:

**فتشت الأعمال كلها فما وجدت فيها أفضل من إطعام الطعام , ولو كانت الدنيا بيدي لما اخترت على إطعام الجياع شيئا (غبطة الناظر في ترجمة الشيخ عبد القادر , الحافظ ابن حجر العسقلاني )**

ഐച്ഛിക സദ്കർമ്മങ്ങളെല്ലാം ഞാൻ സൂക്ഷ്മമായി പരിശോധിച്ചു. അന്നം ഊട്ടു ന്നതിനേക്കാൾ ഉത്തമമായ മറ്റൊരു സദ്കർമ്മവും ഞാനവയിൽ കണ്ടില്ല. ഭൗതിക ലോകം എന്റെ കൈവശം ഉണ്ടായിരുന്നെങ്കിൽ, വിശക്കുന്നവർക്ക് ഭക്ഷണം നല്കുന്ന തിനല്ലാതെ മറ്റൊരു കാര്യത്തിനും ഞാനതു വിനിയോഗിക്കില്ലായിരുന്നു.'
(ഗിബ്തത്തുനാളിർ, ഇബ്നു ഹജർ അൽഅസ്ഖലാനി).

# 2

# പഠനം

ജീലാനിലെ കൊച്ചുപാഠശാലകളിൽ നിന്നും ആദ്യപാഠങ്ങൾ ആർജ്ജിച്ച അബ്ദുൽ ഖാദിർ പതിനെട്ടാം വയസ്സിൽ (488/1095) ഉപരിപഠനത്തിനുവേണ്ടി ബാഗ്ദാദിലേക്ക് പുറപ്പെട്ടു. വിലക്കയറ്റവും ഭക്ഷ്യക്ഷാമവും മൂലം ജനങ്ങൾ കഷ്ടപ്പെടുന്ന ആ നാളുകളിൽ പിടിച്ചുപറിയിലേക്കും കൊള്ളയിലേക്കും തിരിഞ്ഞ ഏതാനും പേരായിരുന്നു, അബ്ദുൽ ഖാദിറിനെയും സഹയാത്രികരെയും വഴിയിൽ തടഞ്ഞതും യാത്രാസംഘത്തെ കൊള്ളയടിക്കാൻ ശ്രമിച്ചതും. സത്യസന്ധത കാരണം അബ്ദുൽ ഖാദിർ മുതലൊന്നും നഷ്ടമാകാതെ രക്ഷപ്പെട്ട സംഭവം പ്രസിദ്ധമാണ്. വസ്തുക്കളും പണവും നഷ്ടപെടുമെന്നറിഞ്ഞിട്ടും സത്യസന്ധത കാണിച്ച കുമാരന്റെ നിലപാട് കൊള്ളത്തലവനിൽ മനസാന്തരമുണ്ടാക്കി എന്നാണ് കഥ.

ബാഗ്ദാദിലെത്തിയ അബ്ദുൽഖാദിർ, വളരെ കഷ്ടപ്പെട്ടായിരുന്നു പഠനം മുന്നോട്ട് കൊണ്ടുപോയത്. ഉമ്മയിൽ നിന്നും തപാൽ വഴി വരുന്ന ഏതാനും നാണയങ്ങൾ പ്രതീക്ഷിച്ച്, മസ്ജിദിനു ചാരത്തെ ബഖാലയിൽ നിന്നും അന്നന്നത്തെ ഭക്ഷണം കടം വാങ്ങിയാണ് അദ്ദേഹം ദിനങ്ങൾ തള്ളിനീക്കിയത്. വിലക്കയറ്റം ഭീകരമായിരുന്ന അന്നാളിൽ, ഒരു റൊട്ടിയും ഒരൽപം മല്ലിച്ചെപ്പും ആയിരുന്നു ഒരു ദിവസത്തെ ഭക്ഷണം. ഉമ്മയുടെ തപാൽ വന്നാൽ കടം തീർക്കും. (ഇബ്നു റജബ്/ ദൈലു ത്വബഖാത്ത്).

പഠനകാലം അക്ഷരാർത്ഥത്തിൽ പഠനത്തിന് തന്നെ അബ്ദുൽ ഖാദിർ ഒഴിച്ചിട്ടു. കിതാബുകൾ ഓതാനും, ആധ്യാത്മിക ഗുരുക്കന്മാരുടെ സാരോപദേശ സദസ്സുകളിൽ പങ്കെടുക്കാനും, ജ്ഞാനികളുമായി ജ്ഞാനസംവാദങ്ങളിൽ മുഴുകാനും അദ്ദേഹം സമയം വിനിയോഗിച്ചു. ബാഗ്ദാദ് ജ്ഞാനത്തിന്റെ മഹാനഗരി ആയിരുന്നതിനാൽ, സ്വദേശികളെക്കാൾ വിദേശികളായ വിദ്യാർഥികളും ജ്ഞാനാന്വേഷികളും പണ്ഡിതന്മാരുമായിരുന്നു അവിടെ കൂടുതൽ. ലോകാത്ഭുതങ്ങളിൽ ഒരാളായ ഇമാം അലിബ്നു അഖീലിന്റെ ശിഷ്യത്വം അബ്ദുൽഖാദിർ വേണ്ടുവോളം ഉപയോഗപ്പെടുത്തി.

ഹമ്പലി കർമ്മവിശ്വാസ ധാരയിലായിരുന്നു അബ്ദുൽ ഖാദിറിന്റെ പഠന ശ്രദ്ധ. എന്നിരുന്നാലും, അതോടൊപ്പം മറ്റ് മദ്ഹബുകളെയും അവാന്തര സമാന്തര

ചിന്താഭ്രംശങ്ങളെയും തിരിച്ചറിയാൻ അബ്ദുൽ ഖാദിറിന് ധാരാളം അവസരം ലഭിച്ചു. ഉസ്വൂലും ഫുറൂഉം വശമാക്കിയ ശേഷം, പതുക്കെ സുലൂകിന്റെ പാഠങ്ങളിലേക്ക് ഊളിയിടാൻ ആരംഭിച്ചു. (ഇബ്നുഫള്ലുല്ലാഹിൽഉമ്രി/മസാലിക്). ശൈഖ് ഹമ്മാദുദ്ദബ്ബാസിന്റെയും ശൈഖ് അബൂസഈദിൽ മഖ്റമിയുടെയും സന്നിധിയിലുള്ള സഹവാസം അബ്ദുൽ ഖാദിറിന് പരിത്യാഗവഴികൾ ലളിതമായി പകരുന്നതായിരുന്നു. അങ്ങനെ ദീർഘമായ മുപ്പത്തിമൂന്നു വർഷത്തെ പഠനസപര്യയ്ക്ക് ശേഷം, തന്റെ അമ്പത്തിഒന്നാം വയസ്സിൽ, അബ്ദുൽഖാദിർ ഹമ്പലി ഫിഖ്ഹ് പഠിപ്പിക്കാനും, സാരോപദേശ സദസ്സുകൾക്ക് നേതൃത്വം നൽകാനും തുടങ്ങി. കർമ്മശാസ്ത്രവും ധർമ്മശാസ്ത്രവും സമഗ്രമായി സമന്വയിപ്പിച്ച്, കാലഘട്ടത്തിന്റെ രോഗം തിരിച്ചറിഞ്ഞ് ചികിത്സ നിർദ്ദേശിക്കുന്ന പുതിയ ജ്ഞാനനേതൃത്വത്തെ ബാഗ്ദാദ് ശ്രദ്ധിക്കാൻ തുടങ്ങി(521/1127).അരുതായ്മകളുടെ ഭരണകൂടങ്ങൾക്ക് മാത്രമായിരുന്നില്ല, കാപട്യത്തിന്റെയും നാട്യങ്ങളുടെയും ജീവനറ്റ ആൾരൂപങ്ങളായിരുന്ന പണ്ഡിതമന്യൻമാർക്കും ശൈഖിന്റെ രംഗപ്രവേശം ഉൾക്കിടിലമുണ്ടാക്കി. ജനങ്ങളെ അല്ലാഹുവിങ്കൽ നിന്നും തടയുന്ന വഴിമുടക്കികൾ ആയിരുന്നു, ശൈഖ് നേരിൽ കണ്ട മിക്ക പണ്ഡിത വേഷങ്ങൾ. (ശൈഖ് ജീലാനി/ അൽഫത്ഹുർബ്ബാനീ).

# 3

# ഗസാലിയ്യത്തിൽ നിന്നും ഖാദിരിയ്യത്തിലേക്ക്

ആദ്ധ്യാത്മികതയ്ക്കും സംഭവിച്ചിരുന്നു ഭീകരമാം വിധം വേഷപ്പകർച്ച അന്നാളുകളിൽ. ഇബാദത്ത് അല്ലാഹുവിന് മാത്രമാക്കി കളങ്കമുക്തമാക്കാനും ഭൗതിക പരിത്യാഗം പരിശീലിക്കാനും സൂക്ഷ്മ ജീവിതം അഭ്യസിക്കാനുമായിരുന്നു തസ്വവ്വുഫ്. കാലക്രമേണ, പാമരന്മാരെ വഞ്ചിക്കാനുള്ള വഴിയായും അനാചാരങ്ങൾ ഉദ്പാദിപ്പിക്കുന്ന വ്യവസായ ശാലയായും തസ്വവ്വുഫ് ദുരുപയോഗം ചെയ്യപ്പെട്ടപ്പോൾ, അതിനെതിരെ വിവേകപൂർവ്വം രംഗത്തുവന്ന ഇമാം ഗസാലിയുടെ പടയോട്ടപാത ശൈഖ് ജീലാനി നന്നായി മനസ്സിലാക്കിയിരുന്നു. ആധ്യാത്മിക മേഖലയിലെ വഴികേടുകൾക്കെതിരെ ഇമാം ഗസാലി ജ്ഞാന വിപ്ലവം സജീവമാക്കുമ്പോൾ ശൈഖ് ജീലാനി യുവാവാണ്; പഠിതാവാണ്. ഇമാം ഗസാലി മരണപ്പെടുമ്പോൾ ശൈഖ് ജീലാനിക്ക് വയസ്സ് മുപ്പത്തി അഞ്ച്. ഇമാം ഗസാലിയുടെ ജ്ഞാന സംസ്കരണസദസ്സുകളിൽ പങ്കെടുത്ത പലരും ശൈഖ് ജീലാനിയുടെ ഗുരുവര്യന്മാർ ആയിരുന്നു. ഇമാമിന്റെ ഗ്രന്ഥങ്ങൾ ശൈഖ് വായിച്ചിട്ടുണ്ട്. തന്റെ രചനകളിൽ അത് മുഴച്ചുകാണാം. ചിലേടങ്ങളിൽ അക്ഷരം പ്രതി പകർത്തി എഴുതുകയും ചെയ്തിട്ടുണ്ട്. (ഉദാ. ഫുതൂഹുൽഗൈബിൽ വിനയത്തെ കുറിച്ച് പറയുന്ന ഭാഗത്ത്, ഇമാം ഗസാലിയുടെ ബിദായത്തുൽ ഹിദായയിലെ വരികൾ അതേപടി നമുക്ക് വായിക്കാം.)ശൈഖിന്റെ ഗുൻയത്ത് ഇമാമിന്റെ ഇഹ്യായുടെ ഘടനയിൽ രചിച്ചതാണ്.

ശൈഖ് സുഹ്ദിന്റെ വഴികൾക്ക് താത്വിക മാതൃകയായി എടുത്തിട്ടുള്ളത് ഇമാം ഗസാലിയുടെ വഴി ആയിരുന്നു. പരിഷ്കരണ സംസ്കരണ ദൗത്യ നിർവ്വഹണത്തിനായി ജനങ്ങളിലേക്ക് ഇറങ്ങും മുമ്പ്, പത്തുവർഷത്തെ പ്രത്യേക ആത്മീയ പരിശീലനത്തിലായിരുന്നു ശൈഖ്. ഇമാം ഗസാലിയുടെ ചരിത്രവും അതുതന്നെയായിരുന്നു. വിപ്രവാസത്തിലൂടെ വിപ്ലവത്തിനുള്ള ശക്തി ആര്ജ്ജിക്കുകയായിരുന്നു ഇമാം ഗസാലി ശാമിലും ഹിജാസിലുമായി കുറെ നാളുകൾ ഒഴിഞ്ഞിരുന്നുകൊണ്ട്. എന്നാൽ, ശൈഖിന്റെ പരിഷ്കരണ മുന്നേറ്റം ര ാം ഘട്ടത്തിൽ പ്രവേശിക്കുമ്പോൾ, ഗസാലിയൻ മാർഗ്ഗത്തിൽ നിന്നും ഭിന്നമായ സ്വന്തമായൊരു രീതി ശൈഖ് രൂപപ്പെടുത്തിയതായി കാണാം. അതിനെ നമുക്ക് ഖാദിരീ ത്വരീഖത്ത് എന്ന് വിളിക്കാം. ഖുർആനിനും തിരുചര്യക്കും സലഫുകളുടെ

രീതിയ്ക്കും വലിയ പ്രാധാന്യം നൽകിയിരുന്ന ഈ ത്വരീഖത്ത്, മറ്റുള്ളവരിൽ കാണപ്പെടുന്ന തസ്വവ്വുഫ് ആയിരുന്നില്ല. ഫൽസഫയിൽ നിന്നും ഇൽമുൽ കലാമിൽ നിന്നും വെളിപാടുകളെ അടിസ്ഥാനമാക്കിയുള്ള കാടുകയറിയ സ്വൂഫി വ്യാഖ്യാന ങ്ങളിൽ നിന്നും പൂർണ്ണമായും മുക്തമായിരുന്നു. പിൽക്കാലത്ത് ഖാദിരീ മാർഗ്ഗത്തിന് കൊടിപിടിച്ച അധികപേരും, ശൈഖിന്റെ ത്വരീഖത്തിനെ ജ്ഞാനമേഖലകളിൽ തത്വചിന്തയിലേക്കും കർമ്മമേഖലകളിൽ അനാചാരങ്ങളിലേക്കും വഴിതിരിച്ചു വിടുന്നതാണ് നാം കാണുന്നത്.

പരസ്യമായ സജീവ രംഗപ്രവേശത്തിനു മുമ്പ്തന്നെ ശൈഖ് അടുത്ത കൂട്ടുകാ രെയും ഇഷ്ടക്കാരെയും കേന്ദ്രീകരിച്ചുള്ള സദസ്സുകൾ ആരംഭിച്ചിരുന്നു. രണ്ടും മൂന്നും ആളുകൾ മാത്രമുണ്ടായിരുന്ന ആ സദസ്സുകൾ ആത്മ ശിക്ഷണത്തിനുള്ള മാർഗ്ഗമായിരുന്നു. അതു പിന്നീട് എഴുപതിനായിരം ആളുകൾ വരെ സംഗമിക്കുന്ന മഹാസദസ്സുകളായി വിപുലപ്പെട്ടു. പാഠശാലയിലെ സ്ഥലപരിമിതി കാരണം, ആത്മീയ സദസ്സുകൾ സമീപത്തെ മൈതാനങ്ങളിലേക്ക് മാറി. അനേകായിരം ആളുകൾ ശൈഖിനെ സമീപിച്ചു, അവർ പശ്ചാത്തപിച്ചു ദീനീ വഴിയിൽ മുന്നേറി. രണ്ടുതരം സംസ്കരണ സദസ്സുകൾ നടത്തിയിരുന്നു, ശൈഖവർകൾ; പൊതു ജനത്തെ ലക്ഷ്യം വെച്ചുള്ള പൊതു പ്രസംഗങ്ങളും ആത്മീയ വഴിയിൽ വ്യവസ്ഥാപി തമായി ഉയരാൻ ആഗ്രഹിക്കുന്നവർക്കുള്ള ചിട്ടപ്പെടുത്തിയ അധ്യാപനങ്ങളും.

# 4

# വിദ്യാഭ്യാസ പ്രവർത്തനങ്ങൾ

ഗുരുനാഥൻ മഖ്റമി സ്ഥാപിച്ച ഒരു കൊച്ചു പാഠശാലയുണ്ടായിരുന്നു, ബാഗ്ദാദിലെ അസ്ജ് ഗ്രാമത്തിൽ. ഗുരുവിന്റെ വിയോഗാനന്തരം ആ സ്ഥാപനം ശിഷ്യൻ അബ്ദുൽ ഖാദിറിന്റെ മേൽനോട്ടത്തിലായി. ശൈഖ് അത് വികസിപ്പിച്ചു, പരദേശികൾക്ക് പാർക്കാനുള്ള കുടിലുകൾ ചുറ്റും പണികഴിപ്പിച്ചു. ധനികർ അതിനെല്ലാം വേണ്ട പണം ചെലവഴിച്ചു. ദരിദ്രർ ശാരീരികമായി അതിന്റെ നിർമ്മാണത്തിൽ പങ്കുകൊണ്ടു. ശൈഖിനെ സ്നേഹിക്കുന്ന, ശൈഖിന്റെ തര്ബിയത്തിൽ ആത്മായനം ചെയ്യുന്ന ജനങ്ങൾ അത്ഭുതകരമാംവിധം അവരവർക്ക് ആകുന്നവിധം ആത്മീയ കേന്ദ്രത്തിന്റെ വികസന നിർമ്മാണത്തിൽ പങ്കാളികളായി.

ദരിദ്രയായ ഒരു മഹതിക്ക് ഈ യത്നത്തിൽ സാമ്പത്തികമായി സഹകരിക്കാൻ അതിയായ ആഗ്രഹം. പക്ഷേ, കയ്യിൽ ഒന്നുമില്ല. ഭർത്താവ് തൊഴിലാളിയാണ്. അവൾ ഭർത്താവിനെയും കൂട്ടി ശൈഖിനെ സമീപിച്ചു. ഗുരുവേ, ഇദ്ദേഹം എന്റെ ഭർത്താവാണ്. ഞങ്ങളുടെ വിവാഹത്തിന്റെ മഹറായി ഇരുപത് സ്വർണ്ണ ദീനാർ ഇദ്ദേഹം എനിക്ക് കടമുണ്ട്. അതിൽ പകുതിയും ഞാൻ പൊരുത്തപ്പെടാം, അതിനൊരു നിബന്ധനയുണ്ട്: ബാക്കി പത്ത് സ്വർണ്ണദീനാറിനുള്ള പണി അങ്ങയുടെ ഈ മദ്രസയ്ക്ക് വേണ്ടി അദ്ദേഹം ചെയ്യണം . അതും പറഞ്ഞ് ആ സ്ത്രീ, തന്റെ ഭർത്താവുമായുള്ള കരാർ എഴുതി തയ്യാറാക്കിയതിന്റെ ഒറിജിനൽ പകർപ്പ് ശൈഖിന് കൈമാറി. ശൈഖ് അക്കാര്യം ഭംഗിയായി കൈകാര്യം ചെയ്തു. നിത്യതൊഴിലാളിയായ ഒരാൾ കൂലി കൊണ്ടുപോകാൻ കഴിയാത്ത ഈ പണിക്ക് കുറെ ദിവസം നിന്നാൽ, അവരുടെ കുടുംബം അത്രയും നാൾ കഷ്ടപ്പെടുമല്ലോ. മറ്റു സമ്പാദ്യവഴികൾ ഒന്നും ഇല്ലല്ലോ. എന്നാൽ, ഭാര്യക്ക് നൽകേണ്ട കടം വീട്ടാനുള്ള തൊഴിൽ മദ്രസയ്ക്ക് വേണ്ടി എടുക്കുകയും വേണം. പരിഹാരം ശൈഖ് ജീലാനി കണ്ടെത്തി. അയാൾക്ക് ഒരു ദിവസം കൂലി കൊടുക്കും, അടുത്ത ദിവസം മഹർ കടത്തിലേക്കുള്ള പണിയായി കണക്കാക്കും. അഞ്ചു ദീനാറിനുള്ള പണി എടുത്തു കഴിഞ്ഞപ്പോൾ തന്നെ അത് പത്ത് ദീനാറിനുള്ള പണിയായി കണക്കാക്കി അയാളെ പറഞ്ഞയക്കുകയായിരുന്നു ശൈഖ്. ഇപ്പോൾ സംഗതി എല്ലാവര്ക്കും സന്തോഷ

മായി. സ്ഥാപനനിർമ്മാണത്തിൽ പങ്കാളിയായ ചാരിതാർത്ഥ്യം സ്ത്രീയ്ക്ക്; അവളുടെ മുഴുവൻ കടവും തീർത്ത സന്തോഷം ഭർത്താവിന് (ഇബ്നു റജബ്/ ത്വബഖാത്ത്)

528/1133 ൽ വികസന യജ്ഞം പൂർത്തിയായി. ഇവിടം കേന്ദ്രീകരിച്ചായിരുന്നു ശൈഖിന്റെ തുടർന്നുള്ള ദർസും ഉപദേശവും ഫത്വകളും. സ്ഥാപനത്തിന്റെ തുടർന്നുള്ള നടത്തിപ്പും പരിപാലനവും ഏറ്റെടുത്തുകൊണ്ട് പിന്നീട് അനുയായി കളും ധനികരും മുന്നോട്ടുവന്നു. ഉസ്താദ്മാർക്കും വിദ്യാർത്ഥികൾക്കും ചെലവി നുള്ള ധാരാളം വഖഫുകൾ ലഭിച്ചു; ലൈബ്രറിയിലേക്കുള്ള കിത്താബുകളും (യാഖൂത്തുർറൂമി/ഇർഷാദുൽഅരീബ്). നിത്യപരിപാലനത്തിനും ഗുരുശിഷ്യന്മാർക്ക് വേണ്ട സേവനങ്ങൾക്കും തയ്യാറായി ചിലർ സ്വയം സമർപ്പിച്ചു. അഹ്മദ് ബ്നുൽ മുബാറക്, മുഹമ്മദ് ബ്നുൽ ഫത്ഹ് എന്നിവരുടെ പേരുകൾ ശത്തനൗഫി ബഹ്ജയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഹോസ്റ്റൽ കാര്യം നോക്കിയിരുന്നത്, ശൈഖിന്റെ ദീർഘകാലത്തെ ശിഷ്യനും ഫിഖ്ഹിലും തസ്വവ്വുഫിലും കഴിവുള്ള പണ്ഡിതനുമായിരുന്ന മഹ്മൂദ് ബ്നു ഉസ്മാൻ ബ്നു മകാരിം ആയിരുന്നു (ഇബ്നു റജബ്/ത്വബഖാത്ത്). റാഫിദീ അക്രമികൾ പലതവണ ആക്രമിച്ചു നശിപ്പിച്ചിരു ന്നെങ്കിലും ഈ സ്ഥാപനം ഇപ്പോഴും നിലകൊള്ളുന്നു. വിലയേറിയ കുറെ കയ്യെ ഴുത്തു കിതാബുകൾ സൂക്ഷിക്കുന്ന ഇവിടത്തെ ലൈബ്രറി മക്തബതുൽ ഖാദിരിയ്യ എന്ന പേരിൽ അറിയപ്പെടുന്നു.

# 5

# അധ്യാപനം

ചേതനയറ്റ ആത്മീയകോപ്രായങ്ങൾ ആയിരുന്നില്ല ശൈഖ് ജീലാനിയുടെത്. സുഖ ഭോഗങ്ങളുടെ ആത്മീയകച്ചവടവും ആയിരുന്നില്ല. കുരിശു പോരാളികളെ നേരിടാൻ അന്നാട്ടുകാരെ പ്രാപ്തരാക്കുന്നതിൽ ശൈഖിന്റെ ജ്ഞാന സംസ്കരണ കേന്ദ്രം വലിയ പങ്കുവഹിച്ചു. കുരിശു പോരാളികളെ ഭയന്ന് അഭയാർഥികളായി വന്നവർക്ക് അഭയകേന്ദ്രമായി വർത്തിച്ചു. പിന്നീട് സങ്കിയ്യാ ഭരണകൂടത്തിന് രാഷ്ട്രീയ സൈനിക നേതൃത്വം നൽകാനുള്ള മനുഷ്യവിഭവം രൂപം കൊണ്ടതും ഈ സ്ഥാപന ത്തിലായിരുന്നു, പ്രസ്ഥാനത്തിലൂടെ ആയിരുന്നു. സുൽത്വാൻ സിങ്കിയുടെയും സ്വലാഹുദ്ധീൻ അയ്യൂബിയുടെയും കാലത്ത്, ഖാദിരീ ശിഷ്യന്മാർ ഉന്നത സൈനിക, രാഷ്ട്ര സ്ഥാനങ്ങളിൽ അവരോധിക്കപ്പെട്ടു. ശൈഖിന്റെ സ്ഥാപനത്തിലെ ശിഷ്യനാ യിരുന്ന പ്രസിദ്ധ ഉപദേശ പ്രഭാഷകൻ ഇബ്നു നജാ, സ്വലാഹുദ്ധീൻ അയ്യൂബി യുടെ രാഷ്ട്രീയസൈനിക ഉപദേഷ്ടാവ് ആയിരുന്നു. കുരിശ് സേനയെ നേരിടുന്ന വഴികളെകുറിച്ചുള്ള ആലോചനകളിൽ പങ്കെടുത്തവരായിരുന്നു, ശൈഖിന്റെ മകൻ മൂസയും ശിഷ്യൻ ഹാഫിള് റഹാവിയും. ഇക്കാര്യത്തിന് വേണ്ടി മൂസാ ശാമിലേക്ക് താമസം മാറ്റുകയുണ്ടായി. പ്രസിദ്ധമായ മുഗ്നിയുടെ കർത്താവ് അല്ലാമാ മുവഫ്ഫ ഖുദ്ദീൻ ശൈഖിന്റെ ശിഷ്യനും സുൽത്വാൻ സ്വലാഹുദ്ദീന്റെ ഉപദേശക സമിതി അംഗവുമായിരുന്നു. ഹാഫിള് അബ്ദുൽഗനിയ്യും മുവഫ്ഫഖുദ്ദീനും ഒന്നിച്ചാണ് ശൈഖിന്റെ ദർസിൽ ചേരുന്നത്. കുരിശു പോരാളികളെ ഭയന്ന് നാടുവിട്ട തായിരുന്നു അവരുടെ കുടുംബം നാബൽസിൽ നിന്നും ദമാസ്കസിലേക്ക്. അവിടെ ന്നാണ് ഇവർ ബാഗ്ദാദിൽ എത്തുന്നത്.

ഇബ്നുഖുദാമ അൽമഖ്ദിസി ശൈഖ് ജീലാനിയുടെ അധ്യാപന രീതിയെക്കുറിച്ചും അത് ശിഷ്യന്മാരിൽ ചെലുത്തുന്ന സ്വാധീനത്തെ കുറിച്ചും വിവരിക്കുന്നു: 'ഞാനും കൂട്ടുകാരനും ബാഗ്ദാദിൽ എത്തുന്നത് 561 ലായിരുന്നു. അപ്പോൾ ബാഗ്ദാദിന്റെ ജ്ഞാനനേതൃത്വം മാത്രമല്ല, കർമ്മമാതൃകയും ഫത്വാ തേടി പോകാനുള്ള പ്രധാന കേന്ദ്രവും ആത്മീയ അവസ്ഥയിലുള്ള ഔന്നത്യവും ശൈഖ് അബ്ദുൽ ഖാദിർ ആണെന്ന് മനസിലായി. (ഇല്മിലും അമലിലും ഹാലിലും ഒരുപോലെ സമ്മ

തനാകുന്നവരെയാണ് ഖുതുബ് എന്ന് വിളിച്ചിരുന്നത്. സ്രഷ്ടാവുമായി കൂടിയാലോചിച്ച് പ്രാപഞ്ചികകാര്യങ്ങൾ മൊത്തം നിയന്ത്രിക്കുന്ന അപാരഅഭൗമ ശേഷിയുള്ള, പ്രപഞ്ചത്തിലെ സർവ്വകാര്യങ്ങളെക്കുറിച്ചും അനുനിമിഷം അറിയുന്ന ഒരസ്തിത്വമായി ഖുതുബ് വ്യാഖ്യാനിക്കപ്പെടുന്നതു പിന്നീടാണ്.) വിവിധ കലകളിൽ ഉയർന്ന ജ്ഞാനം തേടുന്ന വിദ്യാർഥികൾക്ക് പല കേന്ദ്രങ്ങളിൽ പോകേണ്ടതില്ലാത്ത വിധം, എല്ലാ ജ്ഞാനശാഖകളിലും വിദ്യാർഥികൾക്ക് ശൈഖ് മാത്രം മതിയായിരുന്നു. ശൈഖ് ഒരു സർവ്വവിജ്ഞാനകോശം ആയിരുന്നു, വിദ്യാർഥികളുടെ സ്വഭാവ ബൗദ്ധിക നിലവാര വ്യത്യാസങ്ങൾ ഉൾക്കൊള്ളുന്ന നല്ല ക്ഷമാലുവായിരുന്നു; വിശാല ഹൃദയനായിരുന്നു. നിറഞ്ഞദൃഷ്ടിയുള്ള ആളായിരുന്നു. അല്ലാഹു അദ്ദേഹത്തിൽ ഒട്ടേറെ സുന്ദരവിശേഷണങ്ങൾ, നിറവാർന്ന മാനസികാവസ്ഥകൾ സമ്മേളിപ്പിച്ചിട്ടുണ്ടായിരുന്നു. അങ്ങനെ ഒരാളെ ഞാൻ പിന്നീട് കണ്ടിട്ടില്ല .( ഇബ്നു റജബ്/ ത്വബഖാത്ത്).

ശൈഖിന്റെ ശിക്ഷണം പൂർത്തിയാക്കിയ ഇബ്നുഖുദാമ എത്ര ഉന്നതിയിൽ എത്തിയെന്നു ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്: ഞാൻ ശൈഖ് അബൂ അമ്രിനെയും സഹോദരൻ മുവഫ്ഫഖിനെയും ബന്ധു ഇമാദിനെയും കാണുകയുണ്ടായി, സ്വഹാബികളെ കുറിച്ചും ഉന്നതരായ ഔലിയാക്കളെ സംബന്ധിച്ചും നമുക്ക് ലഭിച്ചിട്ടുള്ള വാർത്തകൾക്ക് സമാനമായ അവസ്ഥയാണ് അവരിൽ ഞാൻ കണ്ടത്. അവരുടെ അവസ്ഥ കണ്ടപ്പോൾ ഞാൻ എന്റെ വീടും നാടും മറന്നുപോയി. അവർ എത്തിയ ഉന്നതമഖാമിലേക്ക് എനിക്കും എത്താൻ സാധിച്ചെങ്കിലോ എന്നാഗ്രഹിച്ച് ഞാൻ അവരുടെ കൂട്ടത്തിൽ ചേർന്നു.(സ്വിബ്ത് ഇബ്നുൽ ജൗസി).

ഇബ്നു ഖുദാമയെ മാത്രം പരാമർശിച്ചു കൊണ്ട് അദ്ദേഹം വീണ്ടും എഴുതി: 'അദ്ദേഹം ദുൻയാവുമായും അതിന്റെ ആളുകളുമായും യാതൊരു സംബന്ധവും ഇല്ലാത്ത വിശുദ്ധനായിരുന്നു. ലളിതനും സരളനുമായിരുന്നു. വിനയാന്വിതൻ. സാധുക്കളുടെ തോഴൻ. ധർമ്മിഷ്ഠൻ. ഉദാരൻ. കണ്ടാൽ വല്ല സ്വഹാബിയാണോ എന്ന് തോന്നിപ്പോകുന്ന അവസ്ഥ. ധാരാളമായി ഇബാദത്തിൽ മുഴുകുന്ന പതിവ്. ഓരോ പകലിലും രാത്രിയിലും ഖുറാൻ എഴിലൊരുഭാഗം ഓതും.

ഏറ്റവും മഹത്തായ കർമ്മം, ഏറ്റവും ഉയർന്ന പദവി എന്ന് താൻ വിശ്വസിക്കുന്ന അധ്യാപനത്തിൽ മുഴുകി മിക്ക സമയത്തും ശൈഖ് മദ്രസയിൽ ഉണ്ടാകും. വെള്ളിയാഴ്ച ജുമുഅയ്ക്ക് പുറത്തുപോകും. ചിലപ്പോൾ രിബാത്വിലേക്കും. (സൂഫികൾ സ്നേഹ ബഹുമാനങ്ങളുടെ അടിസ്ഥാനത്തിൽ ഒരുമിച്ചു കൂടുന്ന സത്രമാണ് രിബാത്. ഒരു ശൈഖും ഏതാനും അരുമശിഷ്യന്മാരും പരസ്പര സേവന

ങ്ങളിലും കണ്ണാടിയുടെ ധർമ്മം നിർവ്വഹിച്ചും അവിടെ സംഗമിക്കും. ശാരീരിക സഹായം മാത്രമല്ല, സാമ്പത്തിക സഹായവും പരസ്പരം ചെയ്യാൻ അവർ ഉല്സുകരായിരിക്കും (അവാരിഫുൽ മആരിഫ് കാണുക). 'നിശ്ചയം ജ്ഞാനി ഭൂവാ സികളിൽ അല്ലാഹുവിന്റെ മഹബൂബ് ആകുന്നു; ഉയിർപ്പുനാളിൽ മറ്റുള്ളവർ ക്കിടയിൽ നിന്നും ജ്ഞാനികളെ പ്രത്യേകം മാറ്റിനിറുത്തും. മറ്റാർക്കും നൽകാത്ത ഉന്നതമായ പദവി നൽകി  സ്വീകരിക്കും'. ഇങ്ങനെ വിശ്വസിക്കുന്ന ശൈഖ് ഒരധ്യാപകൻ എന്ന നിലയിൽ അഭിമാനിച്ചു. മുപ്പത്തിമൂന്നു വർഷം വിദ്യാർഥി ആയി രുന്നപോലെ മുപ്പത്തി മൂന്ന് വർഷം മുഴുസമയ അധ്യാപകനായി ജീവിച്ചു, 528/1133 മുതൽ 561/ 1166 ൽ വഫാത്താകുന്നതുവരെ.

# 6

# ശൈഖിന്റെ വിശ്വാസ കർമ്മധാര

അഹ്ലുസ്സുന്നയുടെ കരുത്തുറ്റ നായകനായിരുന്നു ശൈഖ് . അതിലാർക്കും സംശയ മില്ല. ശൈഖ് അസന്നിഗ്ധമായി അക്കാര്യം വെളിപ്പെടുത്തുന്നു: '**ബുദ്ധിയും വീണ്ടു വിചാരവുമുള്ള സത്യവിശ്വാസിക്ക് ഏറ്റവും നല്ലത് നബി സ്വ യെ അനുഗമിക്കലാണ്; പുത്തൻ നടപടികൾ അനുവർത്തിക്കാതിരിക്കലും. അതിരുവിട്ടും അഗാധമായും അടിച്ചേൽപിച്ചും വിശ്വാസകർമ്മങ്ങൾ കണ്ടെത്താതിരിക്കുക; അങ്ങനെ പിഴക്കാനും വഴിതെറ്റാനും നശിക്കാനും ഇടയാക്കാതിരിക്കുക.** അബ്ദുല്ലാഹി ബ്നു മസ്ഊദ് റ പറഞ്ഞു: '**അനുഗമിക്കൂ; പുതിയ വഴിയിലേക്ക് തെന്നാതിരിക്കൂ; രക്ഷ പ്രാപിക്കാൻ നിങ്ങൾക്കതുമതി'.** മുആദ് റ പ്രസ്താവിച്ചു: '**സംഗതികളുടെ അകമിയങ്ങളും ആഴങ്ങളും അന്വേഷിക്കുന്ന വഴികൾ നിങ്ങൾക്ക് വേണ്ട'.** അപ്പോൾ സത്യവിശ്വാസി കളുടെ ബാധ്യത സുന്നത്തും ജമാഅത്തും അനുഗമിക്കുക എന്നതാകുന്നു. സുന്നത്ത് എന്നാൽ, അല്ലാഹുവിന്റെ റസൂൽ ആചരിച്ച ചര്യ. ജമാഅത്ത് എന്നാൽ, നാലു സച്ചരിത ഖലീഫമാരുടെ ഖിലാഫത്ത് കാലത്ത് സ്വഹാബികൾ ഏകോപി ച്ചെടുത്ത നിലപാട്.' (ഗുൻയ)

സ്വഹാബത്തിനെക്കുറിച്ച് ശൈഖ് പ്രസ്താവിച്ചു:

എല്ലാ ജനതയേക്കാളും ഏറ്റവും ഉത്തമം മുഹമ്മദ് നബിയുടെ ഉമ്മത്താകുന്നു വെന്ന് അഹ്ലുസ്സുന്ന വിശ്വസിക്കുന്നു. ഉമ്മത്തു മുഹമ്മദിൽ ഏറ്റവും ശ്രേഷ്ഠർ, നബി സ്വ യെ നേരിൽ ദർശിക്കുകയും വിശ്വസിക്കുകയും സത്യനബിയെന്ന് അംഗീ കരിക്കുകയും നബിയോട് അനുസരണ ഉടമ്പടി ചെയ്യുകയും നബിയെ അല്ലാഹു വിലേക്കുള്ള മാർഗ്ഗത്തിൽ അനുഗമിക്കുകയും നബിയോടൊപ്പം സത്യത്തിനും ധർമ്മത്തിനും വേണ്ടി യുദ്ധം ചെയ്യുകയും നബിക്കുവേണ്ടി തങ്ങളുടെ ശരീരവും ധനവും സമർപ്പിക്കുകയും നബിയെ ശക്തിപ്പെടുത്തുകയും സഹായിക്കുകയും ചെയ്ത ആദ്യ തലമുറയാകുന്നു. ആദ്യ തലമുറയിൽ ഉത്തമർ ബൈഅത്തുരിള്വാൻ എന്നറിയപ്പെട്ട ഉടമ്പടിയിൽ പങ്കെടുത്ത ഹുദൈബിയ്യ അംഗങ്ങൾ. അവർ ആയിര ത്തിനാനൂറ് പേരുണ്ട്. ഇവരിൽ ഉത്തമർ ബദ്ർ സമരത്തിൽ പങ്കെടുത്ത, മുന്നൂറ്റി പതിമൂന്ന് പേർ; ത്വാലൂത്തിന്റെ സൈനികരുടെ അതേ എണ്ണം. ഇവരിൽ ഉത്തമർ

ഉമർ ബ്നുൽ ഖത്വാബിന്റെ ഇസ്‌ലാം ആശ്ലേഷണ സമയത്ത് ദാറുൽ ഖൈസറാനിൽ ഒത്തുകൂടിയ ഉമറടക്കമുള്ള നാല്പതുപേർ. നാൽപ്പതിൽ ഉത്തമർ സ്വർഗ്ഗ സുവിശേഷിതരായ പത്തുപേർ. അതായത്, അബൂബക്ർ, ഉമർ, ഉസ്മാൻ, അലി, ത്വൽഹ, സുബൈർ, അബ്ദുറഹ്മാൻ ബ്നു ഔഫ്, സഅദ്, സഈദ്, അബൂ ഉബൈദത്ത് ബ്നുൽ ജർറാഹ് എന്നിവർ. ഈ പത്തിൽ ഏറ്റവും ഉത്തമർ ആദ്യത്തെ നാലു ഖലീഫമാരായി തിരഞ്ഞെടുക്കപ്പെട്ടവർ. നാലുപേരിൽ ഏറ്റവും ഉത്തമം അബൂബക്കർ, പിന്നെ ഉമർ, പിന്നെ ഉസ്മാൻ, പിന്നെ അലി റളിയല്ലാഹു അൻഹും. ഇവരുടെ ഖിലാഫത്ത് മുപ്പത് വർഷം. ശേഷം പത്തൊമ്പത് വർഷം മുആവിയ ഭരിച്ചു; നേരത്തെ ശാമിന്റെ ഗവർണറായി ഉമർ മുആവിയയെ നിയമിച്ചിരുന്നു; ആ പദവിയിൽ ഇരുപത് വർഷം മുആവിയ തുടർന്നു...'

തനിക്ക് മുമ്പുണ്ടായിരുന്ന മൂന്ന് ഖലീഫമാരെയും അലി പിന്തുണച്ചിരുന്നുവെന്നും അബൂബകറിനെ തിരഞ്ഞെടുക്കുന്നതിൽ മറ്റാരേക്കാളും ശക്തമായ പിന്തുണ നൽകിയത് അലിയായിരുന്നുവെന്നും തുടർന്ന് രേഖപ്പെടുത്തുന്നു. സഹാബികൾക്കിടയിൽ സംഭവിച്ച രാഷ്ട്രീയകലഹങ്ങളിൽ നാം കക്ഷി ചേരുന്നില്ലെന്നും ഇരുവർക്കും അവരുടേതായ ശരിയുടെ ന്യായം ഉണ്ടായിരുന്നതായും അതിൽ മൗനം പാലിക്കുകയാണ് നമ്മുടെ നയമെന്നും ശൈഖ് വെട്ടിത്തുറന്നു പറഞ്ഞു. ഹസൻ റ വിട്ടുകൊടുത്തതുമുതൽ മുആവിയയുടെ ഖിലാഫത്ത് ശരിയായ ഖിലാഫത്തായി അംഗീകരിക്കുന്ന ശൈഖ്, മുആവിയയുടെ ഖിലാഫത്ത് പിന്തുണക്കുന്ന പരാമർശം നബി വചനങ്ങളിൽ വന്നതായി സ്ഥിരീകരിക്കുകയും ചെയ്യുന്നു. ഇപ്രകാരം നബി പത്നിമാരെക്കുറിച്ച് സദ്വിചാരം വെച്ചുപുലർത്തുകയും അവരെല്ലാം സത്യവിശ്വാസികളുടെ ഉമ്മമാർ' ആയി ബഹുമാനിക്കുകയും ചെയ്യുന്നവരാണ് അഹ്ലുസ്സുന്നയെന്ന് വ്യക്തമാക്കുന്നു. ലോകത്തെ സ്ത്രീകളിൽ ആഇശ റളിയല്ലാഹു അന്ഹായാകുന്നു ഏറ്റവും ഉത്തമസ്ത്രീയെന്നും ഇതേസ്ഥാനം നബിപുത്രി ഫാത്വിമ റളിയല്ലാഹു അന്ഹായും അർഹിക്കുന്നുവെന്നും ശൈഖ് വ്യക്തമാക്കുന്നു.

അഹ്ലുസ്സുന്നയിൽ നിന്നും തെന്നിപ്പോയ ബിദ്അത്തുകാരെ തിരിച്ചറിയാൻ ശൈഖ് അവരുടെ ചില മികച്ച അടയാളങ്ങൾ പരിചയപ്പെടുത്തുന്നു: 'അറിയുക , ബിദ്അത്ത് ചുമക്കുന്ന വിവിധ കക്ഷികൾക്ക് അവരെ തിരിച്ചറിയാവുന്ന ചില അടയാളങ്ങളുണ്ട് . സുന്നത്ത്/ ഹദീസ് / അസർ അടിസ്ഥാനമാക്കി വിശ്വാസ കർമ്മങ്ങൾ രൂപപ്പെടുത്തിയവരെ(അസരികൾ) ആക്ഷേപിക്കുന്ന കാര്യത്തിൽ ബിദ്അത്തുകാർ പല വിധമാണ് . മതനിയമങ്ങൾ ധിക്കരിക്കുന്ന സനാദിഖ അസരികളെ വിളിക്കുക 'ഹശവിയ്യ' എന്നായിരിക്കും. ഖദരികൾ അസരികളെ വിളിക്കുക ജബരികൾ എന്നും. ജഹ്മികൾ വിളിക്കുക മുശബ്ബിഹ എന്നും, റാഫിദികൾ

നാസിബികൾ എന്നും വിളിക്കുന്നു. എല്ലാ കക്ഷികൾക്കും അഹ്ലുസ്സുന്നയോടു പകയാണ്. പാർട്ടി വിദ്വേഷമാണ്. യഥാർത്ഥത്തിൽ അഹ്ലുസ്സുന്നയ്ക്ക് ഒറ്റപ്പേരെ ഉള്ളൂ : അഹ്ലുൽ ഹദീസ് എന്ന്. അവർ ആക്ഷേപിക്കുന്ന പേരുകളൊന്നും നമുക്ക് ചേരില്ല. നബി സ്വ യെ സാഹിർ, കാഹിൻ തുടങ്ങിയ പേരുകൾ കൊണ്ട് ആക്ഷേ പിച്ചപോലെയാണ് നമ്മുടെ കാര്യവും. നബിയ്ക്ക് അല്ലാഹുവിങ്കൽ , മാലാഖമാരുടെ സന്നിധിയിൽ, വിശ്വാസികൾക്കിടയിൽ ഒരേയൊരു പേര് മാത്രം: റസൂൽ.

മദ്ഹബ് സംബന്ധമായ അനാവശ്യ വാദകോലാഹലങ്ങളിൽ അഭിരമിക്കലായിരുന്നു പണ്ഡിതന്മാരുടെ മുഖ്യ അനുഷ്ഠാനം. ഒരു പക്ഷത്തോടുള്ള ഭക്തിനിമിത്തം, അഭിപ്രായഭിന്നതകളെ അടിസ്ഥാനഭിന്നതകളായി വ്യാഖ്യാനിച്ചു പെരുപ്പിച്ച്, മറ്റേ പക്ഷത്തെ സ്വർഗ്ഗത്തിൽനിന്നും പുറത്താക്കാൻ കാണിക്കുന്ന മിടുക്ക് അപാര മായിരുന്നു. അൽമൻസ്വൂർ ജുമാമസ്ജിദിൽ വഅള് പറയാൻ എഴുന്നേറ്റു നിന്നതായിരുന്നു ഇബ്നുൽ ഉബ്ബാദീ എന്ന പണ്ഡിതൻ. വർഷം 546/1151. അയാൾ 'നമ്മടെ ഗ്രൂപ്പല്ല' എന്നുപറഞ്ഞു തലപ്പാവുകാർ ചാടിവീണു. പ്രസംഗിക്കാൻ സമ്മതി ക്കില്ല, കട്ടായം. ഹമ്പലി തീവ്രവാദികളായിരുന്നു കുഴപ്പക്കാർ. പ്രഭാഷകൻ പിന്തിരി യില്ലെന്ന് ഉറക്കെ ഉറച്ചുനിന്നു. അതോടെ, മസ്ജിദിനകത്ത് സംഘർഷമായി. തല പ്പാവുകൾ പാറിപ്പറന്നകാഴ്ച ഇബ്നുൽജൗസി അൽമുൻതളമിൽ വരച്ചുവെച്ചിട്ടുണ്ട്.

മദ്ഹബ് പക്ഷപാതം ആ കാലഘട്ടത്തിലെ ശാപമായിരുന്നു. പക്ഷപാതികളായ പണ്ഡിതൻമാരെ ശൈഖ് തിരുത്തുന്നുണ്ട്: 'നിനയ്ക്ക് യാതൊരു ഗുണവും ചെയ്യാത്ത കാര്യത്തിൽ വെറുതെ ഓരോന്ന് പറയുന്നത് ഒഴിവാക്ക്. മദ്ഹബിലെ പക്ഷപാതം വിട്ടേക്ക്. നിനയ്ക്ക് ദുൻയാവിലോ പരലോകത്തോ ഉപകാരപ്പെടുന്ന വല്ല കാര്യത്തിലും ഏർപ്പെട്. (ജീലാനി/അൽഫത്ഹുർറബ്ബാനി).

പ്രബോധന മേഖലകളിൽ നിരതരാകുന്ന ശിഷ്യന്മാരോട് മദ്ഹബ് വാശി കാണിക്ക രുതെന്ന് ശൈഖ് ഉപദേശിച്ചു. ചെസ്സ് കളിക്കുന്നത് ഹമ്പലികൾ വിലക്കുന്നു; ശാഫിഈകൾ നിബന്ധനകളോടെ അനുവദിക്കുന്നു. മുന്തിരിസത്ത് ഹനഫികൾ മയക്കു ദ്രാവകങ്ങളിൽ എണ്ണുന്നില്ല; ഖുർആനിലും നബി ചര്യകളിലും വ്യക്തമായ പരാമർശം ഇല്ലാത്ത കാര്യങ്ങളിൽ ഇങ്ങനെ ഭിന്നവീക്ഷണം പല കാര്യങ്ങളിലും കാണും. പ്രബോധകരായ പണ്ഡിതന്മാർ ഇത്തരം അഭിപ്രായവ്യത്യാസങ്ങളിൽ സ്വപക്ഷത്തെ അടിച്ചേൽപിക്കാൻ നിൽക്കരുത്. അതിനു നിന്നാൽ തർക്കവും ഭിന്നതയും മാത്രം ബാക്കിയാവും. സമൂഹം ഇതിനിടയിൽ പതിയേ മതംവിടും . ശൈഖ് ഉദാഹരണ സഹിതം പഠിപ്പിച്ചു.

ശൈഖ് തന്നെ പലപ്പോഴും ശാഫിഈ മദ്ഹബിനോട് യോജിച്ച് ഫത്വ നല്കാറുണ്ട്. ഇമാം നവവി റഹി ശൈഖിനെ ഹമ്പലി മദ്ഹബിന്റെയെന്നപോലെ ശാഫിഈ

മദ്ഹബിന്റെയും വക്താവായി പരിചയപ്പെടുത്താൻ മാത്രം ശാഫിഈ മദ്ഹബു മായുള്ള സൗഹൃദം ശൈഖ് കാത്തുസൂക്ഷിച്ചിരുന്നു. അഹ്ലുസ്സുന്നയിലെ എല്ലാ വിഭാഗം ആളുകൾക്കും ശൈഖിനെ ഉൾക്കൊള്ളാനും മത്രുകയാക്കാനും സാധിച്ചത് അതുകൊണ്ടാണ്. എല്ലാവിഭാഗം ജനങ്ങളിൽ നിന്നും അദ്ദേഹത്തിന് സമ്പൂർണ്ണ സ്വീകാര്യത ലഭിച്ചു. അദ്ദേഹത്തിന്റെ ദീനീനിലപാടിലെ ശരിയെക്കുറിച്ചും ജീവിതത്തിലെ നന്മയെക്കുറിച്ചും ജനം ഒരുപോലെ വിശ്വസിച്ചു. അവരെല്ലാം അദ്ദേഹത്തിന്റെ ഉപദേശങ്ങൾ, വാക്കുകൾ ഏറ്റെടുത്തു. അദ്ദേഹത്തിന്റെ പ്രഭാവ ത്താൽ അഹ്ലുസ്സുന്നയ്ക്ക് ശക്തി തിരിച്ചുകിട്ടി. അദ്ദേഹത്തിന്റെ അവസ്ഥകളും വാക്കുകളും കറാമത്തുകളും വെളിപാടുകളും പ്രസിദ്ധമായി. രാജാക്കന്മാരും കീഴ്അധികാരികളും അദ്ദേഹത്തെ ഭയന്നു.

ഹമ്പലിയായ ഇബ്നുറജബ് ദൈലിൽ ശൈഖിനെ പരിചയപ്പെടുത്തുമ്പോൾ അദ്ദേഹത്തിന്റെ സർവ്വസമ്മതിയെകുറിച്ചു ഇങ്ങനെ എടുത്തുപറഞ്ഞത്, ശൈഖ് വിശ്വാസത്തിലും കർമ്മത്തിലും ഒരു ഹമ്പലി ആയതുകൊണ്ടല്ലെന്ന് മറ്റു ചരിത്രകാരന്മാരുടെ വിവരണം ചേർത്തുവായിക്കുമ്പോൾ വ്യക്തമാകുന്നു. ഹനഫി യായ സിബ്ത് ഇബ്നുൽ ജൗസി, ഭക്തിയുടെയും ഉന്നതമായ കറാമത്തു കളുടെയും എക്കാലത്തെയ്ക്കുമുള്ള ഉദാഹരണമായി ശൈഖിനെ പരിചയപ്പെടു ത്തുന്നു. ഹനഫിയായ ഇബ്നുതഗ്രീ ബർദിയുടെ വരികളിൽ, ശൈഖുൽ ഇസ്ലാമും ആത്മജ്ഞാനികളുടെ കിരീടവുമാണ് ശൈഖ്. കിഴക്കും പടിഞ്ഞാറും മുഴങ്ങിയ കീർത്തിയുടെ ഉടമയും.(നുജൂമുസ്സാഹിറ). ശാഫിഈ ധാരയിൽ നിലകൊണ്ട ഇമാം ദഹബിയുടെ കണ്ണിൽ, ആത്മജ്ഞാനികൾക്ക് മാതൃകയും ഉന്നത ആത്മീയ നിലക ളുടെയും കറാമത്തുകളുടെയും ഉടമയുമാണ്(അൽഇബർ). ഇബ്നുതൈമിയ്യയുടെ വിലയിരുത്തലിൽ, നന്മകൽപിക്കുക തിന്മവിലക്കുക എന്ന ദൗത്യം നിർവ്വഹി ക്കുന്നതിലും, അല്ലാഹുവിന്റെ വിധിക്കൊപ്പം സഞ്ചരിക്കാൻ കരുത്തു പകരുന്ന തിലും മറ്റാരേക്കാളും മഹത്തായ സ്ഥൈര്യം ഉണ്ടായിരുന്ന മഹാൻ ആയിരുന്നു ശൈഖ്ജീലാനി(അൽഫതാവാ).അശ്അരീ വക്താവായ അല്ലാമാ യാഫിഈ, കാലഘട്ട ത്തിലെ ഖുതുബ് ആയാണ് ശൈഖിനെ കാണുന്നത് (മിർആത്തുൽ ജിനാൻ).

# 7

# ശൈഖിന്റെ ശിക്ഷണം

ശിഷ്യന്മാരുടെ പ്രായം, അവസ്ഥ പരിഗണിച്ചുള്ള ശിക്ഷണ രീതിയായിരുന്നു ശൈഖ് സ്വീകരിച്ചത്. ഇഖ്ലാസുള്ള ഇബാദത്തിന് പ്രാപ്തരാക്കുകയായിരുന്നു മുഖ്യലക്ഷ്യം. നന്മ കൽപിക്കുക; തിന്മ തടയുക എന്ന സുപ്രധാനദൗത്യം നിർവ്വഹിക്കാനുള്ള കരുത്ത് നൽകുന്നതിലും പ്രധാന ശ്രദ്ധ പതിപ്പിച്ചു. ശൈഖിന്റെ ശിഷ്യന്മാർ ദഅവത്തിന്റെ മുറകൾ വശമുള്ളവരായിരുന്നു. ഇസ്ലാമിക ലോകത്തെ ചിന്താ വ്യതിയാനങ്ങളെ പരിചയപ്പെടുത്താനും, ഉപദേശ പ്രഭാഷണത്തിനും അധ്യാപന ത്തിനും വേണ്ട കഴിവുകൾ നൽകാനും ശൈഖ് ശ്രദ്ധിച്ചിരുന്നു. ഖുർആൻ പാരായണം, പാരായണ ഭേദങ്ങൾ, തഫ്സീർ, ഹദീസ്, ഫിഖ്ഹ് ഹമ്പലി, ഉസ്വൂൽ, അറബി വ്യാകരണം തുടങ്ങിയ ശാസ്ത്രകലകൾ അവിടെ അധ്യയനം ചെയ്യപ്പെട്ടു. ആ മദ്രസയിൽ ഇൽമുൽ കലാമിനെയും ഫൽസഫയെയും അടുപ്പിക്കുക പോലും ചെയ്തില്ല; ആ കലകളിൽ പ്രസിദ്ധമായ കിതാബുകൾ വായിക്കരുതെന്ന് ശൈഖ് ശക്തമായി വിലക്കുകയും ചെയ്തു (താദഫി/ ഖലാഇദുൽ ജവാഹിർ).

ശൈഖ് ശുദ്ധ സലഫി പാതയിലായിരുന്നു ഇക്കാര്യത്തിൽ. ഫൽസഫയുടെയും മന്തിഖിന്റെയും സഹായത്തോടെ രൂപപ്പെടുത്തിയ അശ്അരീമാതുരീദീ വഴികളോട് ശൈഖിന് വിയോജിപ്പായിരുന്നു. അശ്അരീ മാതുരീദീ വഴികൾ മാത്രമാണ് അഹ്ലുസ്സുന്ന എന്ന് അവകാശപ്പെടുന്ന കലാമീ സുന്നികൾ ശൈഖിനെ അഹ്ലുസ്സുന്ന യുടെ പുറത്തു നിർത്താൻ നിർബന്ധിതരാകും. ഫിഖ്ഹിനൊപ്പം ആത്മീയ ശുദ്ധി ഉറപ്പുവരുത്തുന്ന ശൈഖിന്റെ തർബിയത്ത് രീതിയെക്കുറിച്ച്, പ്രസിദ്ധ ഖാദിരീ ത്വരീഖത്ത്കാരനും ഖുതുബുമായിരുന്ന അല്ലാമാ ഇബ്നുതൈമിയ്യ റഹി ഫതാവ യിലെ തസ്വവ്വുഫ് ഭാഗത്തിൽ വിസ്തരിച്ചു പ്രതിപാദിക്കുന്നുണ്ട്.ശൈഖിന്റെ ഫുതൂഹുൽ ഗൈബിനുള്ള സമഗ്രവ്യാഖ്യാനമായാണ് ജ്ഞാനികൾ ഇബ്നുതൈമിയ്യ യുടെ കിതാബുതസ്വവ്വുഫിനെ മനസ്സിലാക്കിയിട്ടുള്ളത്.

ഇച്ഛാശുദ്ധി വരുത്തി, ചിന്തയിലും ബോധത്തിലും ആശയത്തിലും അവസ്ഥയിലും നബി സ്വ യോടൊപ്പം ചരിപ്പിക്കുകയും നബി സ്വ യെ സദാനേരത്തെയും മാർഗ്ഗ ദർശകനും മാതൃകയും ആക്കിമാറ്റുകയുമാണ് ശൈഖിന്റെ തർബിയത്ത് രീതി.

(ശൈഖ് ജീലാനി/ ഫത്ഹുർറബ്ബാനി). ഏതവസരത്തിലും മനസാ വാചാ കർമ്മണാ സുന്നത്തിനെ മുറുകെപിടിക്കാനുള്ള പരിശീലനമാണ് ഇത്.

ശൈഖ് ശിഷ്യരിൽ നട്ടു വളർത്തിയ ഉന്നതമായ ചിന്താഗുണങ്ങൾ ഇവയാണ്:

- സത്യമാണെങ്കിലും അല്ലെങ്കിലും അല്ലാഹുവിനെകൊണ്ട് സത്യം ചെയ്യാതിരിക്കുക.
- തമാശയ്ക്കോ അല്ലാതെയോ കളവ് പറയുന്നത് ഒഴിവാക്കുക.
- വാക്ക്പാലിക്കുക, അല്ലാഹുവിനോടും പടപ്പുകളോടും.
- പടപ്പുകളിൽ ആരെയും ശപിക്കുന്നത് ഒഴിവാക്കുക. ഒരു അണുവിനെ പോലും ദ്രോഹിക്കാതിരിക്കുക.വാക്കു/പ്രവൃത്തി കൊണ്ട് പകരം ചെയ്യാതിരിക്കുക.
- തന്നോട് അക്രമം/അന്യായം കാണിച്ചാൽ പോലും ഒരാളുടെയും നാശത്തിനു വേണ്ടി പ്രാർഥിക്കാതിരിക്കുക. വാക്കുകൊണ്ട് അയാളെ മുറിക്കാതിരിക്കുക.
- കഅബയിലേക്ക് തിരിയുന്ന ഒരാളെയും ശിർക്ക്/ കുഫ്ർ/നിഫാഖ് ആരോപിക്കാതിരിക്കുക..
- പാപകർമ്മങ്ങളിലേക്ക് നോക്കുകപോലും അരുത്. അവയവങ്ങളെ അതിൽ നിന്നും തടയുക.
- ചെറുതോ വലുതോ ആയ ആവശ്യങ്ങൾക്ക് സൃഷ്ടികളിൽ ഒരാളെയും ആശ്രയിക്കാതിരിക്കുക.
- മനുഷ്യരിൽ നിന്നും ഒന്നും ആഗ്രഹിക്കാതിരിക്കുക. അതാണ് ശരിയായ ശുദ്ധമായ ഐശ്വര്യം.
- വിനയം കാത്തുസൂക്ഷിക്കുക. ദാസന്റെ സ്ഥാനം ഉയരുന്നത് ഇതുവഴിയാണ്. എല്ലാ സൽഗുണങ്ങളുടെയും അടിത്തറയാണ് വിനയം. സന്തോഷത്തിലും സന്താപ ത്തിലും അല്ലാഹുവിൽ തൃപ്തി അടയുന്ന സജ്ജനങ്ങളുടെ സ്ഥാനത്തേക്ക് ദാസൻ എത്തുക വിനയം കൊണ്ടാണ്; അതാണ് ഭക്തിയുടെ പൂർണ്ണത. (ശൈഖ് ജീലാനി/ ഫുതൂഹുൽ ഗൈബ്).

ഇച്ഛകൾക്കും മോഹങ്ങൾക്കും മറ്റ് മനോവികാരങ്ങൾക്കും കീഴ്പ്പെടുന്ന അധമാവസ്ഥയിൽ നിന്നും ശിഷ്യരെ ഉയർത്തുകയായിരുന്നു തര്ബിയത്തിലൂടെ. വിവാഹം, ധനസമ്പാദനം എന്നിവ അനിവാര്യമാണെങ്കിൽ മാത്രം പ്രോത്സാഹിപ്പിച്ചു. അരുതായ്മകളിൽ ആപതിക്കുന്നത് ശക്തമായി വിലക്കി. വ്യക്തിഗതമായ പരിശുദ്ധി

ഉറപ്പുവരുത്താൻ ശൈഖ് നടപ്പിലാക്കിയ മറ്റൊരു വഴിയാണ് ദിക്ർ സദസ്സുകളും കൂട്ട ഇബാദത്തുകളും.(ജീലാനി/ഫത്ഹുർബ്ബാനി).

ദിക്റുകളും ഔറാദുകളും ശൈഖിന്റെ സദസ്സുകളിൽ അഭ്യസിപ്പിച്ചു, നബി സ്വ യിൽ നിന്നും ലഭിച്ച ദിക്റുകൾ മാത്രം. തഖ്വായും വറഉം നഷ്ടപ്പെടാതെ പിടിച്ചു നിൽക്കാനുള്ള പാഠങ്ങൾ, നഫ്സിന്റെ പ്രകൃതത്തെക്കുറിച്ചും താൽപര്യങ്ങളെ സംബന്ധിച്ചും അവയെ പ്രലോഭിപ്പിച്ചും പ്രചോദിപ്പിച്ചും പിശാച് മനസ്സിലേക്ക് കടക്കുന്ന വഴികളെകുറിച്ചുമുള്ള ഉദ്ബോധനങ്ങൾ, ആത്മീയ സാധകൻ അണിയേണ്ട സ്വഭാവഗുണങ്ങൾ തുടങ്ങിയ സുപ്രധാന കാര്യങ്ങൾ ശൈഖ് ശിഷ്യർക്ക് പരിശീലിപ്പിച്ചു. ഭൗതികലോകവുമായി ബന്ധപ്പെട്ട താല്പര്യങ്ങളും ഇച്ഛകളും നശിപ്പിച്ച് ഫനാഇന്റെ അഥവാ ഫഖ്റിന്റെ തലത്തിലേക്ക് ഉയർത്താനുള്ള ശ്രമങ്ങളായിരുന്നു ഇതെല്ലാം.

ശൈഖ് നിർവ്വചിക്കുന്നു: ഫഖ്റിന്റെ പൊരുൾ: നിന്നെപ്പോലെ പടപ്പായിട്ടുള്ള വരിലേക്ക് ആശ്രയിക്കാതിരിക്കുക, ഗിനയുടെ പൊരുൾ: നിന്നെപ്പോലെ പടക്കപ്പെട്ട വരിൽ നിന്നെല്ലാം ഐശ്വര്യവനാകുക.

ഗുരുനാഥൻമാരുടെ ബഹുമാനം കാത്തു സൂക്ഷിക്കുക, സാധക സഹോദരങ്ങ ളുമായി സുന്ദര സഹവാസം പുലർത്തുക, വലിയവരോടും കുട്ടികളോടും നസ്വീഹത്ത് പുലർത്തുക, മത കാര്യങ്ങളിലല്ലാതെ തർക്കത്തിന് നിൽക്കാതിരിക്കുക എന്നീ വഴികൾ ഫഖീർ അവലംബിക്കണം. (ജീലാനി/അൽഗൌസിയ്യ,മകനോടുള്ള ഒസ്യത്ത്, അൽഫുയൂളാത്തുർറബ്ബാനിയ്യ).

ശിഷ്യന്മാർക്ക് സകല കാര്യങ്ങൾക്കും വഴികാട്ടി മാത്രമായിരുന്നില്ല, ആശ്രയവു മായിരുന്നു ശൈഖ്. പരാർത്ഥത, വിട്ടുവീഴ്ച പരസഹായതാൽപര്യം(ഫുതുവ്വ:) എന്നിത്യാദി ഉദാത്തഗുണങ്ങൾ നൽകി ശിഷ്യന്മാരെ പരസ്പരം സാഹോദര്യത്തിൽ ബന്ധിപ്പിച്ചു. ഏതൊരാളും തന്റെ സഹോദരനെ എല്ലാകാര്യങ്ങളിലും സഹായി ക്കണം, അവരിൽ നിന്നും ലഭിക്കേണ്ട അവകാശങ്ങൾ തനിക്കുണ്ടെന്ന് ആരും വിചാരിക്കരുത്, അതാവശ്യപ്പെടുകയും അരുത്, അവർ ചെയ്യുന്നതിലും പറയുന്ന തിലും യോജിപ്പ് പ്രകടിപ്പിക്കണം, ആരെങ്കിലും വിഘടിച്ചാൽ/വിയോജിച്ചാൽ പോലും അതിനെ നല്ലനിലയിൽ വ്യാഖ്യാനിക്കുകയും അവരുടെ ക്ഷമാപണങ്ങൾ സ്വീകരിക്കുകയും വേണം, അവരോട് നീരസം കാണിക്കരുത്, അവരുടെ ന്യൂനത കൾക്ക് നേരെ അന്ധനാകണം, അവരെ വെറുപ്പിക്കുന്ന പ്രവർത്തനങ്ങളിൽ നിന്നും അകലണം, അവരോടുള്ള ഹൃദയ ബന്ധം കാത്തു സൂക്ഷിക്കണം, ആരോടും പക പാടില്ല, ആരോടെങ്കിലും വല്ലപ്പോഴും ഒരു വെറുപ്പ് മനസ്സിൽ കയറിയാൽ അത് നീങ്ങുവോളം അവരുമായി പ്രത്യേക അടുപ്പത്തിൽ കഴിയണം, സഹോദരങ്ങളുമായി

വ്യക്തി ജീവിതത്തിൽ ബന്ധങ്ങൾ നിലനിർത്തുകയും അവരുടെ ക്ഷേമത്തിനായി സഹായങ്ങൾ ചെയ്യുകയും വേണം, പ്രയാസങ്ങൾ ഉണ്ടാക്കുന്നവരിൽ നിന്നും ഗീബത്ത് പറയുന്നവരിൽ നിന്നും തടികാത്തു ജീവിക്കുക, സാമ്പത്തിക സുസ്ഥിതി ഉള്ളവർ അന്നപാനീയങ്ങളിലും ഇരിപ്പിടങ്ങളിലും മറ്റെല്ലാ കാര്യങ്ങളിലും ദരിദ്ര സഹോദരങ്ങൾക്ക് പ്രാമുഖ്യം നൽകുക. തങ്ങളുടെ ഔദാര്യവും സംഭാവനയും ആണെന്ന ഭാവനയില്ലാതെ, അവരെ സേവിക്കാൻ അവസരം ലഭിച്ചതിൽ അല്ലാഹുവിന് നന്ദി കാണിക്കുന്ന മനസ്സോടെ, അവർ അല്ലാഹുവിന്റെ ആളുകൾ ആണെന്ന തിരിച്ചറിവോടെ.

തന്റെ പക്കലുള്ള ഉപകരണങ്ങൾ, ആയുധങ്ങൾ ആർക്കും കൊടുക്കാതെ വെക്കരുത്, തന്റെ പക്കലുള്ളതെല്ലാം തന്റേതല്ലെന്നും അല്ലാഹുവിന്റെയാണെന്നും ബോധ്യം ഉണ്ടാവുക, എന്നാൽ അന്യന്റെ കയ്യിലുള്ളത് ദീൻ അനുവദിച്ച രീതിയിൽ മാത്രം എടുക്കുകയും ഉപയോഗിക്കുകയും ചെയ്യുക, മറ്റ് ഗുരുനാഥന്മാരുടെ രിബാത്വിൽ ചെല്ലുമ്പോൾ ഉന്നത മര്യാദകൾ കാണിക്കുക, അവർക്കുമുന്നിൽ ഐച്ഛിക കർമ്മങ്ങളിൽ മുഴുകുകയോ ഭൗതികകാര്യങ്ങൾ സംസാരിക്കുകയോ ചെയ്യാതിരിക്കുക.. ഇങ്ങനെ നീളുന്നു ശൈഖിന്റെ ശിക്ഷണം.

വ്യക്തിതലത്തിൽ മാത്രമല്ല, ശിഷ്യന്മാരെ സാമൂഹ്യതലത്തിലും തിളങ്ങുന്ന വ്യക്തി കളായി വളർത്തുകയായിരുന്നു ശൈഖ്. മദ്രസയ്ക്ക്/രിബാത്വിനു പുറത്ത് സമൂഹത്തിലേക്ക് ഇറങ്ങുന്ന ശിഷ്യന്മാർക്ക് വളരെ കണിശമായ പെരുമാറ്റചട്ടം നിർദ്ദേശിച്ചിരുന്നു ശൈഖ്. വസ്ത്രം, ഉറക്കം, പ്രവേശനം, പുറപ്പാട്, ഭംഗി, ഇരുത്തം, യാത്ര, അന്നപാനം, ഇണകളുമായും മക്കളുമായും മാതാപിതാക്കളുമായും ഇടപഴ കുന്ന രീതി, നാട്ടിലെ താമസവും അന്യനാട്ടിലെ പ്രവാസവും തുടങ്ങി സകല കാര്യങ്ങളിലും സുന്നത്തിൽ വന്ന പ്രകാരമുള്ള അദബുകൾ ശിഷ്യരെ പരിശീ ലിപ്പിച്ചു. കൂട്ടുകെട്ട് നിയന്ത്രിച്ചു, ഭക്തിയുടെയും ധിക്കാരത്തിന്റെയും അളവനു സരിച്ച് അടുക്കാനും അകലാനും പഠിപ്പിച്ചു. തന്റെ ഭക്തിയ്ക്ക് കോട്ടം വരുത്തു വാൻ ഇടയുള്ള ആളുകളുമായി ഇടപഴകുന്നത് വിലക്കി. അവരോട് ശത്രുത കാണിക്കുക എന്ന നിലയ്ക്കല്ല, സ്വയം സുരക്ഷയ്ക്ക് മാത്രം. സമൂഹത്തിൽ വിലകുറയ്ക്കുന്ന ഏർപ്പാടുകളിൽ നിന്നും അകന്നു നിൽക്കാൻ പ്രത്യേകം നിർദ്ദേശിച്ചു. നന്മമരങ്ങളുടെ പാരിതോഷികങ്ങൾ ആഗ്രഹിക്കരുതെന്നും ആരോടും ഒന്നും ചോദിച്ചു വാങ്ങരുതെന്നും അത്തരം വേദികളിൽ നിന്ന് അകന്നു നിൽക്കണ മെന്നും ശൈഖ് ഉപദേശിച്ചു.

അഭിമാനം കാക്കാൻ തൊഴിലുകൾ ചെയ്യാനും അങ്ങനെ നിത്യജീവിതത്തിനുള്ള വക സമ്പാദിക്കാനും പ്രേരിപ്പിച്ചു. ഉപഭോക്താക്കളുമായി വർത്തിക്കേണ്ട നല്ല പെരുമാറ്റ

രീതിയും, സത്യസന്ധത വിശ്വസ്തത തുടങ്ങിയ നിയമങ്ങൾ പാലിച്ച് കച്ചവടം ചെയ്യുന്ന വഴികളും വശം ഉണ്ടെങ്കിൽ മാത്രം കച്ചവടം ചെയ്യാൻ ശിഷ്യന്മാരെ അനുവദിച്ചു. ജനങ്ങളുമായി അലിവോടെയും കാരുണ്യത്തോടെയും മാത്രം ഇടപാടുകൾ ചെയ്യാൻ നിർദ്ദേശിച്ചു. അവരോടുള്ള ബഹുമാനം/ ആദരവ് അവഗണിക്കരുത്. ചീത്ത സ്വഭാവം ഒരിക്കലും പാടില്ല. പരദൂഷണം പറയുകയോ അവരുടെ കുറവുകൾ കുറ്റങ്ങൾ തിരഞ്ഞുനടക്കുകയും ചെയ്യരുത്. താൻ മോശമായി പെരുമാറുകയോ മറ്റോ ചെയ്ത വ്യക്തി മരണപ്പെടുകയോ അയാളെ നേരിൽ കാണാൻ സാധ്യമല്ലാതെ വരികയോ ചെയ്യുന്ന ഘട്ടത്തിൽ നാല് റകഅത്ത് നിസ്കരിച്ച് അയാളുടെ നന്മയുടെ ഏടിലേക്ക് നിക്ഷേപിക്കുക, ഒരുവേള ഇക്കാരണത്താൽ നാളെ വിചാരണവേളയിൽ അയാൾ മാപ്പ് നൽകിയേക്കാം എന്ന പ്രതീക്ഷയിൽ.

ധനികരുമായും ദരിദ്രജനങ്ങളുമായും തന്റെ ശിഷ്യന്മാർ എങ്ങനെ വർത്തിക്കണം എന്നും ശൈഖ് അവരെ പഠിപ്പിച്ചു: ധനികരുമായി അന്തസ്സോടെ സഹവസിക്കുക, ദരിദ്രരോട് വിനയഭാവത്തിലും. ധനികൻ തരുന്ന സംഭാവനകളുടെ മുന്നിൽ ദുർബ്ബലനായിപ്പോകരുതെന്ന് ശൈഖ് താക്കീത് ചെയ്തു. ധനികനെ മുഖത്തു നോക്കി സ്തുതിക്കുന്നതാണ് ഒരു മനുഷ്യന്റെ ദീനിനും സ്വഭാവത്തിനും സംഭവിക്കുന്ന ഏറ്റവും വലിയ അപകടം. എന്നാൽ, അവരോട് പക വേണ്ട. അവരെകുറിച്ച് നല്ലതുമാത്രം വിചാരിക്ക. അവരോട് അഹങ്കരിക്കുകയും വേണ്ട.(ജീലാനി/ ഗുൻയാ, ഫുതൂഹുൽ ഗൈബ്)

# 8

# സാമൂഹ്യ നിരൂപണം

സമൂഹത്തിലേക്ക് തലയുയർത്തി നോക്കാൻ ശൈഖ് മറന്നില്ല. കാരണം, വ്യക്തിയെ സൃഷ്ടിക്കുന്നതിൽ അവനെ വളർത്തുന്ന സമൂഹത്തിന് വലിയ പങ്കുണ്ടല്ലോ. തിരിച്ചും. ലോകമാന്യം/ ആളുകളെ കാണിക്കാനുള്ള ഇബാദത്ത് നാട്യങ്ങൾ, കാപട്യം, അക്രമം/അന്യായം, മലിനമായ ധനഭക്ഷണാദികൾ, പ്രകടമായ നിഷിദ്ധങ്ങൾ എന്നിവയായിരുന്നു സമൂഹത്തിന്റെ പൊതുവേയുള്ള അന്നത്തെ അവസ്ഥ. അതിനാൽ, അവിടെ കാണുന്നതെല്ലാം ആത്മാവ് നഷ്ടപ്പെട്ട ജഡങ്ങൾ മാത്രമായിരുന്നു; ആളുകളും ആചാരങ്ങളും ബന്ധങ്ങളും. ഇതിൽ മതനിഷ്ഠരും അല്ലാത്തവരും സമം.

ഒരുപദേശത്തിൽ ശൈഖ് പറഞ്ഞു: 'നോക്കൂ, ഇത് നാട്യത്തിന്റെയും കാപട്യത്തിന്റെയും അവിഹിതമായി ധനംകവരുന്നതിന്റെയും കാലമാണ്. നിസ്കരിക്കുന്നവരും നോമ്പ് പിടിക്കുന്നവരും ഹജ്ജ് ചെയ്യുന്നവരും സകാത്ത് കൊടുക്കുന്നവരും ക്രമാതീതമായി വർദ്ധിച്ചിട്ടുണ്ട്. അങ്ങനെ നന്മകളെല്ലാം പടപ്പുകൾക്ക് വേണ്ടി അനുഷ്ഠിക്കപ്പെടുന്നു; സ്രഷ്ടാവിനു അവയിൽ ഒന്നുമില്ല. ഭൂരിപക്ഷം ജനങ്ങൾക്കും ഇപ്പോൾ സ്രഷ്ടാവ് ഇല്ല. എല്ലാവരും ഹൃദയത്തിൽ മരിച്ചവരും എന്നാൽ ശരീരത്തിലും ഇച്ഛകളിലും ജീവനുള്ളവരുമാണ്, ദുൻയാവിൽ ആർത്തിയുള്ളവർ.

സമൂഹത്തിൽ പടർന്നു പന്തലിച്ച കാപട്യനിർഭരമായ സ്വഭാവ വൈകൃതങ്ങളെ ആക്രമിക്കുന്നതിൽ ശൈഖ് പ്രത്യേകം ശ്രദ്ധ ചെലുത്തി. തന്റെ പ്രഥമ സമരം അതിനെതിരെയാണെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. കാരണം, സകല കള്ള കപടന്മാരെയും അടക്കിവാഴുകയാണ് കാപട്യം . അതിനാൽ, വാക്കുകളിലും പ്രവൃത്തികളിലും കള്ളക്കാപട്യം കാണിക്കുന്നവരുടെ പിരടി വെട്ടി മുറിക്കുകയായിരുന്നു ശൈഖിന്റെ തൗഹീദിയൻ വാൾ. കപടന്മാരാണ് സകല നന്മകളുടെയും ശത്രുക്കൾ. അതുവഴിയാണ് അവർ അവരുടെ സ്വാർത്ഥ മോഹങ്ങൾ പരിഹരിക്കുന്നത്. കളവിൽ നിന്നും കാപട്യത്തിൽ നിന്നും കൃത്രിമത്വത്തിൽ നിന്നും ഓരോ വ്യക്തിയും പശ്ചാത്തപിച്ചുമടങ്ങുന്നില്ലെങ്കിൽ അവനിൽ ഒരുഗുണവും പ്രതീക്ഷിക്കേണ്ടതില്ല.

കാപട്യത്തിനെതിരെയുള്ള തന്റെ അടങ്ങാത്ത കലി സമകാലികരായ കപടന്മാരെ മാളത്തിൽ പോലും സ്വസ്ഥമായി ഒളിക്കാൻ അനുവദിച്ചില്ല. ശൈഖ് ഒരിക്കൽ പ്രസംഗിച്ചു:നിങ്ങളുടെ കാപട്യം കണ്ട് കൂടെയുളള മലക്കുകൾ പോലും അത്ഭുത പ്പെടുന്നു. നിങ്ങൾ ഓരോ അവസ്ഥയിലും കാണിക്കുന്ന കള്ളം കണ്ട് അവർ കൗതുകപ്പെടുന്നു. നിങ്ങളുടെ തൗഹീദിന്റെ ഈ വ്യാജ കോലം കണ്ട് അവരുടെ കണ്ണുതള്ളുന്നു. വിലക്കയറ്റത്തെകുറിച്ചും വിലയിറക്കത്തെ സംബന്ധിച്ചുമാണ് നിങ്ങളുടെ കാര്യമായ സംസാരം. പിന്നെ സുല്ത്വാന്മാരുടെയും ധനാഢ്യരുടേയും കഥകളും. അയാൾ ഭക്ഷിച്ചു, അയാൾ അണിഞ്ഞു, അയാൾ വിവാഹം ചെയ്തു, അയാൾ സ്വയം പര്യാപ്തത കൈവരിച്ചു, അയാൾ ദരിദ്രനായിത്തീർന്നു.. ഇത്യാദി വർത്താനങ്ങളും?! ഇവയെല്ലാം അനാവശ്യമായ കാര്യങ്ങൾ മാത്രം.

കൂട്ടരേ, പശ്ചാതപിക്കൂ, ദോഷങ്ങൾ വെടിയൂ. മറ്റെല്ലാവരെയും ഉപേക്ഷിച്ച് നിങ്ങളുടെ റബ്ബിലേക്ക് മടങ്ങിച്ചെല്ലൂ. അവനെ സ്മരിക്കൂ, അതായത് അവനല്ലാ ത്തതിനെ മറക്കൂ. എന്റെ ഈ വാക്കുകളിൽ പിടിച്ചുറച്ചു നിൽക്കൂ, അത് ഈമാൻ അകത്തുള്ളതിന്റെ അടയാളമാണ്. ഇതിൽ നിന്നും ഓടി അകലാനാണ് ഭാവമെങ്കിൽ അതാണ് കാപട്യത്തിന്റെ പ്രകടഭാവം.  എന്നെ ആക്ഷേപിക്കുന്ന മനുഷ്യാ കടന്നു വരൂ, എന്റെയും താങ്കളുടെയും അവസ്ഥകൾ നമുക്ക് ദീനിന്റെ കണ്ണാടി വെച്ച് പരിശോധിക്കാം. ആരുടെ അവസ്ഥയാണോ മതനിലപാടിൽ നിന്നും പുറത്തു പോയിരിക്കുന്നത് അയാൾ ആക്ഷേപിക്കപെടട്ടെ; അയാൾ നാടുവിടട്ടെ; അല്ലാഹു വിന്റെ നാമത്തിൽ മരിക്കട്ടെ. വാ, പുറത്തുവാ, ആണും പെണ്ണുമല്ലാത്തവരെപ്പോലെ ഒളിഞ്ഞിരിക്കാതെ പുറത്തുവാ. സമയം കളയേണ്ട കാര്യമല്ലിത്. എന്തൊരു പ്രക മ്പനം ഈ വാക്കുകൾ?!

# 9

# ശൈഖ് ജീലാനിയുടെ ഹൃദയഭാഷ

കിടയറ്റ പ്രഭാഷനായിരുന്നു ശൈഖ് ജീലാനി. പൊതുജനങ്ങളിൽ ധർമ്മ ചിന്ത ഉണർത്താനായിരുന്നു ശൈഖ് ഹൃദയഭാഷയിൽ സംസാരിച്ചത്. ഒരുതരം മാസ്സ് കൌൺസിലിംഗ് ആയിരുന്നു അത്. കേവല വൈകാരിക ആക്രോശങ്ങൾ ആയിരുന്നില്ല. മനുഷ്യ മനസ്സുകളെയും ചിന്തകളെയും ഫോകസ് ചെയ്തുള്ള വിവേകിയുടെ വിജ്ഞാനസമ്പുഷ്ടമായ അസ്ത്രങ്ങളായിരുന്നു അവിടുത്തെ വാക്കുകൾ. പെയ്യുന്ന ജ്ഞാനവചസ്സുകൾ ഉള്ളിലേക്ക് ഇറങ്ങാൻ പാകത്തിൽ മനസുകളെ കിളച്ചുമറിച്ചു വെക്കുന്ന ആമുഖം, നിലത്തെ നോവിക്കാതെ ചിന്താസ്ഫുരണങ്ങളുടെ വിത്തിറക്കുന്ന അടുത്ത ഘട്ടം, ഉള്ളിൽ വേരോട്ടാൻ ആവശ്യമായ കരുതലോടെയുള്ള പരിപാലനം, നാമ്പെടുത്ത ബോധ്യങ്ങളെ വളർത്തി വലുതാക്കുന്ന ജാഗ്രത.. ശൈഖിന്റെ ഒരു ദിവസത്തെ മൂന്നാല് മണിക്കൂർ നീളുന്ന പ്രഭാഷണം അവസാനിക്കുമ്പോഴേക്കും ഉള്ളിൽ ആഴത്തിൽ പതിഞ്ഞ അറിവിന്റെ തിളക്കം പൂത്തുനിൽക്കുന്ന ആയിരം മുഖങ്ങൾ അവിടെ കാണാം.

പൊതുജനങ്ങൾക്കുള്ള ഉപദേശ സദസ്സുകൾ ആഴ്ചയിൽ മൂന്നു ദിവസം ഉണ്ടാകും. വെള്ളിയാഴ്ച പ്രഭാതത്തിൽ, ചൊവ്വാഴ്ച വൈകിട്ട് മദ്രസയിൽ, ഞായറാഴ്ച കാലത്ത് രിബാത്വിൽ(ജീലാനി/ അൽഫത്ഹുർറബ്ബാനി). താദഫിയുടെ വിവരണ പ്രകാരം, പ്രസംഗം അതേപടി എഴുതിവെക്കാൻ ധ്രുതലേഖന വിദഗ്ധർ അവിടെ സന്നിഹി തരായിട്ടുണ്ടാകും. ചില ഘട്ടങ്ങളിൽ നാനൂറുപേർവരെ എഴുത്തുകാരായി ഉണ്ടായി ട്ടുണ്ട്. അതിനാൽ ശൈഖിന്റെ കുറെ പ്രസംഗങ്ങൾ ചരിത്രത്തിൽ അവശേഷിച്ചു. അൽഫത്ഹുർറബ്ബാനി എന്ന പേരിൽ ആ പ്രസംഗങ്ങൾ പുസ്തകരൂപത്തിൽ ക്രോഡീകരിക്കപ്പെട്ടു. ഓരോ പ്രസംഗവും നടന്ന സ്ഥലവും സമയവും അതിൽ കാണാം.

ഇസ്ലാമിന്റെ നവജീവനമായിരുന്നു ശൈഖിന്റെ പ്രഭാഷണ വികാരം. മതബോധം കൈവിട്ട ജനത്തെ തിരിച്ച് ഇസ്ലാമിലേക്ക് പിടിച്ചുകൊണ്ടുവരുന്ന ശൈലി. പ്രാപഞ്ചിക സംവിധാനങ്ങളെ മുഴുവൻ ഇസ്ലാമിക പ്രസ്ഥാനത്തിന്റെ മുന്നണി പോരാളികളാക്കുവാൻ സാധിച്ചെങ്കിൽ എന്ന ഉൽക്കടമായ അഭിലാഷം ഓരോ

പ്രഭാഷണത്തിലും നിറഞ്ഞു നിൽക്കുന്നു. ഒരിക്കൽ ശൈഖ് ഇങ്ങനെ പറഞ്ഞു: മുഹമ്മദ് നബി സ്വ പൂർത്തീകരിച്ച ദീനുൽ ഇസ്ലാമിന്റെ ചുറ്റുമതിലുകൾ നിലംപതിച്ചു കൊണ്ടിരിക്കുന്നു. അതിന്റെ അസ്ഥിവാരശിലകൾ ഇളകിതുട ങ്ങിയിരിക്കുന്നു. ഭൂവാസികളേ എഴുന്നേറ്റു വരൂ, തകർന്നതെല്ലാം നമുക്ക് പുനർ നിർമ്മിക്കാം. നിലം പതിച്ചതെല്ലാം നമുക്ക് നിവർത്തി ഉറപ്പിക്കാം. പൂർത്തിയാകാത്ത യജ്ഞം ആണിത്. എല്ലാ കാലത്തും ആവശ്യമാകും. സൂര്യചന്ദ്രന്മാരേ, പുഴകളേ.. മുന്നോട്ട് വരൂ(ജീലാനി/ അൽഫത്ഹുർറബ്ബാനി).

മുഹമ്മദ് നബി സ്വ യുടെ പ്രാതിനിധ്യം നിർവ്വഹിക്കുന്ന ദൗത്യമാണ് തന്റേതെന്ന് ശൈഖ് തിരിച്ചറിഞ്ഞിരിക്കുന്നു. ജനമനസ്സുകളിൽ ഭൗതികപ്രമത്തത കാടുപിടിച്ചിരി ക്കുന്നു. കൊടുംകാട്ടിൽ വന്യജീവികൾ വിളയാടുന്നു. കാടു വെട്ടിത്തെളിക്കുക അത്ര എളുപ്പമുള്ള കാര്യമല്ല. അല്ലാഹുവിന്റെ സഹായം അഭ്യർത്ഥിച്ചു ശൈഖ് കാട്ടിൽ ഇറങ്ങുക തന്നെ ചെയ്തു. അവിടുത്തെ പ്രഭാഷണത്തിന്റെ ഗൗരവം അതായിരുന്നു.

ശൈഖ് ഒരിക്കൽ പ്രാർഥിച്ചു: എന്റെ ഇലാഹേ, ഈ പ്രവാചക പ്രാതിനിധ്യ നിർവ്വഹണത്തിൽ ഇപ്പോൾ ഇറങ്ങിയിട്ടുള്ള ഈ നവീജീവന യത്നത്തിൽ ഞാൻ നിന്റെ മാപ്പ് തേടുന്നു; ആഫിയത്ത് (ദൗത്യ നിർവ്വഹണം വിജയിപ്പിക്കാൻ ആവശ്യമായ സർവ്വമാന വിഭവങ്ങളും കരുത്തും പൂർണ്ണമായുള്ള അവസ്ഥയാണ് ആഫിയത്ത്) തരാൻ അഭ്യർത്ഥിക്കുന്നു. നബിമാരെയും മുർസലുകളെയും നീ നിന്റെ സമക്ഷത്തി ങ്കലേക്ക് കൊണ്ടുപോയി. (പുതുതായി ആരെയും അയക്കുന്നില്ലെന്ന് അറിയിക്കു കയും ചെയ്തിരിക്കുന്നു). നിന്റെ പടപ്പുകളെ അഭിമുഖീകരിക്കാൻ/നയിക്കാൻ ഈ വിനീതനെ നീ ഒന്നാം നിരയിൽ നിർത്തിയിരിക്കുകയാണല്ലോ. അതിനാൽ, ഞാൻ വീണ്ടും അഫ്‌വും ആഫിയത്തും തേടുന്നു, മനുഷ്യ ഭൂത പിശാചുക്കളുണ്ടാക്കുന്ന ബുദ്ധിമുട്ടുകളെ തടുക്കണേ, സകല പടപ്പുകളുടെയും ശർറിൽനിന്നും കാക്കണേ..

ശൈഖിന്റെ ഉത്കൃഷ്ടമായ ദൗത്യബോധം കാണിക്കുന്ന മറ്റൊരു സന്ദർഭം ഇതാണ്: 'പടപ്പുകളോടുള്ള അദമ്യമായ ഗുണകാംക്ഷ എന്റെ ഹൃത്തടത്തിൽ നിക്ഷേപിച്ച, ആ ഗുണകാംക്ഷ എന്റെ മുഖ്യ ചിന്താവിഷയമാക്കിയ സ്രഷ്ടാവ് പരിശുദ്ധൻ. ഞാനൊരു ഗുണകാംക്ഷി മാത്രമാണ്, ഇതിന് പകരം ഒന്നും തിരിച്ച് ആഗ്രഹിക്കുന്നില്ല. എന്റെ പരലോകം അത്യുന്നതനായ നാഥൻസമക്ഷം എന്നെ കാത്തിരിക്കുന്നു. ഭൗതികലാഭം തേടുന്നവനല്ല ഞാൻ. ഇഹപരലോകങ്ങളുടെ അടിമയും അല്ല. പരംപൊരുളായ അല്ലാഹുവിന്റെ മാത്രം ദാസനാണ് ഞാൻ. നിങ്ങളുടെ വിജയമാണ് എന്റെ സന്തോഷം. നിങ്ങളുടെ നാശമാണ് എന്റെ ആധി. എന്റെ കയ്യാൽ വിജയം വരിച്ച സത്യസന്ധനായ ഒരു മുരീദിന്റെ മുഖം കാണുമ്പോൾ എന്റെ വയർ നിറയുന്നു;

ദാഹമകലുന്നു; ഉടയാടകൾ അണിഞ്ഞു ആഹ്ലാദിക്കുന്നു(ജീലാനി/അൽഫത്ഹുർ റബ്ബാനി).

മനുഷ്യക്ഷേമത്തിലുള്ള ശൈഖിന്റെ ഉജ്വലമായ ശ്രദ്ധയും താൽപര്യവും കാണിക്കുന്ന മറ്റൊരു സന്ദർഭം ഇങ്ങനെ വായിക്കാം: 'ഏയ് സഹോദരങ്ങളേ, ഞാൻ നിങ്ങളുടെ ഇടയനാകുന്നു; നിങ്ങളുടെ കാവൽക്കാരനാകുന്നു. നിങ്ങളിൽ നിന്നും ഉണ്ടാകുന്ന ഉപകാരവും ഉപദ്രവും പ്രതീക്ഷിച്ചോ ഭയന്നോ അല്ല ഞാനിവിടെ കയറി നിൽക്കുന്നത്. തൗഹീദിന്റെ വാൾത്തല കൊണ്ട് അങ്ങനെയുള്ള താൽപര്യങ്ങളെല്ലാം മുറിച്ചു നീക്കിയതിനുശേഷം അവയിലൊന്നും യാതൊരു നോട്ടവുമില്ല. നിങ്ങൾക്ക് വേണ്ടി ഞാനിവിടത്തന്നെ ഉണ്ടാകും; നിങ്ങളുടെ പുകഴ്ത്തലോ അപകീർത്തി പ്പെടുത്തലോ സഹകരണ മനോഭാവത്തോടെയുള്ള വരവോ നിസ്സഹകരിച്ചു കൊണ്ടുള്ള പിന്തിരിയലോ എല്ലാം എനിക്ക് ഒരുപോലെയാണ്. എന്നെ ധാരാളമായി അപകീർത്തിപ്പെടുത്തിയ എത്രെയെത്ര ആളുകൾ പിന്നീട് വാഴ്ത്താൻ തുടങ്ങി യിട്ടുണ്ട്! എല്ലാം അല്ലാഹുവിങ്കൽ നിന്നുള്ള പരിശോധനകൾ ആണ്; അവരല്ല അതിനുപിന്നിൽ. നിങ്ങളുടെ നേരെയുള്ള എന്റെ കടന്നുവരവ് അല്ലാഹുവിനു വേണ്ടിയാണ്; നിങ്ങളിൽ നിന്നും വാങ്ങുന്നതും അല്ലാഹുവിന്നു വേണ്ടിയാണ്; അല്ലാഹു എനിക്ക് അവസരം തരുമെങ്കിൽ നിങ്ങൾ ഓരോരുത്തരുടെ കൂടെയും ഞാൻ ഖബറിൽ കടക്കുമായിരുന്നു. എന്നിട്ട് നിങ്ങൾക്ക് വേണ്ടി ഞാൻ മുന്കർ നകീറിനു മറുപടി നൽകുമായിരുന്നു; നിങ്ങളോടുള്ള കാരുണ്യവും സഹാനു ഭൂതിയും എന്നെ അങ്ങനെ ആഗ്രഹിപ്പിക്കുന്നു.(ജീലാനി/അൽഫത്ഹുർ റബ്ബാനി)

ജനങ്ങളുടെ ഇരുലോകനാശത്തിനടിസ്ഥാനകാരണമായിവർത്തിക്കുന്ന സംഗതികൾ ഓരോന്നും അവരിൽ നിന്നും ഇല്ലായ്മചെയ്യാൻ ശൈഖ് കിണഞ്ഞു പരിശ്രമിച്ചു. ഹൃദയശുദ്ധി വരുത്താതെ ഒരു വിജയവും സാധ്യമല്ലെന്ന് ശൈഖ് ഉണർത്തി. ഭൗതിക പ്രമത്തതയുടെയും ദുഷിച്ച സ്വഭാവങ്ങളുടെയും അടിമച്ചങ്ങലയിൽ നിന്നും ദാസൻ മുക്തനാകണം. അല്ലാഹുവിനെ വിസ്മരിപ്പിക്കുന്ന എന്തെല്ലാം നൈമിഷികമായ സുഖങ്ങൾ ദുഖങ്ങൾ ഉണ്ടോ അവയെല്ലാം പൊട്ടിച്ചെറിയണം. ആത്മശുദ്ധിവരുത്തി അവനവന്റെ സാധ്യതപോലെ പൂർണ്ണതയിലേക്ക് വളർത്തുകയായിരുന്നു ശൈഖിന്റെ തര്ബിയത്ത് പദ്ധതി.

കാലഘട്ടത്തിന്റെ ആസുരതയും ആതുരതയും തൊട്ടറിഞ്ഞ ഒരു പരിഷ്കർത്താ വിന്റെ, ഒരു ചികിത്സകന്റെ ഹൃദയം തൊട്ട ഉപദേശങ്ങളായിരുന്നു ശൈഖ് നൽകിയത്. ആർക്കും തടുക്കാനാവാത്ത ഊർജ്ജത്തോടെ. ഇമാം ഗസാലി റഹി നേരത്തെ ഡയഗ്നോസിസ് ചെയ്ത മാരകരോഗം ശൈഖിന്റെ കാലത്തും വലിയ

ശമനം കാണിക്കാതെ തുടരുന്നുണ്ടായിരുന്നു. രാഷ്ട്രീയപഥത്തിൽ മതനേതൃത്വ ത്തിന്റെ ഭ്രമണം ആകുന്നു ആ രോഗം. മതം രാഷ്ട്രീയ സൗകര്യത്തിനുവിട്ടു കൊടു ക്കുന്ന പണ്ഡിത വേഷങ്ങൾ, രാഷ്ട്രീയ നേതൃത്വങ്ങളുടെ അരുതയ്മകളെ കണ്ടി ല്ലെന്ന് നടിക്കുക മാത്രമല്ല, അവയെ ന്യായീകരിച്ചു സുകൃതങ്ങളാക്കുന്ന കൊട്ടാര പാണ്ഡിത്യം മുസ്ലിം ബഹുജനത്തെ തെല്ലൊന്നുമല്ല നശിപ്പിച്ചിട്ടുള്ളത്. ശൈഖിന്റെ സമൂലപരിഷ്കരണത്തിൽ പ്രഥമ സ്ഥാനം ജ്ഞാനികളെ വിമലീകരിക്കുന്ന യജ്ഞ ത്തിനുതന്നെയായിരുന്നു.

# 10

# ശൈഖ് ജീലാനി ജ്ഞാനികളോട്

ആർജ്ജിച്ച അറിവിനെ ബഹുമാനിക്കാത്തവരായിരുന്നു ശൈഖനുഭവിച്ച മിക്ക പണ്ഡിതൻമാർ. അറിവുള്ളവരിൽ കാണേണ്ട അലിവും സ്വഭാവ പൊലിമയും അവരിൽ കണ്ടില്ല. അധികാര കേന്ദ്രങ്ങളിൽ നടമാടിയിരുന്ന അക്രമം/അനീതി/ അനാചാരം പണ്ഡിതന്മാർ തടഞ്ഞില്ല. ഒരുവേള അവരും അതിൽ ഭാഗഭാക്കായി. പ്രസംഗ പീഠത്തിന്റെ വലിപ്പവും ചുറ്റും കൂടുന്നവരുടെ വട്ടവും ആദരിക്കുന്ന വരുടെ തിക്കുംതിരക്കുമായിരുന്നു പണ്ഡിതന്മാരുടെ മുൻഗണനകൾ. പ്രസിദ്ധ മസ്ജിദുകളിൽ ജോലിക്ക് നിയമിക്കപ്പെട്ടാൽ ജീവിതം ധന്യമായി. സ്ഥാന മാനങ്ങൾക്ക് വേണ്ടി പരസ്പര കുതികാൽവെപ്പും പാരവെപ്പും തൊഴുത്തിൽ കുത്തും കങ്കാണിപ്പണിയും കെങ്കേമമായി അനുഷ്ഠിച്ചു പോന്നു. ചിലർ തികഞ്ഞ തെമ്മാടികളായിരുന്നു. ഒരു മഹാഗുരുവിന്റെ ഉടയാടകളും ഹാവഭാവങ്ങളും ചുമന്ന് ബാഗ്ദാദിലേക്ക് വന്ന ഒരു 'സാത്വിക'നെ സുൽത്വാൻ ഔദ്യോഗികമായി ഉപദേശ പ്രസംഗകനാക്കി; സ്വന്തം വീട്ടിൽ മുദരിസാക്കി. രണ്ട് വര്ഷം കഴിഞ്ഞേ ഉള്ളൂ, അയാളെ പോലീസ് പിടികൂടി. വീട്ടിൽ കള്ളും സംഗീത ഉപകരണങ്ങളും കണ്ടെത്തിയതിനെ തുടർന്ന്. നർത്തകിയായ ഭാര്യ ഉപയോഗിക്കുന്നതാണ് അവയെ ന്നായിരുന്നു അയാളുടെ വിശദീകരണം?!!

മതത്തെ ബിസിനസാക്കിയ പണ്ഡിതൻമാരെ ശരിക്കും അനുഭവിച്ച ശൈഖ്, ആത്മീയ വിപണിയെ സജീവമാക്കുന്ന വ്യാപാരിവ്യവസായികളെ പരസ്യമായി ചൂണ്ടാൻ മറന്നില്ല: പരലോകത്തിലേക്കുള്ള പാത കാണിച്ച്, അതിനെ ആഗ്രഹിക്കു ന്നവരുടെ കൈകളിൽ നിന്നും ഭൗതികലോകം വാരിവലിച്ചുണ്ടാക്കുന്ന പിടിച്ചു പറിക്കാരേ, (വേഷത്തിൽ പണ്ഡിതൻമാരും) സത്യത്തിൽ പരമപാമരന്മാരും ആയിട്ടു ള്ളവരേ, ഇക്കാണുന്ന സാധാരണക്കാരായ പൊതുജനങ്ങളെക്കാൾ നിങ്ങളാണ് തൗബ ചെയ്തു മടങ്ങാൻ കൂടുതൽ കടപ്പെട്ടവർ. ഈ സാധു ജനങ്ങളേക്കാൾ നിങ്ങളാണ് ചെയ്തുകൊണ്ടിരിക്കുന്ന മഹാ പാപങ്ങൾ തിരിച്ചറിഞ്ഞു മടങ്ങേ ണ്ടവർ. നിങ്ങളിൽ ഒരു നന്മയും ഇല്ലേയില്ല,ട്ടോ. (ജീലാനി/ അൽഫത്ഹുർറബ്ബാനി)

അധികാരകേന്ദ്രങ്ങളിൽ മുട്ടിലിഴയുന്ന, അധികാരികളുടെ കാൽക്കൽ കുനിഞ്ഞ് നിൽക്കുന്ന പണ്ഡിതൻമാരെ ശൈഖ് ഒരിക്കൽ രൂക്ഷമായി നിരൂപിച്ചു: 'നിങ്ങളുടെ പക്കൽ അറിവിന്റെ സദ്ഫലം, അതിന്റെ ബറകത്ത്  വിളഞ്ഞിരുന്നെങ്കിൽ നിങ്ങൾ സ്വന്തം താൽപര്യങ്ങൾക്കും മോഹങ്ങൾക്കും വേണ്ടി അധികാരികാരികളുടെ വാതിൽക്കൽ കിതച്ചു ചെല്ലുമായിരുന്നില്ല. പടപ്പുകളുടെ വാതിൽക്കൽ ഓടി ചെല്ലുന്ന രണ്ടു കാലുകൾ ഒരു പണ്ഡിതന് ഉണ്ടാകില്ല. ജനങ്ങളുടെ പണം സ്വരൂപിക്കുന്ന ഇരുകൈകൾ ഒരു സാഹിദിന് ചേരാത്ത പോലെ. അല്ലാഹുവിനെ യഥാർഥത്തിൽ സ്നേഹിക്കുന്ന ഒരു അനുരാഗിക്ക് മറ്റുള്ളവരിലേക്ക് നോക്കാനുള്ള രണ്ട് കണ്ണുകൾ ഒരിക്കലും ഉണ്ടാകാത്തപോലെ.(ജീലാനി/ അൽഫത്ഹുർറബ്ബാനി)

മറ്റൊരിക്കൽ ശൈഖ് പ്രകമ്പനം കൊള്ളുന്നത് ഇങ്ങനെ: 'അറിവിലും അമലിലും കൊടുംവഞ്ചന ചെയ്യുന്നവരേ, അല്ലാഹുവിന്റെയും തിരുദൂതരുടെയും ശത്രുക്കളേ, അല്ലാഹുവിന്റെ ദാസന്മാരുടെ വഴി മുടക്കികളേ, നിങ്ങൾ വ്യക്തമായ ഇരുട്ടിലാണ്; തെളിഞ്ഞ കാപട്യത്തിലാണ്. ഈ കാപട്യം എത്ര കാലത്തേക്കാണ്?! ഏയ് പണ്ഡിത വേഷങ്ങളേ, സൂഫി നാട്യക്കാരേ, രാജാക്കന്മാരുടെയും സുല്ത്വാന്മാരുടെയും മുന്നിൽ ഈ കപടവേഷം കാണിച്ചുകൊണ്ട്, എത്രനാൾ നിങ്ങൾ അവരിൽ നിന്നും ഭൗതിക സുഖങ്ങളും മോഹങ്ങളും നേടിയെടുക്കും? നിങ്ങളും ഇക്കാലത്തെ അധിക രാജാക്കന്മാരും അക്രമികളും വഞ്ചകരുമാണ്. അല്ലാഹു ഏൽപിച്ച ധനത്തിലും അവന്റെ ദാസന്മാരുടെ കാര്യത്തിലും നിങ്ങളും അവരും അക്രമം കാണിക്കുന്നു, വഞ്ചന ചെയ്യുന്നു. അല്ലാഹുവേ, കപടന്മാരുടെ ശക്തിയും സഖ്യവും നീ തകർക്കണേ, അക്രമികളെ നാമാവശേഷമാക്കണേ. അവരുടെ സാന്നിധ്യത്തിൽ നിന്നും നാടുകൾ ശുദ്ധമാക്കണേ. അല്ലെങ്കിൽ അവരെ നീ നന്നാക്കണേ, ആമീൻ (ജീലാനി/ അൽഫത്ഹുർറബ്ബാനി).

വഴികേടുകളെ സധീരം ചോദ്യം ചെയ്ത ഒരു ദുർബ്ബലനെ ഇല്ലായ്മ ചെയ്യാൻ സ്വാഭാവികമായും ഗുണ്ടാസംഘം ഗൂഢാലോചന ചെയ്യും. പണ്ഡിതവേഷങ്ങൾ അത് ചെയ്തു. ശൈഖിന്റെ വാക്കുകളിൽ അത് വ്യക്തമാണ്:

ഹേ, പണ്ഡിതാ, നിന്റെ വഅള് നാക്കിൽ നിന്നും വരുന്നതാണ്; ഹൃദയത്തിൽ നിന്നല്ല. നിന്റെ വേഷത്തിൽ നിന്നാണ്; ആദർശത്തിൽ നിന്നല്ല. ഏയ് കപടൻമാരേ, നിങ്ങൾക്ക് അല്ലാഹു ബറകത്ത് ചെയ്യതിരിക്കട്ടെ. നിങ്ങൾ നാട്ടിൽ എത്ര ശക്തമാണ്! എന്തൊരു അംഗബലം!! നിങ്ങളും ജനങ്ങളും തമ്മിലുള്ള ക്ഷേമകരമായ  ബന്ധം നില നിർത്തുവാനുള്ള നിർമ്മാണപ്രയത്നങ്ങളിലാണ് നിങ്ങൾ, അല്ലാതെ ജനങ്ങളെ അല്ലാഹുവുമായി ബന്ധിപ്പിക്കുന്നതിൽ അല്ല മനോവ്യഥ.. അല്ലാഹുവേ, ഈ വിഭാഗത്തിന്റെ നേതാക്കൾക്ക് മേൽ നീ എനിക്ക്

മേധാശക്തി നൽകണേ, അവരിൽ നിന്നും ഇന്നാട് ശുദ്ധീകരിക്കാൻ എനിക്ക് കഴിയുമാറാകണേ.

ഇക്കാലത്തെ കപട പണ്ഡിത ന്മാരുടെ അടയാളം പറയാം: എന്നെ കണ്ടാൽ അവർ സലാം പറയില്ല, എന്റെ സദസിൽ അവർ വരില്ല. എപ്പോഴെങ്കിലും ഇതെല്ലാം ചെയ്യുന്ന പക്ഷം, അത് മറ്റെന്തെങ്കിലും താൽപര്യത്തിന്റെ സമ്മർദ്ധത്തിലായിരിക്കും. ഈ ദീനാണ് എന്റെ ഭാരം. അതിന്റെ ചുറ്റുമതിലുകൾ താഴെ പതിച്ചുകൊണ്ടി രിക്കുന്നു. അല്ലാഹുവേ, അത് പുനർനിർമ്മിക്കാനുള്ള സഹായികളെ എനിക്ക് തരണേ.

ഹേ കപടന്മാരേ, നിങ്ങളുടെ കരങ്ങൾ പണിയുന്നത് എന്താണ്? നിർമ്മാണം നടത്താതെ നിങ്ങൾ ഒട്ടും ബഹുമാനം അർഹിക്കുന്നില്ല. നിങ്ങൾ എങ്ങനെ നിർമ്മിക്കാൻ, നിർമ്മാണത്തിനു വേണ്ട വൈദഗ്ദ്യമോ പണി ആയുധങ്ങളോ നിങ്ങളുടെ പക്കൽ ഇല്ലല്ലോ! ഹേ, പരമപാമരന്മാരേ, നിങ്ങളുടെ സ്വന്തം ദീനീ കാര്യങ്ങളുടെ ചുറ്റുമതിൽ ആദ്യം പണിയൂ, എന്നിട്ടാകാം മറ്റുള്ളവരുടെത്. നിങ്ങൾക്ക് എന്നോട് ശത്രുത ഉണ്ടെങ്കിൽ നിങ്ങൾ അല്ലാഹുവിനോടും റസൂലി നോടുമാണ് ശത്രുത പുലർത്തുന്നത്, കാരണം അവരെ സഹായിക്കാൻ എഴുന്നേറ്റ വനാണ്. നിങ്ങൾ എന്നോട് അതിക്രമം കാണിക്കണ്ട, അല്ലാഹു അവന്റെ കാര്യം വിജയിപ്പിക്കുക തന്നെ ചെയ്യും. യൂസുഫ് നബിയുടെ സഹോദരങ്ങൾ അദ്ദേഹത്തെ വധിക്കാൻ ശ്രമിച്ചു. അവർക്കതിനു സാധിച്ചില്ല. അവർക്ക് എങ്ങനെ സാധിക്കാൻ, അദ്ദേഹം അല്ലാഹുവിന്റെ നബിയാണ്. അവന്റെ ഇഷ്ടക്കാരിൽ ഒരാളാണ്. അദ്ദേഹം നിമിത്തം ജനങ്ങൾക്ക് ലഭിക്കേണ്ട ക്ഷേമാന്തരീക്ഷം അല്ലാഹു നേരത്തെ നിശ്ചയിച്ച കാര്യമാണ്. ഇതുപോലെ, ഇക്കാലത്തെ കപടന്മാരേ, നിങ്ങൾ എന്നെ നശിപ്പിക്കാൻ ആസൂത്രണം ചെയ്യുന്നു?! ഇല്ല, നിങ്ങൾക്ക് ഒട്ടും ബഹുമതിയില്ല. (ആദരിക്കുന്ന വാക്കുകൾ കൊണ്ട് നിങ്ങളെ സംബോധന ചെയ്യേണ്ട കാര്യമില്ല.) നിങ്ങളുടെ കരങ്ങൾ തന്നെ നിങ്ങളുടെ ബഹുമാനം ഇല്ലാതാക്കിയിരിക്കുന്നു'.

ഇത്തരം പണ്ഡിത വേഷങ്ങളിൽ നിന്നും അറിവ് ആർജ്ജിക്കാൻ പോകരുതെന്ന് ശൈഖ് വിദ്യാർത്ഥികളെ വിലക്കി: 'മോനേ, അല്ലാഹുവിനെകുറിച്ച് ഒന്നും അറിയാത്ത ഇത്തരം പണ്ഡിതൻമാരുടെ വേഷഭൂഷകൾ ഹാവഭാവങ്ങൾ കണ്ട് നീ വഞ്ചിത നാകരുത്. അവരുടെ അറിവുകളെല്ലാം അവർക്ക് ആപത്തായി പരിണമിക്കാൻ ഉള്ളതാണ്; അവർക്ക് ഒട്ടും ഉപകാരപ്പെടില്ല. അവർ അല്ലാഹുവിന്റെ വിധിവിലക്കു കളെ കുറിച്ച് വലിയ പണ്ഡിതൻമാർ ആയിരിക്കാം, പക്ഷേ, അല്ലാഹുവിനെകുറിച്ച് ഒരു ചുക്കും അറിയാത്തവരാണ്. തങ്ങളുടെ വീഴ്ചകളും ധിക്കാരങ്ങളും പരസ്യമാ

ക്കിക്കൊണ്ട് അവർ അല്ലാഹുവിങ്കൽ നിന്നും അകലേക്ക് പായുകയാണ്. അത്തരം ആളുകളുടെ പേരുകൾ എന്റെ അടുക്കൽ കൃത്യമായി ചരിത്രമടക്കം രേഖപ്പെടുത്തി വെച്ചിരിക്കുന്നു(ജീലാനി/ അൽഫത്ഹുർറബ്ബാനി)

വിദ്യാർഥികളെ മാത്രമല്ല, പൊതുജനങ്ങളെയും ശൈഖ് വിലക്കി, ഇത്തരം കപട വേഷങ്ങളുടെ വഅള് സദസ്സിലും ആത്മീയ സദസുകളിലും പങ്കെടുക്കുന്നതിൽ നിന്നും:

'അല്ലാഹുവിന്റെ ദാസന്മാരേ, വാചാലതകൊണ്ടും വേഷംകൊണ്ടും നിങ്ങളെ സംതൃപ്തരാക്കുന്ന ഇക്കൂട്ടരുടെ വാക്കുകൾ നിങ്ങൾ കേട്ടുപോകരുത്. അധികാര കേന്ദ്രങ്ങളിൽ സ്വയം ഇല്ലാതായി, അവരുടെ മുന്നിൽ വെറും അണുവായി ചുരുങ്ങി, അവരോട് നന്മകൾ കൽപിക്കാത്ത, തിന്മകൾ തടയാത്തവരാണ് (നിങ്ങളുടെ മുന്നിൽ തെറ്റും ശരിയും മനോഹരമായി വാരിവിതറുന്ന) ഇക്കൂട്ടർ എന്നോർക്കുക. ഇനി അവർ അധികാരികൾക്കെതിരെ പ്രസ്താവന ഇറക്കിയെന്ന് കരുതുക, എന്നാൽ അത് ആളുകളെ ഭയന്നും കപടനാട്യത്തിലും മാത്രമായിരിക്കും ചെയ്യുക. (അനുയായികളെ സംതൃപ്തിപ്പെടുത്താനുള്ള കപട പ്രസ്താവനകളുടെ യാഥാർഥ്യം അവർക്കും മറ്റോർക്കും അറിയാം). അല്ലാഹു അവരിൽ നിന്നും നമ്മുടെ നാടുകൾ ശുദ്ധമാക്കട്ടെ. മറ്റെല്ലാ കപടന്മാരിൽ നിന്നും. അല്ലെങ്കിൽ അവർ പാശ്ചാതപിച്ചു നേർവഴിക്ക് വരട്ടെ. അല്ലാഹ്, അല്ലാഹ് എന്നിങ്ങനെ ഉറക്കെ പറയുന്നവൻ എന്നിട്ടും മറ്റൊരാളെ നോക്കുന്നത് ഒരിക്കലും എനിക്ക് ഉൾക്കൊള്ളാൻ സാധിക്കുന്നില്ല(ജീലാനി/ അൽഫത്ഹുർറബ്ബാനി).

പണ്ഡിതൻമാരെ കണക്കിന് പറയുന്ന ശൈഖ് ജീലാനിയുടെ സദസ്സുകളിൽ ആയിരക്കണക്കിന് ജ്ഞാനികൾ പങ്കെടുത്തിരുന്നു എന്ന കാര്യം മറക്കരുത്. കുറ്റബോധമുള്ളവരും നന്നാകാൻ ആഗ്രഹമുള്ളവരും ആയിരുന്നു അവർ. അവരാണ് ഖാദിരീ പ്രസ്ഥാനത്തിന്റെ കൈത്തിരി ലോകത്തിന്റെ അഷ്ടദിക്കുകളിലേക്കും എത്തിച്ചത്.

# 11

# അധികാരികളോട് ശൈഖിന് പറയാനുള്ളത്

സുന്നികളായ സൽജൂഖികൾ ബാഗ്ദാദ് ഭരിക്കുന്ന കാലത്താണ് ശൈഖ് ജീലാനിയുടെ ജീവിതം. ശീഈ തീവ്ര വിഭാഗമായിരുന്നു ബുവൈഹികളെ തുരത്തി യാണ് സൽജൂഖികൾ അധികാരത്തിലെത്തുന്നത്. അബ്ബാസി ഖലീഫമാരുടെ കീഴിലാ യിരുന്നു സൽജൂഖികളുടെ ഭരണം. ശൈഖിന്റെ ജീവിതത്തിൽ അഞ്ചു പ്രമുഖ അബ്ബാസി ഖലീഫമാർ കടന്നുപോയി. ഇരുപത്തഞ്ച് വർഷം ഖലീഫയായിരുന്ന അൽ മുസ്തള്ഹിർ ബില്ലാഹ്, പതിനേഴ് വർഷം ഖലീഫയായി വാണ അൽ മുസ്തർശിദ് ബില്ലാഹ് , വെറും പതിനൊന്നു മാസം ഖലീഫയായ അർറാഷിദ് ബില്ലാഹ് , അൽ മുഖ്തഫീ ബി അമ്രില്ലാഹ്,  അൽ മുസ്തൻജിദ് ബില്ലാഹ് എന്നിവരായിരുന്നു അവർ.  അവസാനം വന്ന മൂന്ന്  ഖലീഫമാരുടെ കാലമായപ്പോഴേക്കും ഭരണരംഗം കൂടുതൽ രാഷ്ട്രീയ പ്രക്ഷുബ്ധതകളും റാഫിദീ ഭീഷണികളും നിറഞ്ഞതായിരുന്നു. ശൈഖിന്റെ രാഷ്ട്രീയപ്രഭാഷണങ്ങൾ ഈ പശ്ചാത്തലത്തിലാണ് പ്രകമ്പനം കൊള്ളുന്നത്.

അധികാരികളുമായി രാജിയാകാൻ ശൈഖ് ഒരുനിലക്കും തയ്യാറായില്ല. അധികാരികളുടെ അനീതിയെ ചൂണ്ടി മതവും ജനപക്ഷവും ഉറക്കെ പറയാൻ ശൈഖ് ഭയന്നില്ല. ഭരണകൂടം ജനങ്ങളുടെ പൂജാ വസ്തുവായി മാറിയ ഗതികേട്/ സാമൂഹ്യതകർച്ച  ശൈഖ്  ചോദ്യം ചെയ്യുന്നു. ഉപകാര ഉപദ്രവം പ്രതീക്ഷിച്ചും ഭയന്നും ജനങ്ങൾ ഭരണ സംവിധാനത്തെ വന്ദിക്കാനും അതിന്  'ആമന്നാ സല്ലംനാ'(ഖുർആനിലെ പ്രയോഗം. സർവ്വാത്മനാ എന്ന ആശയം) കീഴ്പ്പെടാനും തുടങ്ങിയ ഭീകര തകർച്ച.  ഒട്ടുമിക്ക ജനങ്ങൾക്കും അധികാരികൾ ദൈവങ്ങളായി മാറിയിരിക്കുന്നു?! ഭൗതിക ലോകവും ധനാഢ്യതയും ജീവിത സൗഖ്യവും ശേഷിയും ശേമുഷിയും  ഇലാഹുകൾ ആയി മാറിയിരിക്കുന്നു. എല്ലാം തലതിരിഞ്ഞ പോലെ. ശാഖ മൂലമായും അന്നം നല്കപ്പെടുന്നവൻ അന്നദാതാവായും അടിമ ഉടമയായും നിങ്ങൾ വിധിക്കുവാൻ തുടങ്ങിയിരിക്കുന്നു. ദാരിദ്ര്യത്തെ ഐശ്വര്യമായും, ദുർബ്ബലനെ ശക്തനായും ശവത്തെ ചിരഞ്ജീവിയായും കാണുന്നു. ഭൂമിയിലെ സ്വേച്ഛാധിപതികളെയും രാജാക്കന്മാരെയും ഫറോവമാരെയും ധനാഢ്യരെയും നിങ്ങൾ ബഹുമാനിക്കുന്നു; എന്നാൽ ഉന്നതനായ അല്ലാഹുവിനെ നിങ്ങൾ വിസ്മരി ക്കുന്നു; അവനെ വന്ദിക്കാൻ നേരമില്ല. അപ്പോൾ നിന്റെ സ്ഥിതി വിഗ്രഹങ്ങളെ

പൂജിക്കുന്നവന്റെ സ്ഥിതിതന്നെ. സ്വന്തം പൂജാ വിഗ്രഹത്തെ വന്ദിക്കുന്നവനായി നീ മാറിയിരിക്കുന്നു(അൽഫത്ഹുർറബ്ബാനി).

അധികാരികളുടെ തെറ്റായ നടപടികളെ പിന്തുണയ്ക്കുന്ന മന്ത്രിമാരെയും സഹായികളെയും ഉദ്യോഗസ്ഥന്മാരെയും ശൈഖ് ഉപദേശിച്ചു: 'ഏയ് കുട്ടീ, പരം പൊരുളായ അല്ലാഹുവിനെ സേവിക്ക നീ. അതുവിട്ട് ഈ സുല്ത്വാന്മാർക്ക് ഖിദ്മത്ത് ചെയ്യുന്നതിൽ മുഴുകല്ല നീ. അവർക്ക് സ്വന്തമായി യാതൊരു ഉപകാരവും ഉപദ്രവവും ചെയ്യാൻ സാധിക്കില്ലടോ. നോക്ക്, അവർ നിനക്ക് എന്താ തരിക? നിനയ്ക്ക് അല്ലാഹു കണക്കാക്കിയതല്ലാത്ത ഓഹരി അവർ തരുമോ?! അല്ലാഹു കണക്കാക്കാത്ത ഓഹരി നിനയ്ക്ക് തരാൻ അവരാൽ സാധിക്കുമോ? ഇല്ലട്ടോ, അവരുടെ പക്കൽ അവരുടേതായി ഒന്നുമില്ല. അവർ നിനക്ക് തരുന്നതെല്ലാം അവരുടെ സ്വന്തമാണെന്ന് നീ പറയുന്നുവെങ്കിൽ അന്നിമിഷം നീ സത്യനിഷേധി യായി'. തൗഹീദ് ഒരാളെ ഏതുതരം ചങ്ങലകളിൽ നിന്നും രാഷ്ട്രീയമോ ആരാധനാ പരമോ ആകട്ടെ സ്വതന്ത്രമാക്കുന്നത് എങ്ങനെയെന്നറിയാൻ ശൈഖിന്റെ പാഠങ്ങൾ വശമാക്കണം.

ഉപദേശപ്രസംഗം കൊണ്ട് മതിയാക്കിയ വായാടി ആയിരുന്നില്ല ശൈഖ്. അക്രമി കളായ ഭരണാധികാരികൾക്കെതിരെ പരസ്യമായി രംഗത്തു വന്ന അനുഭവവും ശൈഖിനു '. ഖലീഫ അൽമുഖ്തഫീ ജഡ്ജ് ആയി ഇബ്നുൽ മുർജിമിനെ നിയോ ഗിച്ച നാളുകൾ. അദ്ദേഹം ജനങ്ങളോട് അക്രമം കാണിക്കുന്നതും അന്യായമായി ധനം കൈകാര്യം ചെയ്യുന്നതും കൈക്കൂലി വാങ്ങുന്നതും അറിവായപ്പോൾ, ശൈഖ് ജീലാനി അതിനെതിരെ സമരം തുടങ്ങി. അദ്ദേഹത്തിനെതിരെ നോട്ടീസ് ഇറക്കി. മസ്ജിദുകളിലും നിരത്തുകളിലും അത് പതിച്ചു. ഒരാൾക്ക് പോലും ശൈഖിനെ തിരെ പ്രത്യക്ഷത്തിൽ വരാൻ ധൈര്യമുണ്ടായില്ല. ഒരിക്കൽ, മസ്ജിദിൽ സുൽത്വാൻ സന്നിഹിതനായിരിക്കുന്ന സന്ദർഭം നോക്കി, മിമ്പറിൽ കയറി ഉറക്കെ സുല്ത്വാനെ വിളിച്ചുപറഞ്ഞു: താങ്കൾ അക്രമികളിൽ അക്രമിയായ ഒരുത്തനെയാണല്ലോ ഖാളി ആക്കിയിരിക്കുന്നത്?! നാളെ അല്ലാഹുവിന്റെ മുന്നിൽ താങ്കൾ എന്ത് മറുപടിയാണ് പറയുക?'. അയാളെ ആ സ്ഥാനത്ത് നിന്നും നീക്കാൻ പിന്നെ താമസമുണ്ടായില്ല. വിവിധതസ്തികകളിൽ ജീവനം കണ്ടെത്തുന്ന ജീവനക്കാരോടും ശൈഖ് ചില തെല്ലാം ഉപദേശിച്ചു. ഭരണ സംവിധാനങ്ങളിൽ കാണുന്ന ഹറാം കലർന്ന ധനവും ഭക്ഷണവും ഉപേക്ഷിക്കാനായിരുന്നു മുഖ്യമായും ഉപദേശിച്ചത്. ശൈഖ് ജീവിത ത്തിൽ ഒരിക്കൽ പോലും ഒരു അധികാരിയുടെ വാതിൽ കടന്നില്ല. അവരുടെ സമ്മാനങ്ങൾ വാങ്ങിയില്ല. ഒഴിച്ചുകൂടാനാകാത്ത ചില വരവുകൾ, കൈ കൊണ്ട് സ്പർശിക്കുന്നതിനു മുന്നേ ദരിദ്ര ജനങ്ങൾക്ക് വിതരണം ചെയ്തു.

# 12

# ദരിദ്ര/പീഡിത ജനങ്ങൾക്ക് വേണ്ടി

ബഗ്ദാദിലും പുറത്തും ദരിദ്ര ജനകോടികൾ കഠിനമായ ബുദ്ധിമുട്ടുകൾ നേരിട്ട കാലമായിരുന്നു അത്. രാഷ്ട്രീയ സംഘർഷങ്ങളും യുദ്ധനടപടികളും ദരിദ്രജന ത്തെയാണ് കൂടുതൽ കഷ്ടത്തിലാക്കുക. യുദ്ധങ്ങൾ നശിപ്പിച്ച ധനികരുടെ അവശതകൾ വേറെ. വിലക്കയറ്റവും ധാന്യക്ഷാമവും നീണ്ടുനിന്നതിനു പുറമേ ബാഗ്ദാദിലെ ഇരുനദികൾ കരകവിഞ്ഞൊഴുകി പ്രളയം ഉണ്ടായതും പാവപ്പെട്ട ജനങ്ങളുടെ കഷ്ടത വർദ്ധിപ്പിച്ചു.

പൊതുജനങ്ങളുടെ കാര്യം തുറന്നുപറയാൻ തക്ക ആർജ്ജവമുള്ള ശബ്ദം ആർക്കും സ്വന്തമായില്ലാത്ത ആ ദുർഘടസന്ധിയിൽ ശൈഖ് ജീലാനി ഒരു കൊടുങ്കാറ്റായി പണിയെടുത്തു. ജനങ്ങളെ ചൂഷണം ചെയ്യുന്ന മതവേഷങ്ങൾക്കെതിരെയും ഉദ്യോഗവൃന്ദങ്ങൾക്കെതിരെയും ശൈഖ് ശബ്ദിച്ചു. പൊതുജനങ്ങളെ മറന്ന്പോയ അധികാരികളെയും, സ്വന്തം സുഖക്ഷേമങ്ങളിൽ സസുഖം വാഴുന്ന ധനികരെയും ദീനത അനുഭവിക്കുന്ന ജനങ്ങളുടെ നേരെയുള്ള തങ്ങളുടെ ഉത്തരവാദിത്തത്തെ കുറിച്ച് ഉദ്ബോധിപ്പിക്കുവാൻ ശൈഖ് തയ്യാറായി. രുചിയേറിയ ഭക്ഷ്യവിഭവങ്ങൾ ഭക്ഷിച്ചും സുന്ദരമായ വസ്ത്രങ്ങൾ അണിഞ്ഞും മനോഹരമായ വീടുകളിൽ പാർത്തും സന്തോഷം കളിയാടുന്ന മുഖങ്ങൾ പ്രദർശിപ്പിച്ചും ധനാധിക്യത്തിന്റെ ലക്ഷണങ്ങൾ തുറന്നു കാണിച്ചും വാഴുന്ന ധനികരെ കുറിച്ച് ശൈഖ് പ്രഖ്യാപിച്ചു: ഇസ്‌ലാമുമായി തങ്ങൾക്ക് ബന്ധമുണ്ടെന്ന ഇത്തരക്കാരുടെ അവകാശവാദം വ്യാജമാണ്. അവരുടെ രക്തം/ജീവൻ സംരക്ഷിക്കാനുള്ള കവചം മാത്രമാണ് അവരുടെ ശഹാദത്ത് കലിമകൾ.

മകൻ അബ്ദുറസാഖിന് നൽകിയ ഉപദേശത്തിൽ ശൈഖ് പ്രത്യേകം ഉണർത്തിയത് ഇങ്ങനെ വായിക്കാം: 'മകനേ, നിനക്ക് ദുൻയാവിൽ രണ്ട് സംഗതികൾ ധാരാളം മതി. ദരിദ്രരുമായുള്ള സഹവാസം, അല്ലാഹുവിന്റെ ഇഷ്ടദാസൻമാരെ ബഹുമാനിക്കൽ. എന്റെ വൽസാ, ധനികന്മാരുമായി അന്തസ്സോടെയും ദരിദ്രരോട് വിനയപൂർവ്വവും സഹവസിക്കാൻ നീ പഠിക്കുക'. മകനോടുള്ള ഉപദേശം മാത്രമായിരുന്നില്ല ഇത്.

ദരിദ്രരായ ആർക്കും അദ്ദേഹത്തിന്റെ വാതിൽ കടന്നുവരാം. പരദേശികൾക്കും. ആ വാതിലുകൾ അവരെ സുസ്വാഗതം ചെയ്തു. അവർക്ക് ഉറങ്ങാനും ഉണ്ണാനും വേണ്ട സൗകര്യങ്ങൾ ചെയ്തുകൊടുത്തു. അവരെ ദീനീ ക്ലാസ്സുകളിൽ പങ്കെടുപ്പിച്ചു. അവരുടെ ആവശ്യങ്ങളെല്ലാം നിവർത്തിച്ചു. ഏറ്റവും ഉത്തമമായ സൽക്കർമ്മമായി അദ്ദേഹം അതിനെ കണ്ടു. ശൈഖ് പറയുകയാണ്:

'ഞാൻ പുണ്യകർമ്മങ്ങൾ ഓരോന്നും വിശകലനം ചെയ്തു. അവയിൽ അന്നം നൽകുന്നതിനേക്കാൾ ഉത്തമമായ ഒരു സദ്കർമ്മം ഞാൻ കണ്ടില്ല, സദ്സ്വഭാവ ത്തെക്കാൾ മഹത്തരമായ ഒരു അവസ്ഥയെയും. ദുൻയാവ് മുഴുവൻ എന്റെ അധീനതയിൽ ആയിരുന്നെങ്കിൽ അതെല്ലാം വിശക്കുന്നവരെ ഊട്ടാൻ ഉപയോഗി ക്കാമായിരുന്നു എന്നു ഞാൻ ആശിച്ചുപോകുന്നു. എന്റെ കൈ 'ഓട്ടക്കൈ' ആണ്, നിറയെ ദ്വാരങ്ങൾ, ഒരു നയാപൈസ കയ്യിൽ ഇരിക്കില്ല. എനിക്ക് ഒരായിരം ദീനാർ വന്നു എന്നിരിക്കട്ടെ, അത് എന്റെ വീട്ടിൽ അന്തിയുറങ്ങാൻ ഉണ്ടാകാറില്ല. (ഉമ്രി/ മസാലിക്).

തന്നിമിത്തം ബാഗ്ദാദിലെ പൊതുജനം, വിശിഷ്യാ ദരിദ്രജനം ശൈഖിനെ സർവ്വാ ത്മനാ ആശ്ലേഷിച്ചു. തങ്ങളുടെ ഗുരുവും രക്ഷാകർത്താവുമായി സ്വീകരിച്ചു. ഗുരുവിന്റെ കൈപിടിച്ചു പശ്ചാത്തപിക്കുകയും അനുസരണ പ്രതിജ്ഞ നടത്തു കയും ചെയ്തു.(ഇബ്നുൽ ജൗസി/ അൽമുൻതളം).ശൈഖിൽ നിന്നുതന്നെ വന്നി ട്ടുള്ള ഒരു റിപ്പോർട്ട് പ്രകാരം, അലഞ്ഞുനടന്നിരുന്നവരും ആയുധമുപയോഗിച്ച് അക്രമം ചെയ്തിരുന്നവരുമായ ഒരു ലക്ഷത്തിലേറെ പേർ ശൈഖിന്റെ കൈപിടിച്ച് പശ്ചാതപിച്ചിട്ടുണ്ട്; അതൊരു വലിയ നന്മയാണ്(താദഫീ/ ഖലാഇദുൽ ജവാഹിർ).

# 13

# ശിയാക്കൾക്കെതിരെ

ഇസ്ലാമികപരിസരത്തെ പ്രഭകെടുത്തിയ വിഷവള്ളികളായിരുന്നു ചിന്താഭ്രംശങ്ങൾ. ഋജുവായ സുന്നി പാതയിൽ നിന്നും ദൂരെത്തെറിച്ചു പോയ എഴുപതിലേറെ വരുന്ന വികല സംഘങ്ങളിൽ ഓരോരുത്തരെയും മഹാഗുരു 'ഗുൻയത്തു താലിബീൻ' എന്ന കിത്താബിൽ തൊട്ടുകാണിച്ചു തരുന്നു. അവരെ ഒമ്പത് കേറ്റഗറിയാക്കിയിരിക്കുന്നു: ഖവാരിജ്, ശീഅ:, മുഅതസില:, മുർജിഅ:, മുശബ്ബിഹ:, ജഹ്മിയ്യ:, ളിരാറിയ്യ, നജ്ജാരിയ്യ,കിലാബിയ്യ. മോക്ഷം പ്രാപിക്കുന്ന നിലപാട് അഹ്ലുസ്സുന്ന മാത്രം. അത്തരം വൈകല്യങ്ങളിൽ ശിയാക്കളായിരുന്നു ഏറ്റവും വൃത്തികെട്ടവർ. നിഗൂഢതയും ഗൂഢാലോചനയും ഗൂഢാർത്ഥങ്ങളും മുഖ്യ സ്വഭാവമായിട്ടുള്ള ഒരു പ്രസ്ഥാനമാണത്. ബാത്വിനികൾ (ഗൂഢാർത്ഥവാദികൾ)ക്ക് സ്വാധീനമുണ്ടായിരുന്ന ഫാത്വിമീ ഭരണ കാലത്താണ് ഇവർ കുറെയേറെ വളർന്നത്. ഇസ്മാഈലികളും ഇസ്നാ അശരികളും ഇവർക്കിടയിലെ കൊടുംമാലിന്യങ്ങളാണ്.

ശിഈ / റാഫിദീ ഉപഗ്രൂപുകളെ സവിസ്തരം പരിചയപ്പെടുത്തുന്ന സയ്യിദ് ജീലാനി രാഫിദികളുടെ പൊതുവായ ലക്ഷണക്കേടുകൾ വിവരിക്കുന്നു:

നബി സ്വ യ്ക്കു ശേഷമുള്ള സമുദായ നേതൃത്വം ആരായിരിക്കണമെന്നു അവിടുന്ന് വ്യക്തമായി നിർദ്ദേശിച്ചിരിക്കുന്നു; ഇമാമുകൾ എന്ന് വിളിക്കുന്ന അവർ എല്ലാവരും ബോധപൂർവമുള്ള തെറ്റുകൾ, മറവിമൂലം സംഭവിക്കുന്ന പിഴവുകൾ, അബദ്ധവശാൽ സംഭവിക്കുന്ന അരുതായ്മകൾ തുടങ്ങിയ ആപത്തുകളിൽ നിന്നെല്ലാം ജന്മനാ സുരക്ഷിതരാകുന്നു; മറ്റെല്ലാ സ്വഹാബികളെക്കാളും അലിയാർ തങ്ങളാകുന്നു ഏറ്റവും ഉയർന്ന മഹത്ത്വം ലഭിച്ചവർ; ആദ്യത്തെ ഇമാമായി അലി റ നെ വാഴിക്കാത്ത സ്വഹാബികൾ ആറുപേരൊഴിച്ച് സകലരും മുർത്തദ്ദാ യിരിക്കുന്നു; മരണപ്പെട്ട സകല മനുഷ്യരെയും വിചാരണനാളിനു മുമ്പേ ഭൂമിയിൽ പുനർജനിപ്പിക്കുന്നതാണ്; ഭൂമിയിലും ദീനിലും ഉണ്ടായതും ഉണ്ടാകാൻ പോകുന്നതുമായ ചരൽക്കല്ലുകളുടെയും മഴത്തുള്ളികളുടെയും വൃക്ഷഇലകളുടെയും എണ്ണം പോലും വിശദമായും കൃത്യമായും അലിയാർ തങ്ങൾക്ക് അറിയാം; അമ്പിയാ

ക്കളെപ്പോലെ ഇമാമുകൾക്കും മുഅജിസത്ത് വെളിപ്പെടുന്നതാണ്.. തുടങ്ങിയ ഭീകര വിശ്വാസങ്ങളാണ് റാഫിദികൾ പൊതുവേ വെച്ചു പുലർത്തുന്നത്.

ജൂതായിസമാണ് യഥാർത്ഥത്തിൽ ശിഈസം എന്നാണ് ശൈഖ് വെട്ടിത്തുറന്ന് പറഞ്ഞത്: റാഫിദീ ധാരകളെ ജൂതായിസത്തോട് സദൃശപ്പെടുത്തപ്പെട്ടിരിക്കുന്നു. മഹാജ്ഞാനി ശുഅബി റഹി പറഞ്ഞു : റാഫിദികളോട് കാണിക്കുന്ന സ്നേഹം ജൂതരോടുള്ള സ്നേഹമാണ്;

- ജൂതർ വാദിച്ചു: ദാവൂദ് കുടുംബത്തിനല്ലാതെ മത നേതൃത്വം അനുയോജ്യമാകില്ല; റാഫിദികൾ വാദിച്ചു: അലിയുടെ പുത്രന്മാർ ക്കല്ലാതെ ഇമാം പദവി ശരിയാകില്ല.
- ജൂതർ പറഞ്ഞു: നാടുനീളെ നാശം വിതക്കുന്ന ദജ്ജാൽ പുറത്തുവരുന്നതു വരെ ജിഹാദ് പാടില്ല; റാഫിദികൾ പറഞ്ഞു: മഹ്ദി പുറപ്പെടുന്നതു വരെ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ ജിഹാദ് പാടില്ല.
- ജൂതന്മാർ മഗ്രിബ് നിസ്കാരം നക്ഷത്രങ്ങൾ ആകാശത്തിൽ നിറയുന്ന സമയത്തേക്ക് വൈകിച്ചു, അതു തന്നെയാണ് റാഫിദികളുടെ പതിവ്.
- ജൂതർ ഖിബ്ലയിൽ നിന്നും അൽപം തെന്നിനിൽക്കുന്നു, റാഫിദികളുടെ രീതിയും അതാണ്.
- ജൂതർ മുസ്‌ലിമിന്റെ രക്തം ചിന്തൽ അനുവദനീയമായി കാണുന്നു; റാഫിദികളുടെ നിലപാടും അതുതന്നെ.
- സ്ത്രീകൾക്ക് ഇദ്ദ വേ ന്ന് ജൂതരെപ്പോലെ റാഫിദികളും വാദിക്കുന്നു.
- മുത്തലാഖ്കൊണ്ട് സമ്പൂർണ്ണത്വലാഖ് സംഭവിക്കില്ലെന്ന ജൂത നിലപാട് തന്നെയാണ് റാഫിദികളുടെത്.
- ജൂതർ അവരുടെ വേദം തിരുത്തി; റാഫിദികൾ വിശുദ്ധഖുറാനും തിരുത്തിയിരിക്കുന്നു. അവർ പറയുന്നു, ഖുർആൻ പുതുക്കാവുന്നതും പുനക്രമീകരണം ചെയ്യാവുന്നതും പലതും മറച്ചു വെക്കാവുന്നതും നബി സ്വ യിൽ നിന്നും കേട്ടതിൽ നിന്നും വ്യത്യസ്തമായി ഓതാവുന്നതും ഏറ്റുകയോ കുറയ്ക്കു കയോ ചെയ്യാവുന്നതും ആകുന്നുവെന്ന്!
- ജൂതർക്ക് ജിബ്രീൽ അലൈഹിസ്സലാമിനോട് വിദ്വേഷമാണ്, മലക്കുകളിൽ ജിബ്രീൽ ഞങ്ങളുടെ ശത്രുവാണ് എന്നവർ പറയും; ഇപ്രകാരം റാഫിദികളിൽ ഒരു സംഘം പറയുന്നു, ജിബ്രീലിനു ആളെപ്പിഴച്ചു മുഹമ്മദ് നബിക്ക് വഹ്‌യ്‌ കൊണ്ടുകൊടുത്തതാണെന്ന്! അവരെല്ലാം കള്ളമാണ് പുലമ്പുന്നത്. അവർക്ക് അന്ത്യനാൾ വരെ നാശം!(ഗുൻയ)

അഹ്ലുസ്സുന്നയുടെ അജയ്യനായ ശൈഖ് ജീലാനി മുഹറം ദുരന്തത്തെ വഴിതിരിച്ചു വിടുന്നവരെ തിരുത്താനും തുരത്താനും മുന്നോട്ടുവന്ന പ്രമുഖനാണ്. മുഹറം പത്ത് ഹുസൈൻ തങ്ങൾ വധിക്കപ്പെട്ട ദിനമാകയാൽ ആ ദിവസം ആശുറാ നോമ്പ് അനുഷ്ഠിക്കുന്നത് ശരിയല്ലെന്ന് വാദിക്കുകയും നോമ്പനുഷ്ഠിക്കുന്നവരെ ആക്ഷേപിക്കുകയും ചെയ്യുന്ന ചിലരെ ശൈഖ് ജീലാനി തിരുത്തുന്നുണ്ട്. 'ഹുസൈൻ തങ്ങളുടെ നഷ്ടം മുഴുവൻ മനുഷ്യർക്കും ബാധിച്ച മുസ്വീബത്ത് ആയി കാണണം; അതിനാൽ, അന്ന് നിങ്ങൾ സന്തോഷത്തിന്റെയും ആഹ്ലാദത്തിന്റെയും ദിവസമാക്കുകയാണോ? അന്ന് ആശ്രിതർക്ക് ഭക്ഷണം നന്നായി നൽകണമെന്നും കൂടുതൽ ചെലവുചെയ്യണമെന്നും ദരിദ്രദുർബലജനങ്ങൾക്ക് ദാനം ചെയ്യണമെന്നും ആണോ നിങ്ങൾ പറയുന്നത്? തീർച്ചയായും ഹുസൈൻ തങ്ങളോടുള്ള മറ്റു മുസ്‌ലിംസമാജത്തിന്റെ കടപ്പാട് ഇതല്ലട്ടോ" എന്നാണവർ വികാരപൂർവം ചോദിക്കുന്നതും പറയുന്നതും.

ശൈഖ് ഇതിനു ചുട്ട മറുപടി നൽകുന്നു: 'ഇയാൾക്ക് പിഴച്ചുപോയി. ഇയാളുടെ വികാരവഴി വ്യത്തികെട്ടതും നാശകരവും അവാസ്തവവുമാണ്. കാരണം, അല്ലാഹു തആലാ തന്റെ പ്രവാചകൻ മുഹമ്മദ് സ്വ യുടെ അരുമ ദൗഹിത്രൻ ഹുസൈൻ തങ്ങൾക്ക് ശഹാദത്ത് എന്ന ഉത്തമ പദവി നൽകാൻ തെരഞ്ഞെടുത്തത് അവന്റെ അടുക്കൽ ഏറ്റവും മഹത്തരമായ ഒരു ദിനത്തെയാണ്. ആ ദിവസത്തിന്റെ പുണ്യം വഴി ഹുസൈൻ തങ്ങൾക്ക് നേരത്തെയുള്ളതിനേക്കാൾ ആദരവും സ്ഥാനവും വർദ്ധിപ്പിക്കാനായിരുന്നു അത്. രക്തസാക്ഷിത്ത്വം നൽകുക വഴി സച്ചരിതരായ ഖലീഫമാരുടെ അത്യുന്നത സ്ഥാനത്ത് ഹുസൈൻ തങ്ങളെ എത്തിക്കുക എന്ന ലക്ഷ്യവും അതിനുണ്ട്.

ഹുസൈൻ തങ്ങൾ മരണപ്പെട്ട ദിവസം 'മുസ്വീബത്ത്' ഉണ്ടായ ദിനമായി ആചരിക്കാമെന്നുണ്ടെങ്കിൽ അങ്ങനെയൊരു ദുഖദിനത്തിന് കൂടുതൽ അനുയോജ്യ മാവുക തിങ്കളാഴ്ച ദിനമാണ്. കാരണം, ആ ദിവസമല്ലേ മുഹമ്മദ് നബി സ്വ വഫാത്തായത്. അബൂബകർ റ വും മരണപ്പെട്ടത് തിങ്കളാഴ്ച തന്നെ. ആഇശ റ യിൽ നിന്നും ഹിശാം ബ്നു ഉർവ റ നിവേദനം. ഏതു ദിവസമാണ് നബി സ്വ വഫാത്തായത്?' ആഇശ റ പറഞ്ഞു: 'തിങ്കളാഴ്ച'. അപ്പോൾ അബൂബകർ റ പ്രതി വചിച്ചു:' ആ ദിവസം മരിക്കാൻ ഞാനും ആഗ്രഹിക്കുന്നു'.അദ്ദേഹം തിങ്കളാഴ്ച തന്നെയാണ് മരിച്ചത്. മുഹമ്മദ് നബി സ്വ യുടെയും അബൂബകർ റ ന്റെയും വിയോഗം മറ്റാരേക്കാളും വലിയ ഗൌരവമേറിയ വിയോഗമാണ്. തിങ്കളാഴ്ചയുടെ മഹത്ത്വവും ആ ദിവസത്തെ നോമ്പിന്റെ പുണ്യവും മുസ്‌ലിം ഉമ്മത്ത് ഏകകണ്ഠം സമ്മതിച്ച സംഗതിയാണ്. ആ ദിവസം പുണ്യഅമലുകൾ പ്രത്യേകമായി പരിഗണി

ക്കപ്പെടുന്നു.സൽകർമ്മങ്ങൾ സ്വീകരിച്ചു ഉയർത്തപ്പെടുന്നു. അതുപോലെയാണ് ആശൂറാ ദിനം. അത് ദുരന്ത ദിനമായി ആചരിക്കേണ്ട ദിനമല്ല തന്നെ.

നാം പറഞ്ഞ യാഥാർഥ്യം പരിഗണിച്ചാൽ, ആശൂറാദിനം ദുഖദിനം ആക്കു ന്നതി നേക്കാൾ ഏറ്റവും ഉചിതം സന്തോഷ/ ആഹ്ലാദദിനം ആക്കുന്നത് തന്നെയാണ്. അന്നാണ് ഒട്ടേറെ പ്രവാചകന്മാരെ അവരുടെ ശത്രുക്കളിൽ നിന്നും അല്ലാഹു രക്ഷപ്പെടുത്തിയത്. ഫിർഔൻ, അവന്റെ അനുയായികൾ തുടങ്ങിയ ധാരാളം പ്രമുഖ ശത്രുക്കളെ അല്ലാഹു നശിപ്പിച്ചതും ആശൂറാ ദിനത്തിലാണ്. ആകാശവും ഭൂമിയും മഹത്തായ പല വസ്തുക്കളും അല്ലാഹു ആവിഷ്കരിച്ചതും അന്ന് തന്നെ. ആദം അ നെ യും മറ്റും പടച്ചത് അന്നല്ലേ. അന്നേ ദിനം വ്രതമനുഷ്ഠിക്കുന്നവന്നു അത്യുദാരമായ പ്രതിഫലം കരുതിവെച്ചിരിക്കുന്നു. അബദ്ധപാപങ്ങൾ ആശൂറാ വ്രതം കാരണമായി പരിഹരിക്കുന്നു, തെറ്റുകൾ മായ്ക്കപ്പെടുന്നു. ഇക്കാരണ ങ്ങളാൽ, രണ്ടു പെരുന്നാൾ, വെള്ളിയാഴ്ച, അറഫ തുടങ്ങിയ സന്തോഷദിനങ്ങ ളുടെ ഗണത്തിൽ ആശൂറാദിനത്തെ കണ്ട് ആ ദിവസവും സന്തോഷ ആഹ്ലാദ ദിനമായി ആചരിക്കുകയാണ് വേണ്ടത്.

ഇനി, ഏതെങ്കിലും അർത്ഥത്തിൽ ആശൂറാദിനം ദുഖദിനമായി ആചരിക്കണമായി രുന്നെങ്കിൽ സ്വഹാബത്തും താബിഉകളും അത് ചെയ്തു മാതൃകയാകുമായിരുന്നു. കാരണം, അവരാണ് ആ ദുരന്ത സംഭവത്തോട്/ ഹുസൈൻ തങ്ങളോട് കൂടുതൽ അരികത്തുണ്ടായിരുന്നവർ; അതിന് ഏറെ സവിശേഷമായവർ. അവരിൽ നിന്നും നമുക്ക് കിട്ടിയ അറിവ്, ആശൂറാ ദിനത്തിൽ ഭാര്യസന്താനങ്ങൾക്കും ആശ്രിത ജനങ്ങൾക്കും വിശാല ഭക്ഷണം നൽകാനും വ്രതം അനുഷ്ഠിക്കാനുമാണ്. (അലിയാർ തങ്ങളുടെ അരുമ ശിഷ്യൻ, ഹസൻ ഹുസൈൻ തങ്ങന്മാരുടെ സഹപാഠിയും കൂട്ടുകാരനുമായ) ഹസനുൽ ബസ്വരി റഹി യിൽ നിന്നും വന്നിട്ടുള്ള പ്രസ്താവന അതിൽ പെട്ടതാണ്. അദ്ദേഹം പറഞ്ഞു: ' ആശൂറാ ദിനത്തിലെ വ്രതം ഫർളിനോട ടുത്ത സുന്നതാകുന്നു". അലി റ വും ആശൂറാ വ്രതം അനുഷ്ഠിക്കാൻ കൽപിച്ചി രുന്നു.(ഭാവികാര്യങ്ങൾ കൂടി അറിയുന്ന ആളാണല്ലോ അവർക്ക് അലിയാർ!). ആശൂറാ രാവിനെ ആർ സൽകർമങ്ങൾ കൊണ്ട് ഹയാത്താക്കുന്നുവോ അല്ലാഹു അവനുദ്ദേശിക്കുന്ന അനുഗ്രഹങ്ങൾ നൽകി അവനെയും ഹയാത്താക്കും" എന്ന തിരുമൊഴിയും നമുക്ക് ലഭിച്ചിട്ടുണ്ട്. അയാളുടെ വാദങ്ങൾ പൊളിയാണെന്ന് തെളിയുന്നു.." (ഗുൻയ)

ശൈഖ് പറഞ്ഞു: 'وعلامة الرافضة تسميتهم أهل الأثر ناصبة'

'ഉള്ളത് ഉള്ളതുപോലെ പറയുന്നവനെ' നാസിബിയെന്ന് വിളിക്കുന്നവരെ കണ്ടാൽ മനസ്സിലാക്കുക അവനാണ് റാഫിദി'.

ശൈഖിന്റെ ശിഈ വിരുദ്ധ നിലപാട് തങ്ങളുടെ കഥകഴിക്കുമെന്ന് തിരിച്ചറിഞ്ഞ ശിയാക്കൾ, പതിവുപോലെ പ്രസ്ഥാനത്തിനകത്ത് കയറി തുരക്കുവാൻ വേണ്ട പദ്ധതികൾ ആസൂത്രണം ചെയ്തു. ശൈഖിന്റെ സദസ്സുകളിൽ ശിഈ പണ്ഡിതൻമാർ പങ്കെടുക്കാൻ തുടങ്ങി. ഈ ദുഷ്ടശക്തികൾ തന്നെയാണ് ശൈഖിന്റെ ഇസ്ലാഹീ പ്രസ്ഥാനത്തെ അന്ധവിശ്വാസങ്ങളുടെയും അനാചാര ങ്ങളുടെയും വ്യവസായശാലയാക്കി മാറ്റിയത്. ആ ചരിത്രം എത്ര ഭീകരമാണ്?!

# 14

# ശുദ്ധ തസ്വവുഫ്

സൂഫിസത്തെ മലിനമാക്കിയതിൽ റാഫിദികളുടെ പങ്ക് വലുതായിരുന്നു. ഈ വസ്തുത ശൈഖ് ജീലാനി തിരിച്ചറിഞ്ഞിട്ടുണ്ട്. ഇമാം ജുനൈദുൽ ബഗ്ദാദിയും ഇമാം ഖുശൈരിയും അടങ്ങുന്ന ആധികാരിക സൂഫിനേതൃത്വം കാണിച്ചുതന്ന വഴികൾ വിട്ട് തസ്വവ്വുഫ് കേവല തട്ടിപ്പ്പ്രസ്ഥാനമായി മാറിയ പശ്ചാത്തലത്തിൽ ഇമാം ഗസാലി തുടങ്ങിവെച്ച ശുദ്ധീകരണ പ്രക്രിയയുടെ തുടർച്ചയായിരുന്നു ശൈഖ് ജീലാനിയുടെത്. സുഹ്ദിനെ ശരിയായ അർത്ഥത്തിലേക്ക് തിരിച്ചുപിടിക്കുകയും ഇസ്ലാമിനെയും മുസ്ലിം സമാജത്തെയും സേവിക്കാനുള്ള അതിന്റെ ശേഷിയെ ശാക്തീകരിക്കുകയുമായിരുന്നു ശൈഖ്. തസ്വവ്വുഫിനെ ബാധിച്ച ചിന്താ ഭ്രംശങ്ങൾ ശുദ്ധീകരിച്ച് അതിനെ തര്ബിയത്ത് പ്രസ്ഥാനമാക്കുന്നതിൽ ശൈഖ് ശ്രദ്ധചെലുത്തി. ഇതിന്നായി പുതിയ ദർശനമോ സിദ്ധാന്തമോ ശൈഖ് ആവിഷ്കരിച്ചില്ല. പഴയ പാതയിലേക്ക് തിരിച്ചുവിടുകമാത്രമായിരുന്നു. സ്വജീവിതവും ഗ്രന്ഥരചനയും ഉപദേശസദസ്സുകളും മാതൃകാ ശിഷ്യന്മാരും തന്നെയായിരുന്നു ശൈഖിന്റെ പരിഷ്കരണ മാർഗ്ഗങ്ങൾ.

സൂഫിവേഷധാരികളെ പ്രഭാഷണത്തിൽ ഉടനീളം ശൈഖ് കശാപ്പ് ചെയ്യുന്നുണ്ട്. യഥാർത്ഥ തസ്വവ്വുഫ് പരിശുദ്ധിയും സത്യസന്ധതയുമാണ്; വസ്ത്രം മുഷിഞ്ഞതാക്കിയത് കൊണ്ടോ, ഉറക്കമൊഴിച്ച് മുഖം പീതവർണ്ണമാക്കിയത് കൊണ്ടോ, ചുമലുകൾ ഒതുക്കി വിനയഭാവം കാണിച്ചത് കൊണ്ടോ, സജ്ജനങ്ങളുടെ കഥകൾ ഉരുക്കഴിച്ചത് കൊണ്ടോ, തഹ്ലീലും തസ്ബീഹും ചൊല്ലി വിരലുകൾ മറിച്ചത് കൊണ്ടോ മാത്രം ആ പരിശുദ്ധിയും സത്യസന്ധതയും ഉണ്ടാക്കിയെടുക്കാൻ കഴിയില്ല. അല്ലാഹുവിനെ അന്വേഷിക്കുന്നതിൽ സത്യസന്ധത ഉണ്ടാവുകയും ദുൻയാവിനോട് വിടപറയുകയും പടപ്പുകളെ ഹൃദയത്തിൽ നിന്നും പുറത്താക്കുകയും ദുൻയാവിനെയും പടപ്പുകളെയും സമ്പൂർണ്ണമായി അകറ്റി അല്ലാഹുവിനെ മാത്രം സ്ഥാപിക്കുകയും ചെയ്യുകയാണ് അതിനുള്ള പോംവഴി. (ജീലാനി/ അൽഫത്ഹുർറബ്ബാനി).

സൂഫിസത്തിന്റെ പേരിൽ അരങ്ങേറുന്ന പാട്ട് കച്ചേരികളെയും (സൂഫി കൺസെർട്ട്) നൃത്തങ്ങളെയും (സൂഫി ഡാൻസ്) മറ്റ് പുത്തൻ അനാചാരങ്ങളെയും ശൈഖ് നഖശിഖാന്തം എതിർത്തു. കിതാബും സുന്നത്തും പിന്തുണക്കാത്ത ഒന്നിനോടും രാജിയാകാൻ ശൈഖ് കൂട്ടാക്കിയില്ല. അല്ലാഹുവിന്റെ കലാം അല്ലാതെ മറ്റൊന്നും ഒരു സൂഫിയെ ആകർഷിക്കാൻ പാടില്ലെന്ന് ഉച്ചൈസ്തരം പ്രഖ്യാപിച്ചു. അല്ലാഹുവിന്റെ വചനം ഉള്ളപ്പോൾ, സൂഫികാവ്യങ്ങളും സൂഫിഗായികമാരും ശബ്ദകോലാഹലങ്ങളും ആർപ്പുവിളികളും ഒരു യഥാർത്ഥ സൂഫിക്ക് ആവശ്യമില്ല. ശൈത്വാന്റെ കൂട്ടാളികളും, തന്നിഷ്ടങ്ങളും ശരീര മോഹങ്ങളും പൂർത്തീകരിച്ചു കൊണ്ടുള്ള സഞ്ചാരങ്ങളും, തെളിക്കുന്നവർ/മാടിവിളിക്കുന്നവർ ആരുതന്നെ യായാലും അവർക്ക് പിന്നാലെയുള്ള പോക്കും, വിശുദ്ധ വചനം ഇവിടെ ഉള്ളപ്പോൾ സൂഫിക്ക് യോജിച്ചതല്ല (ഗുൻയ).

ഉപകരണ സംഗീതത്തെ ശൈഖ് വ്യക്തമായി നിഷേധിച്ചു; അത് നിഷിദ്ധമാണെന്നു പ്രഖ്യാപിച്ചു.'....വിവാഹ സദ്യയ്ക്ക് ക്ഷണിച്ചാൽ ക്ഷണം സ്വീകരിക്കൽ അഭികാമ്യ മാകുന്നു; ഭക്ഷണം വേണമെങ്കിൽ കഴിക്കാം. അവിടെ അരുതാത്ത കാര്യങ്ങൾ ഇല്ലെങ്കിൽ മാത്രമേ സ്വീകരിക്കാവൂ. എന്നാൽ മുങ്കറാത്തുകളുടെ സാന്നിധ്യമു ണ്ടെങ്കിൽ, ഉദാ. ത്വബ്ല്( തബല), മിസ്മാർ(പുല്ലാങ്കുഴൽ), ഊദ്(ഒരിനം വീണ), നായ് (ഓടക്കുഴൽ/വേണു), ശർബൂഖ് (?), റബാബ്(സാരംഗി), മഗാനി(?), ത്വനാബീർ(വീണ/ തമ്പുരു), തുർക്കികൾ പ്ലേ ചെയ്യാറുള്ള ജഅറാസ് തുടങ്ങിയ ഉപകരണങ്ങൾ ഉപയോഗിച്ചുള്ള സംഗീത സദസ്സ് ഉണ്ടെങ്കിൽ അവിടെ ഇരിക്കരുത്. കാരണം, അവയെല്ലാം ഉറപ്പായും ഹറാമാകുന്നു. എന്നാൽ, വിവാഹ വിളംബരം ചെയ്യാൻ ദഫ് ഉപയോഗിക്കുന്നത് അനുവദനീയമാകുന്നു. പുല്ലാങ്കുഴൽ ഉപയോഗിച്ചുള്ള കഥനം കേൾക്കലും നൃത്തവും വെറുക്കപ്പെട്ട കാര്യമാണ്.

"ജനങ്ങളിൽ ചിലരുണ്ട്, വിനോദ വർത്തമാനങ്ങൾ വാങ്ങുന്നവർ' എന്ന സൂക്തത്തിന്റെ താൽപര്യത്തിൽ സംഗീതവും സ്ത്രീവർണ്ണനയുള്ള കവിതകളും ഉൾപ്പെടുമെന്ന് ചില ഖുർആൻവ്യാഖ്യാതാക്കൾ രേഖപ്പെടുത്തിയിട്ടുണ്ട്. നബി സ്വ പ്രസ്താവിച്ചു: 'സംഗീതം മനസ്സിൽ കാപട്യം മുളപ്പിക്കുന്നു; ഒഴുക്കുവെള്ളം പുല്ലുകൾ മുളപ്പിക്കുന്ന പോലെ'. ശിബ്ലി റഹി യോട് സംഗീതത്തെക്കുറിച്ച് ചോദിച്ചപ്പോൾ അദ്ദേഹം തിരിച്ചു ചോദിച്ചു: 'അതാണോ പരമ സത്യം?' അല്ലെന്ന് മറുപടി കേട്ടപ്പോൾ അദ്ദേഹം പറഞ്ഞു: 'പരമ സത്യം അല്ലാത്തതെല്ലാം പിഴച്ചതല്ലാതെ എന്താണ്?'

സംഗീതം വികാരവിജൃംഭണം , കാമത്തിളപ്പ്, സ്ത്രീ ആസക്തി, അധർമ്മാത്മാക്കളോ ടുള്ള പ്രതിപത്തി, ആനന്ദം, ബുദ്ധിഹീനത്വം, നിസ്സാരത തുടങ്ങിയ അധമഗുണങ്ങൾ

ഉണ്ടാക്കുന്നുവെന്ന അനുഭവ യാഥാർഥ്യം മതിയല്ലോ സംഗീതം വെറുക്കപ്പെട്ട താകാൻ. അല്ലാഹുവിന്റെ സ്മരണയിൽ മനസ്സ് മുഴുകലാണ് ഏറ്റവും നല്ലതും സുരക്ഷിതവും; അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവർക്ക്.'

സ്ത്രീസംഗീതത്തെയും ശൈഖ് നിശിതമായി വിമർശിച്ചു. ആധ്യാത്മികതയുടെ ഉന്നതങ്ങൾ കീഴടക്കിയവർക്ക് സ്ത്രീസ്വരം വികാരമിളക്കില്ലെന്ന സൂഫി പ്രച്ഛന്ന വേഷക്കാരുടെ ദുർന്യായത്തെയും ശൈഖ് നിശിതമായി വിമർശിക്കുന്നു:

'യുവതികളായ അന്യസ്ത്രീകളുടെ ശബ്ദം ആസ്വദിച്ചു ശ്രവിക്കരുത്. കാരണം, 'പുരുഷന്മാർ 'സുബ്ഹാ നല്ലാഹ് ' എന്ന് ചൊല്ലുക; സ്ത്രീകൾ കൈകൊട്ടുക' എന്ന് നബി സ്വ അരുളിയിട്ടുണ്ടല്ലോ. നിസ്കരിക്കുന്ന ആൾ വല്ലതും മറന്നാൽ അവരെ ഓർമ്മപ്പെടുത്താൻ സ്ത്രീയും പുരുഷനും എന്തുചെയ്യണമെന്നാണ് നബി പഠിപ്പിക്കുന്നത്. അപ്പോൾ, കവിതയും പ്രേമഗാനവും മനുഷ്യ പ്രകൃതത്തെ ഇളക്കി വിടുന്ന കാര്യങ്ങളും പ്രണയപരവശരായവരുടെ വർണ്ണന, സ്നേഹത്തിന്റെയും അഭിനിവേശത്തിന്റെയും സൂക്ഷ്മ വശങ്ങൾ, കേൾക്കാൻ കൊതിക്കുന്ന സ്ത്രീ വർണ്ണന തുടങ്ങിയ കാര്യങ്ങൾ എങ്ങനെ ഒരു സ്ത്രീയിൽ നിന്നും കേൾക്കാൻ അനുവദിക്കും?! സ്വാഭാവികമായും ശ്രോതാവിന്റെ പ്രകൃതം ഇളകുകയും ഉള്ളിൽ നിഷിദ്ധകാര്യങ്ങളിലേക്ക് ചിന്ത വളരുകയും ചെയ്യും. അതിനാൽ, ഒരാൾക്കും അത്തരം കാര്യങ്ങൾ സ്ത്രീകളിൽ നിന്നും കേൾക്കാൻ അനുവാദമില്ല.

ഇനി 'അല്ലാഹുവിങ്കൽ കുറ്റ വിമുക്തനാകുന്ന ഒരു സുരക്ഷിത തലത്തിൽ നിന്നാണ് ഞാനിതു കേൾക്കാറുള്ളത്' എന്ന് വല്ലോനും പറഞ്ഞാൽ അവൻ പെരുങ്കള്ളൻ ആണെന്ന് നാം പറയും. കാരണം, മതം അങ്ങനെ ചെലോർക്ക് കേൾക്കാം ചെലോർക്ക് പറ്റില്ല എന്ന വിവേചനം കൊണ്ടുവന്നിട്ടില്ല. മനസ്ശുദ്ധി ഉണ്ടെങ്കിൽ കേൾക്കാമെന്ന് ആർക്കെങ്കിലും അനുവദിച്ചിരുന്നെങ്കിൽ ആദ്യം നബിമാർക്ക് അനുവദിക്കുമായിരുന്നു. ആ ന്യായം ഒരു ന്യായമായി എടുക്കാമെങ്കിൽ, ആനന്ദം ഉണ്ടാകില്ലെന്നു പറയുന്നവന് നർത്തകികളെ കേൾക്കാനും, മസ്തുണ്ടാകില്ലെന്ന് പറയുന്നവന് മദ്യം കുടിക്കാനും അനുവദിക്കേണ്ടി വരുമല്ലോ. ഒരുത്തൻ പറയുന്നു: മദ്യം കഴിച്ചാൽ മറ്റു അനാശാസ്യങ്ങളിലേക്ക് പോകാതെ പിടിച്ചു നിൽക്കാൻ എനിക്ക് സാധാരണ കഴിയാറുണ്ട്". ഇയാൾക്ക് മദ്യം അനുവദിക്കാൻ പറ്റുമോ?! ഒരുത്തൻ പറയുന്നു: 'കോമള കുമാരന്മാരെയും അന്യതരുണികളെയും കാണുമ്പോഴും അവരുമായി തനിച്ച് പാർക്കുമ്പോഴും ഞാൻ അവരെ മനസ്സിലാക്കി പെരുമാറാറുണ്ട്". ഇയാൾക്ക് ഇതെല്ലാം അതനുവദിക്കാമോ? ഇല്ല. നാം പറയുന്നു: എങ്കിൽ പോലും അതെല്ലാം ഉപേക്ഷിക്കേണ്ടത് വാജിബായ കർത്തവ്യമാണ്. നിശ്ചയമായും അല്ലാഹുവിലേക്കുള്ള മാർഗ്ഗത്തെ ഹറാം നിബിഢമാക്കുന്നവരുടെ

ത്വരീഖത്ത് ആണിതെല്ലാം. ശരീരേച്ഛയുടെ പുറത്ത് സഞ്ചരിക്കുന്നവരുടെ. നമ്മോട് സഹവസിക്കുന്നവർക്ക് നാം ഇത് സമ്മതിക്കില്ല; ഈ ത്വരീഖത്തുകാരെ നാം തിരിഞ്ഞു നോക്കുന്നുമില്ല. അല്ലാഹു പറയുന്നു: നബിയേ സത്യവിശ്വാസികളോട് പറയുക: അവർ തങ്ങളുടെ കണ്ണ് നിയന്ത്രിക്കട്ടെ; ലിംഗം സൂക്ഷിക്കട്ടെ. അതാണവർക്ക് പരിശുദ്ധി നൽകുന്ന ഏറ്റവും നല്ല നടപടി'. എന്നിട്ടും അവരെ കാണുന്നതും നോക്കുന്നതുമാണ് 'പരിശുദ്ധിദായകം' എന്ന് പറയുന്നവൻ വിശുദ്ധ ഖുർആനെ കള്ളമാക്കുകയാണ്...'.

എന്നാൽ, പദ്യങ്ങളും കവിതകളും പാടേ നിഷിദ്ധമാണെന്ന നിലപാട് ശൈഖിനില്ല. മസ്ജിദിൽ ഖസീദകൾ ചൊല്ലുന്നതിനെക്കുറിച്ച് അദ്ദേഹം നയം വ്യക്തമാക്കുന്നു: 'മുസ്‌ലിംകളെ ആക്ഷേപഹാസ്യം ചെയ്യാത്തതും നികൃഷ്ടമായ വിവരങ്ങളിൽ നിന്നും മുക്തമായതുമായ ഖസീദകളും പദ്യങ്ങളും ആലപിക്കുന്നതിന് കുഴപ്പമില്ല. ഏറ്റവും നല്ലത് അവയിൽ നിന്നെല്ലാം സുരക്ഷിതമാകലാകുന്നു; എന്നാൽ, ഭൗതികത്യാഗം, ആത്മശുദ്ധി, പരലോകമോഹം, ശിക്ഷ ഓർത്ത് കരയൽ തുടങ്ങിയ സംഗതികൾ ജനിപ്പിക്കുന്ന ഉള്ളടക്കമുള്ളത് അധികമായി പാടുന്നത് അനുവദനീയമാകുന്നു. എന്നാൽ, അതിലും ഏറ്റവും ഉത്തമം വിശുദ്ധ ഖുർആനും തസ്ബീഹും തന്നെയാണ്; കാരണം, അല്ലാഹുവിന് ദിക്ർ ചെയ്യാനും നിസ്കാരത്തിനും വേണ്ടിയാണു മസ്ജിദുകൾ പണിയുന്നത്. അതിനാൽ, അവയെല്ലാത്തതൊന്നും അവിടെ കുടിയിറക്കാതിരിക്കലാണ് ആവശ്യം.'.

# 15

# ഖാദിരിയ്യ തൗഹീദ്

ശൈഖ് ജീലാനി സധീരം നിലകൊണ്ടതും ഘോരഘോരം ആവർത്തിച്ചു പ്രഭാഷണം നടത്തിയതും ഇസ്‌ലാം വിഭാവന ചെയ്യുന്ന തൗഹീദ് ശുദ്ധീകരിക്കാൻ ആയിരുന്നു. ആരാധനയ്ക്ക് അർഹനായി (ഇലാഹായി) അല്ലാഹു മാത്രമേ ഉള്ളൂവെന്ന കലാമിയൻ തൗഹീദിൽ ശൈഖ് തൃപ്തിപ്പെട്ടില്ല. ഇലാഹ്, ഇബാദത്ത് എന്നീ സംജ്ഞകൾക്ക് വളരെ പരിമിതമായ അർത്ഥകൽപന നൽകി തൌഹീദിന്റെ വിശാല ദൗത്യം നിർവ്വീര്യമാക്കുകയായിരുന്നു കലാമികൾ.

തൌഹീദും ഇഖ്‌ലാസ്വും ഇല്ലാ ത്തവന് കർമ്മമില്ല അഥവാ അയാളുടെ സദ്കർമ്മങ്ങൾക്ക് വിലകൽപിക്കപ്പെടില്ല എന്ന സന്ദേശം ഉയർത്തിപ്പിടിച്ചു കൊണ്ടാണ് ശൈഖ് മുന്നോട്ട് നീങ്ങിയത്. വ്യക്തിയെയും സമൂഹത്തെയും ഒരുപോലെ സമഗ്രമായി സംസ്കരിക്കാൻ തൗഹീദ് കൊണ്ടല്ലാതെ സാധ്യമല്ലെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. അല്ലാഹുവിന്റെ വിധിയും ഭരണവും മാത്രം അംഗീകരിക്കുക, അതിന് മാത്രം കീഴ്പ്പെടുക എന്ന രാഷ്ട്രീയ തൌഹീദിൽ നിന്നും തുടങ്ങുന്നു ശൈഖിന്റെ തൗഹീദ്. ഉപകാരഉപദ്രവങ്ങൾ പ്രതീക്ഷിച്ചും ഭയന്നും അല്ലാഹു വല്ലാത്ത ആരെയും പ്രീണിപ്പിക്കുന്നതും ആർക്കെങ്കിലും വണങ്ങുന്നതും ബഹു ദൈവത്വമാണ്. തന്റെ രക്ഷിതാവ് താൻ തന്നെയാണെന്നോ, സൃഷ്ടികളിൽ ആരുടെ യെങ്കിലും രക്ഷാകർതൃത്വം തനിക്കുണ്ടെന്നോ കരുതുന്നതും തൌഹീദിന് വിരുദ്ധമാണ്. ഇവിടെ ഭരണാധികാരിയോ പ്രതീക്ഷാകേന്ദ്രമോ ഭയക്കുന്ന ശക്തിയോ ഇലാഹ് ആണെന്നോ ഇബാദത്തിന് അർഹനാണെന്നോ വിശ്വസിക്കണം എന്നൊന്നു മില്ല തൗഹീദ് അല്ലാതായിത്തീരാൻ.

അല്ലാഹുവുമായി ദാസനുള്ളബന്ധം മാത്രമല്ല തൌഹീദിൽ ഉറപ്പിക്കേണ്ടത്. അധികാരികളും പ്രജകളും തമ്മിലുള്ള ബന്ധം തൌഹീദിൽ അധിഷ്ഠിതമാ യിരിക്കണം. പ്രപഞ്ചത്തിലുള്ള സകല സൃഷ്ടികളുമായുള്ള ബന്ധവും അങ്ങനെ ത്തന്നെ. തനിക്ക് തന്നോടുള്ള ബന്ധം പോലും തൌഹീദിനെ അടിസ്ഥാനമാക്കി ആയിരിക്കണം. ശൈഖ് പറഞ്ഞു: സൃഷ്ടികളെക്കൊണ്ടുള്ള ശിർക്ക് നീ കൈവെടി യുക. പരം പൊരുളായ അല്ലാഹുവിന്റെ സർവ്വേകത്വം ഉൾക്കൊള്ളുക. അവനാണ്

സകല സൃഷ്ടികളുടെയും സ്രഷ്ടാവ്. അവന്റെ അധികാരഹസ്തത്തിലാണ് എല്ലാ വസ്തുക്കളും സംഗതികളും. എന്നിട്ടും മറ്റുള്ളവരോട് വല്ലതും തേടുന്ന നീ ബുദ്ധിശൂന്യനാണ്. അല്ലടോ, അല്ലാഹുവിന്റെ ഖജനാവിൽ അല്ലാത്ത വല്ലസംഗതിയും ഉണ്ടോ (അത് പുറത്ത് അന്വേഷിക്കാൻ)?! (അൽഫത്ഹുർറബ്ബാനി)

മർദ്ദക ശക്തികളെ ദുർബ്ബലർ ഭയക്കുന്നതും വണങ്ങുന്നതും അവരുടെ തൗഹീദ് ദുര്ബ്ബലമായത് കൊണ്ടാണ്. അതിനാൽ, പ്രജകൾ, ദുർബ്ബലജനങ്ങൾ ആദ്യം തൗഹീദ് ശക്തിപ്പെടുത്തുക; അതിലും ശക്തമായ മറ്റൊരു ആയുധവും വേറെയില്ല. അധികാര/അഹങ്കാരകേന്ദ്രങ്ങൾ അവരുടെ ധാർഷ്ട്യം കൊണ്ടുനടക്കുന്നതും തൗഹീദ് ദുര്ബ്ബലമായത് കൊണ്ടുതന്നെയാണ്. അവരെ അക്രമത്തിൽ നിന്നും അന്യായത്തിൽ നിന്നും അഹങ്കാരത്തിൽ നിന്നും താഴെ ഇറക്കാൻ അവർക്ക് നൽകാനുള്ളതും തൗഹീദ് തന്നെ. ദുർബ്ബലജനങ്ങളെ തൗഹീദ് നൽകി ശൈഖ് ശാക്തീകരിക്കുന്ന രീതി കേൾക്കൂ:'

'നീ എവിടെയും എത്തിയിട്ടില്ലല്ലോ. ഇസ്‌ലാം നിനയ്ക്ക് വേണ്ടതു പോലെ ശരിയായിട്ടില്ല. (ഇസ്‌ലാം എന്നാൽ സമ്പൂർണ്ണ കീഴ്പ്പെടൽ). ഇസ്‌ലാം തന്നെയാണ് അടിത്തറ. ചൊല്ലിയ ശഹാദത്ത് പൂർണ്ണമാണോ?! ഇല്ല, അതും പൂർത്തിയായിട്ടില്ല. നീ ലാഇലാഹ ഇല്ലല്ലാഹ് എന്ന് ഉരുവിടുന്നു; നീ കളവാണ് പറയുന്നത് (എന്നാൽ നിന്റെ ഉള്ളിലുള്ളത് അങ്ങനെയല്ല). നിന്റെ ഹൃദയത്തിൽ ഒരു കൂട്ടം ഇലാഹുകൾ ഉണ്ട്. സുൽത്വാനോടുള്ള, നാട്ടുമൂപ്പനോടുള്ള അനാവശ്യഭയം നിന്റെ ഉള്ളിൽ കുടിയിരിക്കുന്ന ഇലാഹുകളാണ്. എന്നെ ഞാനാണ് സംരക്ഷിക്കുന്നത്; എന്റെ സമ്പാദ്യം, ലാഭം, ശക്തി, ശേഷി, കേൾവി, കാഴ്ച ഇതെല്ലാം മതി എനിക്ക് എന്ന വിചാരം നിന്റെ ഉള്ളിലെ ഇലാഹുകളാണ്. പടപ്പുകളിൽ നിന്നുള്ള ഉപകാരവും ഉപദ്രവവും, അവർ തരുന്നതും തടയുന്നതുമെല്ലാം നീ പരിഗണിക്കുന്നു, അതും നിന്റെ ഇലാഹുകളാണ്. മിക്ക ജനങ്ങളും ഇവയിലെല്ലാമാണ് തവക്കുൽ ചെയ്യുന്നത്; എന്നിട്ടവർ പറയുക അല്ലാഹുവിൽ തവക്കുൽ ചെയ്യുന്നു എന്നും?! അല്ലാഹുവിനെ അവർ പറയുന്നുണ്ടെങ്കിൽ തന്നെയും അതൊരു ശീലത്തിന്റെ ഭാഗമായാണ്. ബോധപൂർവം അല്ല. അവരിപ്പോൾ നിലകൊള്ളുന്ന അവസ്ഥയുടെ യാഥാർഥ്യം തുറന്നു കാണിച്ചാൽ, അവർ ഒന്നുമറിയാത്ത പോലെ പറയും: ഞങ്ങളെ കുറിച്ച് ഇങ്ങനെയൊക്കെ പറയാമോ? ഞങ്ങളെന്തേ മുസ്‌ലിംകൾ അല്ലേ? അവരോട് ഒന്നേ പറയാനുള്ളൂ: നാളെ എല്ലാം വെളിച്ചത്ത് വരും. ഒളിച്ചുവെച്ചതെല്ലാം തെളിഞ്ഞു വരും. (അതാണോ കാത്തിരിക്കുന്നത്?!)

ഇസ്‌ലാമിനെ സഹായിക്കാൻ ആഗ്രഹിക്കുന്ന വ്യക്തിയും സംഘവും അതിനു വേണ്ടി സൃഷ്ടികളെയാണ് ആശ്രയിക്കുന്നതെങ്കിൽ അത് ശിർക്ക് തന്നെയാണ്. അവർ സ്വർഗ്ഗം, നരകം എന്നെല്ലാം പറയുന്നവർ ആണെങ്കിൽ പോലും. ശൈഖ് ഉണർത്തുന്നു:

നിങ്ങൾ പടപ്പുകളുടെ ദാസന്മാരാണോ?! നാട്യം/പ്രദർശന പരതയുടെയും കാപട്യത്തിന്റെയും അടിമകൾ ആണോ? ഇച്ഛകളുടെയും താൽപര്യങ്ങളുടെയും പ്രശസ്തിയുടെയും ഭൃത്യൻമാരാണോ?! നിങ്ങളിൽ ഒന്നോ രണ്ടോ ആളുകളിലല്ലാതെ ആരിലും അല്ലാഹുവിലുള്ള ദാസ്യത്വം യഥാർത്ഥരൂപത്തിൽ കാണുന്നില്ലല്ലോ! ഇയാൾ ദുൻയാവിനെ ഇബാദത്ത് ചെയ്യുന്നു; ഇവിടെ ഏറെക്കാലം ജീവിക്കാൻ ആഗ്രഹിക്കുന്നു; കയ്യിൽ വന്ന ദുൻയാവ് കൈമോശം വരുമോ എന്ന് ഭയക്കുന്നു. ഇപ്പുറത്തുള്ളവൻ പടപ്പുകളെ പൂജിക്കുന്നു. അവരെ ഭയക്കുന്നു, അവരിൽ നിന്നും പ്രതീക്ഷിക്കുന്നു. അയാൾ സ്വർഗ്ഗത്തെ പൂജിക്കുന്നു. അതിലെ അനുഗ്രഹങ്ങൾ കൊതിക്കുന്നു, അതിന്റെ സ്രഷ്ടാവിനെ അയാൾക്ക് വേണ്ട. അങ്ങേപ്പുറം ഉള്ളയാൾ നരകത്തെ പൂജിക്കുന്നു, അതിനെ ഭയന്നുകൊണ്ട്. അതിന്റെ സ്രഷ്ടാവിനെ ഭയമില്ല. എന്ത് പടപ്പ്? എന്ത് സ്വർഗ്ഗം? എന്ത് നരകം? അല്ലാഹുവല്ലാത്ത എല്ലാം എന്ത്?! ഇതാണ് നിങ്ങളുടെ അവസ്ഥ. അല്ലാഹു പറയുന്നു: അല്ലാഹുവിനെ കീഴ്‌വണക്കം അവനു മാത്രമാക്കിയവരായി ഇബാദത്ത് ചെയ്യാനല്ലാതെ അവരോട് കല്പിച്ചിട്ടില്ല.

ശൈഖിന്റെ പ്രഭാഷണങ്ങളിൽ ഈ ആശയം ഒട്ടേറെ തവണ ആവർത്തിക്കുന്നത് കാണാം. ആരാധനാപരമായ ദൗത്യം മാതമല്ല തൗഹീദ് നിർവ്വഹിക്കുന്നതെന്നു തിരിച്ചറിയാൻ ശൈഖിന്റെ പ്രഭാഷണങ്ങൾ സഹായിക്കും.

# 16

# വിധി നിർണ്ണയം (അൽഖദ്ർ വൽഖളാ)

ശൈഖിന്റെ പ്രഭാഷണങ്ങളിൽ കടന്നുവരുന്ന പ്രധാന വിഷയങ്ങളിൽ ഒന്നാണ് വിധിവിശ്വാസം. ശൈഖ് ജീലാനിയുടെ ഭാഷയിൽ, വിധി വിശ്വാസം നന്മയെ സഹായിക്കാനും തിന്മയെ പ്രതിരോധിക്കാനും ഉള്ളതാണ്. നന്മകളിൽ നിന്നും ഒളിക്കാനും തിന്മകളെ ന്യായീകരിക്കാനും ഉള്ളതല്ല. നിരാശയുടെ നിമിഷങ്ങളിൽ ആശ്രയമാകുന്ന വിധിവിശ്വാസം, അത്യാശകൾ ഉയരുമ്പോൾ അച്ചടക്കവും ആത്മ നിയന്ത്രണവും പ്രദാനം ചെയ്യുന്നു.

അദ്ദേഹം പറഞ്ഞു: നന്മയും തിന്മയും /ഗുണവും ദോഷവും ആയിട്ടുള്ള എല്ലാ സംഭവങ്ങളും അല്ലാഹുവിന്റെ നിർണ്ണയനം നിമിത്തം ഉണ്ടാകുന്നതാണ്. എന്നാൽ, സത്യവിശ്വാസിയോട് കൽപിക്കുന്നത്, തിന്മയായി വരുന്ന വിധികളെ നന്മകൊണ്ട് തടുക്കണമെന്നത്രേ. അങ്ങനെ സത്യവിശ്വാസി കുഫ്രിനെ ഈമാൻ കൊണ്ട് നീക്കികളയുന്നു. ബിദ്അത്തിനെ സുന്നത്ത്കൊണ്ട് ഇല്ലാതാക്കുന്നു. ദൈവധിക്കാര കർമ്മങ്ങളെ ദൈവത്തെ അനുസരിച്ചുകൊണ്ടുള്ള കർമ്മങ്ങൾവഴി നിർവ്വീര്യമാക്കുന്നു. രോഗത്തെ മരുന്ന് കൊണ്ടും അജ്ഞതയെ അറിവ്കൊണ്ടും ശത്രുതയെ യുദ്ധം കൊണ്ടും ദാരിദ്ര്യത്തെ തൊഴിൽ കൊണ്ടും സത്യവിശ്വാസി പരിഹരിക്കുന്നു. (ഇവയിൽ ആദ്യത്തെ കാര്യങ്ങൾ അവരോട് കൽപിച്ചതല്ല, രണ്ടാമത്തെ കാര്യങ്ങൾ കല്പിച്ചവയാണ്. സത്യവിശ്വാസി അത് പാലിക്കാൻ നോക്കുക).

വിധിവിശ്വാസത്തെ ഭാഗികമായി കാണുക വഴി ചിലർ അബദ്ധത്തിൽ വീണിട്ടുണ്ട്. ഒരു തിന്മ/ആപത്ത് ഭാവിച്ചാൽ അതിന് കീഴ്പ്പെടാൻ അവർ ഭാവിക്കുന്നു. അത് ശരിയല്ല. അങ്ങനെ അല്ലാഹു കൽപിക്കുന്നില്ല. പ്രത്യുത, അതിനെ മറികടക്കണം എന്നാണ് നിർദ്ദേശം. നന്മയും തിന്മയും ജീവിതത്തിൽ സമ്മിശ്രമാക്കിയ അല്ലാഹു, മൂന്നിലൊന്ന് തെരഞ്ഞെടുക്കുന്ന കാര്യം ദാസന്മാർക്ക് വിട്ടുകൊടുത്തിരിക്കുന്നു. ഒന്ന്: തിന്മ സ്വീകരിക്കുക. രണ്ട്: തിന്മയ്ക്ക് കീഴടങ്ങുക. മൂന്ന്: തിന്മയെ തടുക്കാൻ നന്മ പ്രയോഗിക്കുക. ദാസൻ മൂന്നാമത്തെ ചോയ്സ് തിരഞ്ഞെടുക്കുന്നതിലാണ് അല്ലാഹുവിന്നിഷ്ടം. ഇതാണ് പരീക്ഷണത്തിന്റെ മർമ്മവും.

ശൈഖ് പറഞ്ഞു: ധാരാളം ആദ്ധ്യാത്മിക പുരുഷന്മാർ, ഖദ്ർ ഖളാ പ്രശ്നം ഉയർന്നു വന്നാൽ കൂടുതൽ പറയാറില്ല. എന്നാൽ ഞാൻ അങ്ങനെയല്ല. ഞാൻ അതിനെ സധീരം സമീപിച്ചു. എനിക്ക് ചില തുറസ്സുകൾ/ബോധ്യങ്ങൾ ഉണ്ടായി. ഞാൻ അതിലേക്ക് കൂടുതൽ കടന്നു ചെന്നു. അങ്ങനെ, അല്ലാഹുവിന്റെ വിധിയെ, അല്ലാഹുവിനുവേണ്ടി,അല്ലാഹുവിന്റെ സഹായത്താൽ ഞാൻ നേരിട്ടു പരിശീലിച്ചു.

നന്മയോ തിന്മയോ ആയ ജീവിതത്തിലെ എതവസ്ഥയ്ക്കും അതുണ്ടാകാനും ഒഴിഞ്ഞു പോകാനും ഒരു സമയം ഉണ്ടെന്ന് ശൈഖ് ബോധിപ്പിച്ചു. ആ സമയം അതിനു മുന്നിലേക്കോ പിന്നിലേക്കോ നീങ്ങില്ല. അതിനാൽ, മനുഷ്യനിൽ നിന്നും ശരീഅത്ത് ആവശ്യപ്പെടുന്നത് അത്തരം നന്മതിന്മകളുടെ സമയങ്ങളിൽ മതം നിർദ്ദേശിക്കുന്ന മാർഗ്ഗങ്ങൾ ഉപയോഗിച്ച് അതിനെ കൈകാര്യം ചെയ്യണം എന്നത്രേ. ശൈത്യം വരും പോകും, വേനലും. രാത്രി വരും പോകും; പകലും. രാത്രിയിൽ പകൽ വെളിച്ചം തിരഞ്ഞാൽ അത് ലഭിക്കില്ല. ഇരുട്ട് ക്രമത്തിൽ വർദ്ധിച്ച് ഒടുവിൽ ഇല്ലാതാകും, പകൽ ഉദിക്കും. പകൽ ഉദിച്ച ഉടനെ, അത് കടന്നുപോകാൻ സമയം ആകുന്നതിനു മുമ്പ്, രാത്രി വേണമെന്ന് പ്രാർഥിച്ചാൽ അത് അനുവദിക്കില്ല. ഇക്കാര്യം തിരിച്ചറിയാതെ വെറുതെ അല്ലാഹുവിനോട് കോപിച്ചിട്ടു ഫലമില്ല.

തിന്മയെ തലോലിക്കണമെന്ന് സിദ്ധാന്തിച്ച റാഫിദീ ഉപഗ്രൂപ്പായ ഇസ്മാഈലി കളെയും ഫാത്വിമികളെയും അരാജക വാദികളെയുമാണ് ശൈഖ് തിരുത്തുന്നത്. ശരിയായ വിധിവിശ്വാസം വ്യക്തിയെയും സമൂഹത്തെയും അവരവരുടെ ഗമനത്തിൽ ആക്കം കൂട്ടുകയാണ് ചെയ്യുക; നിശ്ചലമാക്കുകയല്ല. സ്വയം മാറാനും മനക്കരു ത്തോടെ മുന്നേറാനും വിധി വിശ്വാസം കരുത്ത് പകരുന്നു. ദൈവത്തിന്റെപണി നിരൂപിക്കുകയല്ല ദാസന്റെ ജോലി; അവന്റെ കൽപനകൾ നടപ്പിലാക്കുകയാണ്. ആ ഉത്തരവാദിത്തങ്ങൾ, ജോലികൾ പൂർത്തിയാകട്ടെ, എന്നിട്ടാകാം ദൈവത്തോട് അവന്റെ ആസൂത്രണങ്ങളെ കുറിച്ച് തർക്കം.

# 17

# അടിബലമുള്ള വിശ്വാസം

ശൈഖ് ജീലാനി പലപ്പോഴും സംസാരിച്ചത് ഈമാനെ കുറിച്ചായിരുന്നു. ശൈഖിന്റെ ബോധ്യത്തിൽ ഈമാൻ രണ്ട് സംഗതികളെ ഉൾക്കൊള്ളണം.

ഒന്ന്: വിശ്വാസത്തിന്റെ അനുഭൂതി. കേവല ദാർശനികവും വൈജ്ഞാനികവുമായ വിശ്വാസം കൊണ്ട് ഫലമില്ല. അല്ലാഹുവിനെ മാത്രം കാംക്ഷിച്ചു കൊണ്ടുള്ള കർമ്മം ഉദ്പാദിപ്പിക്കുന്ന വിശ്വാസമാണ് അനുഭൂതിദായകമായ വിശ്വാസം.

രണ്ട്: സമൂഹത്തിന് ഉപകരിക്കുന്നതാകണം വിശ്വാസം. തൗഹീദ് പോലെത്തന്നെ, ഈമാനും സാമൂഹികമായ പരസ്പര സംരക്ഷണം ഉറപ്പുവരുത്തുന്നതായിരിക്കണം. യഥാർത്ഥ വിശ്വാസം അയൽവാസിയെ വിശന്നിരിക്കാൻ അനുവദിക്കില്ല. സാമൂഹ്യ ദ്രോഹം ചെയ്യാൻ മടിയില്ലാത്തവന്റെ ഈമാൻ നിർജ്ജീവമാണ്.

ശൈഖ് പറയുന്നു: ദുൻയാവ് കയ്യിൽ വെക്കാം; പോക്കറ്റിലും കൊണ്ടുനടക്കാം; നല്ലനിയ്യത്തോടെ നിക്ഷേപകേന്ദ്രങ്ങളിലും ദുൻയാവിനെ എടുത്തുവെക്കാം; എന്നാൽ ഹൃദയത്തിൽ ഒരിക്കലും അതിനെ വെച്ചുകൂടാ. ദുൻയാവിനെ സൂക്ഷിച്ചു വെക്കാൻ അനുവദിക്കുന്ന നല്ലനിയ്യത്ത് എന്താണ്? ദരിദ്ര ജനങ്ങൾക്ക് ചെലവഴിക്കുക എന്ന ഉദ്ദേശ്യത്തോടെ; അല്ലെങ്കിൽ അല്ലാഹുവിന്റെ സജ്ജനങ്ങളായ ആശ്രിതരുടെ ക്ഷേമത്തിന് വേണ്ടി ചെലവഴിക്കാൻ.

ശൈഖ് ഉണർത്തുന്നു: കിതാബും സുന്നത്തും ഗുരുനാഥന്മാരും വഴി സത്യവിശ്വാസിക്ക് ദുൻയാവിന്റെ ന്യൂനതയെക്കുറിച്ച് ഉൾക്കാഴ്ച ലഭിക്കുന്നു; അങ്ങനെ അയാളിൽ സുഹ്ദുണ്ടാകുന്നു. സുഹ്ദുറച്ചാൽ പിന്നെ, ആയിരം കൊട്ടാരങ്ങൾ പണിതുണ്ടാക്കിയാലും ശരി ഭൗതികലോകപരിപാലനം അയാളുടെ ഈമാനെയോ തൗഹീദിനെയോ ഭക്തിയെയോ ദ്രോഹിക്കില്ല. അല്ലാഹുവിന്റെ കല്പനകൾ അയാൾ പാലിക്കും; അവന്റെ വിധിയോട് യോജിച്ചു നിൽക്കും; വിധിവിലക്കുകളോടും. അയാൾ ദുൻയാവിനെ നിലനിർത്തുന്നത് പടപ്പുകളെ സേവിക്കാനും അവർക്ക് ആശ്വാസം എത്തിക്കാനും വേണ്ടിയാണ്. ഇരുട്ടുള്ളിടത്ത് വെളിച്ചം എത്തിക്കുന്നു;

റൊട്ടിയില്ലാത്തിടത്ത് റൊട്ടിയും. അതിൽ നിന്നും അയാൾക്കൊന്നും വേണ്ട. ഒഴിച്ചു കൂടാൻ കഴിയാത്ത സന്ദർഭത്തിൽ മാത്രമേ അയാൾക്കത് വേണ്ടൂ; മറ്റുള്ളവർക്ക് ആവശ്യമാകുന്ന സന്ദർഭത്തിൽ അയാൾ നോമ്പുപിടിച്ചോ വിശന്നോ കഴിയും. ശൈഖിന്റെ സത്യവിശ്വാസം ചന്തമുള്ളതായിരുന്നു.

ദാരിദ്രനുവേണ്ടി കച്ചവടം ചെയ്തു ലാഭമുണ്ടാക്കുന്നവനാകണം ധനികൻ എന്ന ഗസ്സാലിയൻ കാഴ്ചപ്പാടിനോട് ശൈഖ് ഇവിടെ നന്നായി യോജിക്കുന്നുണ്ട്. കച്ചവടക്കാരൻ കഠിനാധ്വാനം ചെയ്യുന്നതും ചരക്കുകൾ ഇറക്കിയും കയറ്റിയും കച്ചവടം സജീവമാക്കുന്നതും, തന്റെ പരിധിയിലുള്ള ദരിദ്രജനങ്ങളുടെ ആവശ്യങ്ങൾ നിവർത്തിച്ചു കൊടുക്കാനുള്ള വക കണ്ടെത്തുക എന്ന ലക്ഷ്യത്തിലാ യിരിക്കണം. കാരണം, ദൈവിക സിദ്ധാന്തം ഇതാണ്: ദരിദ്രന്റെ അന്നത്തിനു വേണ്ടി പരിശ്രമിക്കുന്നവനാണ് ധനികൻ. ഈ തത്വമാണ് ശൈഖ് ശിഷ്യന്മാരെയും ധനിക രെയും പഠിപ്പിച്ചതും പരിശീലിപ്പിച്ചതും. ദുർബ്ബലന്റെ കൈപിടിച്ചുയർത്തു ന്നവനാണ് ശക്തൻ; പീഡിതനെ രക്ഷപ്പെടുത്തുന്നവനാണ് ധീരൻ; അന്യായം ചെയ്യപ്പെടുന്നവനെ/ശത്രുത നേരിടുന്നവനെ കാക്കുന്നവനാണ് പോരാളി എന്നെല്ലാം ശൈഖ് ഈ തത്വത്തെ വികസിപ്പിച്ചു; അതാണ് സത്യവിശ്വാസത്തിന്റെ സാമൂഹ്യ ദൗത്യം: പ്രാപഞ്ചിക സൗന്ദര്യം.

# 18

# പരിഷ്കരണം സമൂലം

സമൂഹത്തിൽ നന്മപൂക്കണമെങ്കിൽ അത് നട്ടു പിടിപ്പിക്കുകയും പരിപാലിക്കുകയും അതിന് കാവൽ നിൽക്കുകയും തന്നെ വേണം: തിന്മകൾ വളരാതിരിക്കാനുള്ള ജാഗ്രതയും വേണം. അൽഅമ്ര് ബിൽമഅറൂഫ് വന്നഹ്യ് അനിൽ മുന്കർ.
സാമൂഹ്യ സുരക്ഷിതത്തിന്നും ക്ഷേമത്തിന്നും അത്യന്താപേക്ഷിതമായ പ്രധാന ധർമ്മമാണ്. ഇക്കാര്യം എപ്പോൾ വിസ്മൃതമാകുന്നുവോ താമസംവിനാ സമൂഹവും വ്യക്തികളും  നാശത്തിലേക്കടുക്കും. അതിനാൽ, മുസ്ലിം സമാജത്തിലെ ഓരോ വ്യക്തിയും ഒരു പരിഷ്കർത്താവായി നിലകൊള്ളണം; അവരവരുടെ പരിസരത്ത് സാധ്യമായ നിലയിൽ നന്മ നട്ടും തിന്മ വെട്ടിയും സമൂഹത്തെ പരിഷ്കരിച്ചു കൊണ്ടിരിക്കണം. അധികാരികൾ അധികാര ശക്തി പ്രയോഗിക്കണം; ജ്ഞാനികൾ നാക്കും തൂലികയും ഉപയോഗിക്കണം; സാധാരണക്കാർ തിന്മയോട് നിസ്സഹകരിച്ചും നന്മയെ കാമിച്ചും കഴിയണം. ശൈഖിന്റെ ആഹ്വാനം ഇതായിരുന്നു.

അനുവദിച്ചതും വിലക്കപ്പെട്ടതും വകതിരിക്കേണ്ടത് ജ്ഞാനികൾ. അവ നടപ്പിലാക്കേണ്ടത് അധികാരികൾ. പൊതുജനം അവരുടെ കൂടെ നിൽക്കുക; അവർ വരയ്ക്കുന്ന വൃത്തത്തിന്നകത്ത്. നന്മ നടുന്നവർ, തിന്മ പറിച്ചു നീക്കുന്നവർ അത് സംബന്ധമായ അറിവുള്ളവർ ആയിരിക്കണം. കൃത്യമായ ബോധ്യം വേണം. തെളിവും. ആലിമീങ്ങൾക്ക് അതുകൊണ്ടുതന്നെ ബാധ്യത വർദ്ധിക്കുന്നു. അവർ നന്മ സമൂഹത്തിൽ നടുന്നതിന് മുമ്പ് സ്വന്തം ജീവിതത്തിൽ നടണം; അന്യരുടെ തിന്മ തെറിപ്പിക്കും മുമ്പ് സ്വകാര്യലോകത്ത് നിന്നും അതിനെ പായിക്കണം. നന്മ വിതരണം ചെയ്യുന്നതിലും തിന്മ കുഴിച്ചിടുന്നതിലും വ്യക്തിപരമായ താൽപര്യങ്ങൾ ഇല്ലാത്ത സാഹിദ് ആയിരിക്കണം. അല്ലാഹുവിന്നുവേണ്ടി ആയിരിക്കണം. ഇത്തരം യോഗ്യത ആർജ്ജിച്ച ഒരാൾ, ശൈഖ് പറഞ്ഞപോലെ, ജനങ്ങളോടൊപ്പം നിന്ന് അവരെ വഴികാണിക്കാൻ അനുയോജ്യനാണ്, അവരുടെ കൈപിടിക്കാനും; അവരെ ദുൻയാവിന്റെ സമുദ്രത്തിൽ നിന്ന് കരകയറ്റാനും.

അല്ലാഹു ഒരു ജനതയ്ക്ക് നന്മ ചെയ്യാൻ ഉദ്ദേശിച്ചാൽ, അവർക്ക് നായകനെ, ഭിഷഗ്വരനെ, പരിശീലകനെ, നിയന്താവിനെ നൽകുന്നു. അവർക്ക് ദൈവവചനം

ഭാഷാന്തരം ചെയ്തു കൊടുക്കുന്നവനെയും അവരുടെ വികാരങ്ങൾ ബന്ധപ്പെട്ട കേന്ദ്രങ്ങളിൽ സംസാരിക്കുന്നവനെയും കാണേണ്ട ജീവിതകാഴ്ചകൾ കാണിച്ചു കൊടുക്കുന്നവനെയും നൽകുന്നു. അവർക്കൊരു വിളക്കും സൂര്യനും നൽകുന്നു.

തർബിയത്ത് ആർജ്ജിക്കതെയും സുഹ്ദ് സമ്പാദിക്കാതെയും പരിഷ്കർത്താവിന്റെ ദൗത്യം നിർവ്വഹിക്കാൻ എടുത്തുചാടുന്നവരെ ശൈഖ് പ്രോത്സാഹിപ്പിച്ചില്ല. കാരണം, ഈ ചാട്ടം അവർക്കു തന്നെയും നാശമായിട്ടാണ് പരിണമിക്കുക.

ശൈഖ് ഉണർത്തി: അല്ലാഹുവിന്റെ വാതിൽക്കലെങ്കിലും എത്താത്ത നീ പടപ്പുകളെ അല്ലാഹുവിങ്കലേക്ക്  ക്ഷണിക്കാൻ ഇറങ്ങിയാൽ, ഒരുവേള അതവർക്ക് ഗുണമായേക്കാമെങ്കിലും നിനക്ക് നാശമായിട്ടാണ് ഭവിക്കുക. നീ ചലിക്കാൻ ഭാവിക്കുമ്പോഴൊക്കെയും മുട്ടിൽ വീഴും. ഔന്നത്യം തേടുമ്പോൾ താഴെ പതിക്കും. നീ വെറുമൊരു വായാടി മാത്രം. ഹൃദയം കൂട്ടിനില്ല. തൊലി അല്ലാതെ കാമ്പില്ല; അല്ലാഹുവുമായി സ്വകാര്യബന്ധം ഇല്ല, പരസ്യ പ്രകടനം മാത്രം. ചുണയില്ലാത്ത ചാട്ടമാണ് നീ. നിന്റെ വാളോ, വെറും കമ്പ്; നിന്റെ അമ്പോ കേവലം ചുണ്ണാമ്പ്. എന്തുഫലം?!

പ്രത്യാഘാതങ്ങൾ പലതുമുണ്ടാകും, അതിനെ നേരിടാനുള്ള കരുത്തില്ലെങ്കിൽ ഇപ്പണിക്ക് നിൽക്കരുത്, ശൈഖ് ഉപദേശിക്കുന്നു. സുല്ത്വാനെ ചൂണ്ടേണ്ടി വരാം; അവരെയാണ് ചൂണ്ടേണ്ടത്. നാട്ടിലെ ആലിമുൽ അല്ലാമയെ/ ഖാളിൽ ഖുളാത്തിനെ തിരുത്തേണ്ടി വന്നേക്കാം. അപ്പോഴൊക്കെയും ഉറപ്പുള്ള പരിച കയ്യിൽ വേണം ക്ഷമയും മനക്കരുത്തും. സത്യ നിഷേധം വാഴുന്ന ഇടങ്ങളിൽ സത്യവിശ്വാസം പരസ്യപ്പെടുത്തേണ്ട ആവശ്യം വന്നേക്കാം. ആത്മരക്ഷയെകുറിച്ച് ആധിയുള്ളവൻ സ്വയം നാശത്തിലേക്ക് കൈ ഇടരുത്. നബി സ്വ അരുളി: സത്യവിശ്വാസി സ്വയം നിന്ദ്യനാകേണ്ട ആവശ്യമില്ല. അതെങ്ങനെയെന്ന് സദസ്യർ. സാധ്യമാകാത്ത കാര്യത്തിൽ തല ഇടരുതെന്ന്.

നേരത്തെ പറഞ്ഞല്ലോ, കാപട്യവും നാട്യവുമായിരുന്നു ശൈഖ് നാട്ടിൽ നിന്നും അടിച്ചോടിച്ച രണ്ട്പിശാചുക്കൾ. അല്ലാഹുവിനെ കരുതിക്കൊണ്ടുള്ള, ഇസ്ലാമിന്റെ വളർച്ച കാംക്ഷിച്ചുകൊണ്ടുള്ളതായിരിക്കണം കർമ്മങ്ങൾ. ആത്മശുദ്ധി വരുത്താതെ, സ്വയം ത്വഹൂർ ആകാതെ, മറ്റുള്ളവരെ ശുദ്ധീകരിക്കാൻ ഇറങ്ങുന്നവരെ അതിനാൽ ത്തന്നെ ശൈഖ് ചോദ്യം ചെയ്യുന്നു, അതിന്റെ ഉദ്ദേശ്യശുദ്ധിയെ.

പാഠശാലയിലെ കുറച്ച് കാലത്തെ പഠനം കഴിഞ്ഞാൽ, നീ നിന്റെ വിവരക്കേടുമായി ജനങ്ങളിലേക്ക് തള്ളിക്കയറരുത്; കയറി നിന്ന് ജനങ്ങളോട് പുലമ്പാൻ തുടങ്ങരുത്. ഇതിനൊരുങ്ങും മുമ്പ് രണ്ട് സംഗതികൾ അത്യാവശ്യമാണ്. ഒന്ന്: നിന്റെ നാട്ടിൽ ജനങ്ങൾക്ക് സാരോപദേശം നൽകാൻ ആവശ്യത്തിന് ആരും ഇല്ലെന്ന അവസ്ഥ

ഉണ്ടാകണം. അങ്ങനെ ഒരാൾ നിർവ്വഹിച്ചു പോരുന്നുണ്ടെങ്കിൽ അയാൾ തുടരട്ടെ. രണ്ട്: നീ നിന്റെ ഹൃദയത്തിൽ നിന്നുള്ള വാക്കുകൾ കൊണ്ട് ജനങ്ങളോട് കൽപിക്കാൻ പരിശീലിച്ച ആൾ ആയിരിക്കണം. ആ തലത്തിലേക്ക് നീ ഉയർന്നവൻ ആണെങ്കിൽ, ജനങ്ങളെ അല്ലാഹുവിലേക്ക് ഉയർത്തിക്കൊണ്ടു പോകാൻ നീ യോഗ്യനാണ്. അല്ലാതെ ഇതിന് ഒരുമ്പെടുന്നത് മറ്റെന്തോ താൽപര്യം പ്രേരിപ്പിക്കുന്നത് കൊണ്ടായിരിക്കും.

ദുൻയാവും ആഖിറവും. രണ്ടും ദൈവാന്വേഷിയുടെ ലക്ഷ്യമാകരുത്. ദുൻയാവ് മാത്രമല്ല ദൈവത്തിൽ നിന്നും അകറ്റുക; പരലോകവും അത് ചെയ്യും. ഭൗതിക നേട്ടങ്ങൾക്കും ക്ഷേമത്തിനും വേണ്ടി വിശ്വാസം നടിക്കുന്നതുപോലെ അപകടമാണ് പരലോക രക്ഷയ്ക്ക് വേണ്ടിയുള്ള മതവും. അത് രണ്ടും സാധകന്റെ ആദ്യന്തിക ലക്ഷ്യം ആയിക്കൂടാ. ആനുഷംഗികം മാത്രമായിരിക്കണം. സ്വർഗ്ഗപ്രാപ്തി കൊതിക്കുന്നത് സ്വർഗ്ഗത്തിലെ സുഖത്തിനു വേണ്ടിയല്ല; അവിടെയാണ് അല്ലാഹുവിനെ കണ്ടുമുട്ടുക എന്ന നിലക്കാണ്. അവിടെ എത്തുന്നതാണ് അല്ലാഹുവിന് ഇഷ്ടം എന്നതുകൊണ്ടാണ്. നരകപ്രവേശത്തെ ഭയക്കുന്നത് അവിടത്തെ ശിക്ഷയെ ചൊല്ലിയല്ല; തന്റെ ദാസൻ അവിടെ പതിക്കുന്നത് ദൈവത്തിന് ഇഷ്ടമില്ലെന്ന തിരിച്ചറിവ് കൊണ്ടാണ്. ഇഹലോകത്തെ എന്നപോലെ പരലോകത്തെ സ്നേഹിക്കുന്നവനും അല്ലാഹുവിലേക്ക് എത്തില്ല. ഏതൊരാൾ എന്ത് കരുതിയാണോ ഹിജ്റ ചെയ്യുന്നത് അതവനു ലഭിക്കുന്നു.ആത്മജ്ഞാനം ആർജ്ജിക്കാത്തവൻ ദുൻയാവുമായി കളിയ്ക്കാൻ നിക്കരുത്. കൈകൊണ്ടും കാൽ കൊണ്ടും സ്പർശിക്കാം, പക്ഷെ ദുൻയാവിനെ ഹൃദയം കൊണ്ട് ഒരല്പം പോലും കാമിക്കരുത്. അല്ലാഹുവിനോടുള്ള കാമന നിറഞ്ഞാൽ പിന്നെ ഇതിനൊന്നും അവിടെ ഇടം കാണില്ല.

നിന്റെ ഹൃദയവും അതിന്റെ അകവും അല്ലാഹുവിന്റെ സന്നിധിയിൽ പ്രവേശിച്ചിരിക്കുന്നുവെന്ന് ഉറപ്പായാൽ, ഹൃദയത്തെ ചികിത്സിക്കാൻ ഒരു വൈദ്യനെ നീ നിശ്ചയിച്ചു കഴിഞ്ഞാൽ, നിനക്ക് ജനങ്ങളിലേക്കും ദുൻയാവിലേക്കും തിരിയാവുന്നതാണ്; കാരണം, അത് സമാജത്തിന് വലിയ അനുഗ്രമായി ഭവിക്കും. അവരുടെ കരങ്ങളിൽ നിന്നും നീ ദുൻയാവ് സമാഹരിക്കുന്നതും, അത് ദരിദ്രർക്ക് തിരിച്ചു നൽകുന്നതും ഇബാദത്താണ്, പുണ്യമാണ്, രക്ഷയാണ്..

ശൈഖ് ജീലാനി ഉണർത്തുന്നു: രണ്ട് സംഗതികൾ അല്ലാഹുവിങ്കൽ നിന്ന്; രണ്ടെണ്ണം നബി സ്വ യിൽ നിന്ന്; പിന്നെ രണ്ടുകാര്യങ്ങൾ അബൂബകർ റ യിൽ നിന്ന്; പിന്നെ രണ്ടെണ്ണം ഉമർ റ ൽ നിന്ന്; പിന്നെ രണ്ടെണ്ണം ഉസ്മാൻ റ ൽ നിന്ന്; മറ്റ് രണ്ട് സംഗതികൾ അലി റ ൽ നിന്ന്.. അല്ലാഹുവിങ്കൽ നിന്നുള്ള രണ്ട്

കാര്യങ്ങൾ അവൻ കുറവുകൾ മറച്ചുവെക്കുന്നവനും അബദ്ധങ്ങൾ പൊറുക്കുന്നവനും ആകുന്നു എന്നതാണ്. സഹജീവി സ്നേഹവും ചങ്ങാത്തവും ഉള്ള വ്യക്തിത്വമാണ് നബി സ്വ യുടേത്. അബൂബകർ റ സത്യസന്ധനും ഉറച്ച വിശ്വാസിയും ആയിരുന്നു; ഉമർ റ നന്മ കല്പിക്കുന്നതിലും തിന്മ വിലക്കുന്നതിലും ശക്തമായ നിലപാട് കാണിച്ചിരുന്നു; ഉസ്മാൻ റ ധാരാളമായി അന്നദാനം ചെയ്തിരുന്നു, ആളുകൾ ഉറക്കത്തിലായിരിക്കെ രാത്രിയിൽ ഏറെസമയം നിസ്കരിച്ചിരുന്നു; അലി റ ജ്ഞാനിയും ധീരനുമായിരുന്നു . ഇതെല്ലാം ചേരുമ്പോൾ ഒരു തികഞ്ഞ അദ്ധ്യാത്മിക വ്യക്തിത്വം രൂപപ്പെടുന്നു.

ശൈഖ് ജീലാനി ഖലീഫമാരുമായും ജ്ഞാനികളുമായും പൊതുജനങ്ങളുമായും ഇടപെട്ടത് ദുൻയാവ് ആഖിറ: സംബന്ധമായ തന്റെ കാഴ്ചപ്പാടിന്റെ ജീവിക്കുന്ന മാതൃകയായിട്ടായിരുന്നു. ശൈഖിന്റെ പ്രബോധനം സുസാധ്യമായതും അതുകൊണ്ടു തന്നെ.

# 19

# ശൈഖിന്റെ പ്രബോധനം

സൈനിക മുന്നേറ്റം കൂടാതെതന്നെ ആളുകളെ ഇസ്‌ലാമിലേക്ക് ആകർഷിക്കാൻ കഴിഞ്ഞാൽ അതാണല്ലോ എന്തുകൊണ്ടും ഉത്തമം. ഇമാം ഗസാലിയും ശൈഖ് ജീലാനിയും ആ വഴിയ്ക്കാണ് പ്രവർത്തിച്ചത്. ബാഗ്ദാദിൽ അന്നുണ്ടായിരുന്ന ഒട്ടുമിക്ക ജൂതന്മാരും ക്രിസ്ത്യാനികളും ശൈഖ് ജീലാനി മുഖാന്തിരം ഇസ്‌ലാമിലേക്ക് വന്നതായി സിബ്ത് ഇബ്നുൽ ജൗസി രേഖപ്പെടുത്തുന്നു; ഇത് അദ്ദേഹത്തിന്റെ കണ്ണുരുട്ടൽ ഭയന്നിട്ടോ കൈകരുത്ത് കണ്ടിട്ടോ അല്ലായിരുന്നു. ഖൽബിലെ പൂനിലാവ് ആസ്വദിച്ചായിരുന്നു. ശൈഖിന്റെ ശിഷ്യൻ അബ്ദുല്ലാഹിൽ ജുബ്ബാഈ പറയുന്നു: എന്റെ കൈക്ക് അയ്യായിരം ജൂത ക്രിസ്ത്യാനികൾ ഇസ്‌ലാമിലേക്ക് കടന്നുവന്നിട്ടുണ്ടെന്നു ശൈഖ് പറയുന്നത് ഞാൻ കേട്ടിട്ടുണ്ട് (താദഹി). ശൈഖിന്റെ ശിഷ്യനായ ഈ ജുബ്ബാഈ ജന്മനാൽ ക്രിസ്ത്യാനിയായിരുന്നു. ലബനാനിലെ ജിബ്ബ ഗ്രാമത്തിൽ ജനിച്ചു. യുദ്ധത്തിൽ തടവിൽ പിടിക്കുകയും അടിമയാക്കപ്പെടുകയും ചെയ്തു. പിന്നീട് ദമാസ്കസിൽ എത്തി, ശൈഖിന്റെ വിദ്യാർഥിയായിരുന്ന സൈനുദ്ധീൻ യുവാവായ ജുബ്ബാഈയെ വില കൊടുത്തു വാങ്ങി. പിന്നെ മോചിപ്പിക്കുകയും ബാഗ്ദാദിലേക്ക് ശൈഖിന്റെ സന്നിധിയിലേക്ക് അയക്കുകയും ചെയ്തു. അവിടെ വെച്ചു മുസ്‌ലിമായി. അവിടെ മതം പഠിച്ചു. പ്രസിദ്ധനായ ഇബ്നു ഖുദാമ:യും ഉണ്ടായിരുന്നു പഠിക്കാൻ കൂട്ടിന്. ശൈഖ് അദ്ദേഹത്തെ കഴിവുകൾ നോക്കി ഉയർത്തിക്കൊണ്ടുവന്നു. ബാഗ്ദാദിലെ ഉന്നതസ്ഥാനത്ത് ജുബ്ബാഈ എത്തിപ്പെട്ടു. ശൈഖിന്റെ മരണശേഷം ഇസ്ബഹാനിലേക്ക് താമസം മാറ്റിയ ജുബ്ബാഈ മരണം വരെയും (605/ 1208) അവിടെ മുഫ്തിയായും ഉയർന്ന മുദർരിസായും സേവനം ചെയ്തു.

യമനിൽ നിന്നും ധാരാളം ക്രിസ്ത്യാനികൾ ശൈഖിന്റെ കീർത്തി കേട്ട് അദ്ദേഹത്തെ കാണാൻ ബാഗ്ദാദിൽ വന്നതും അവർ ഇസ്‌ലാം ആശ്ലേഷിച്ചതും താദഹി എഴുതിവെച്ചിട്ടുണ്ട്. ഖാദിരിയ്യാ പ്രസ്ഥാനം ശൈഖ് ജീവിച്ചിരിക്കുന്ന സമയത്ത് തന്നെ യമനിൽ എത്തിയിരുന്നതായി ഈ സംഭവം സൂചിപ്പിക്കുന്നു. യമനിൽ പിൽക്കാലത്തും ഖാദിരി മാർഗ്ഗം നന്നായി പ്രചരിച്ചു. ശൈഖിനോടൊപ്പം അദ്ദേഹ

ത്തിന്റെ പ്രമുഖ ശിഷ്യന്മാർ പ്രബോധന പ്രവർത്തനങ്ങളിൽ നിരതരായിരുന്നു. ശൈഖിനു ശേഷം, ഹമ്പലിധാരയുടെ വക്താവായി അറിയപ്പെട്ട അബുൽ ഫത്ഹ് നസ്‌രു ബ്നുൽ മന്നി ജീവിക്കാൻ മറന്നുപോയ ഖാദിരീ പ്രബോധകനായിരുന്നു. സമ്പത്ത് മുഴുവൻ പ്രബോധന വഴിയിൽ ചെലവു ചെയ്തു നാടുനീളം സഞ്ചരിച്ചു. എന്നാൽ സഞ്ചരിക്കാൻ കുതിര ഉപയോഗിച്ചില്ല. വിവാഹം ചെയ്യാനും വിട്ടുപോയി. അലങ്കാര വസ്ത്രങ്ങൾ അണിഞ്ഞില്ല. ഭൗതിക പരിത്യാഗികളും ധർമ്മപ്രബോധക രുമായ ധാരാളം ശിഷ്യന്മാരെ ബാക്കിവെച്ചാണ് അദ്ദേഹം കടന്നുപോയത്.

ശൈഖിന്റെ പുത്രൻ അബ്ദുൽവഹാബ് നല്ലൊരു പ്രബോധകൻ ആയിരുന്നു. കിടയറ്റ പണ്ഡിതനായിരുന്ന അദ്ദേഹം പിതാവിൽ നിന്നാണ് എല്ലാം പഠിച്ചത്. ഇരുപത്തൊന്നാം വയസ്സിൽ അധ്യാപനത്തിലും പ്രഭാഷണത്തിലും പ്രവേശിച്ചു, ഉപ്പയുടെ കൂടെ. ഇദ്ദേഹത്തിന്റെ അനുജനായിരുന്നു (ആറു വയസ്സ് ഇളപ്പം) അബ്ദുറസാഖ്. ഉപ്പയ്ക്കും സഹോദരനും സഹായിയായി ദർസും വഅളും തുട ങ്ങിയ ഇദ്ദേഹം ഹദീസ് ശാസ്ത്രത്തിൽ അഗ്രേസരനായിത്തീർന്നു. അല്ലാമാ ദഹബി ബഗ്ദാദിലെ മുഹദ്ദിസ് എന്നാണ് ഇദ്ദേഹത്തെ വിളിച്ചത്. കാര്യ ഗൌരവത്തിലും കണിശതയിലും ഇദ്ദേഹത്തെ കവച്ചുവെക്കാൻ മറ്റൊരാൾ അന്ന് ബാഗ്ദാദിൽ ഇല്ലായിരുന്നു എന്നും ദഹബി കുറിച്ചു.

ശൈഖിന്റെ ശിഷ്യന്മാർ വിവിധ നാടുകളിലേക്ക് പരന്നു. അവർ അന്നാടുകളിൽ മസ്ജിദുകളും രിബാത്വുകളും സ്ഥാപിച്ചു. ഖാദിരീ പ്രസ്ഥാനം ഭൂഖണ്ഡങ്ങൾ സഞ്ചരിച്ചു.

ശൈഖ് ജീലാനി സ്വന്തമായി രചിച്ച മൂന്ന് കൃതികൾ മഹത്തരവും പ്രസിദ്ധവുമാണ്.

1 . അൽ ഗുൻയ ലി ത്വാലിബീ ത്വരീഖിൽ ഹഖ്. സത്യപാത അന്വേഷിക്കുന്നവർക്ക് മതിയായ സമ്മാനമാണിത്. ശഹാദത്ത് കലിമ ചൊല്ലി ദീനുൽ ഇസ്‌ലാമിലേക്ക് കടന്നു വരുന്നതുമുതൽ വിശ്വസിക്കേണ്ടതും നിത്യ ജീവിതത്തിൽ അനുഷ്ഠിക്കേ തുമായ കാര്യങ്ങളാണ് ഇതിൽ വിവരിക്കുന്നത്. രണ്ടു ഭാഗങ്ങളുള്ള ഈ ഗ്രന്ഥത്തിൽ ഒന്നാം ഭാഗത്തിൽ നിത്യ ജീവിതത്തിൽ പാലിക്കേണ്ട മര്യാദകളും നടപടിക്രമങ്ങളും വിശ്വാസ കാര്യങ്ങളും വിവരിക്കുന്നു. ഒന്നാം ഭാഗം അവസാനം മുതൽ രണ്ടാം ഭാഗം പൂർണ്ണമായും ആരാധനാ കാര്യങ്ങൾ ചർച്ചചെയ്യുന്നു. വിവിധ ആരാധനകളുടെ പുണ്യം വിവരിക്കുമ്പോൾ , ദുർബ്ബല ഹദീസുകൾ ധാരാളമായി ഇതിൽ ഉദ്ധരിച്ചു കാണുന്നു. അഹ്ലുൽ ആസാർ അല്ലെങ്കിൽ അഹ്ലുൽ ഹദീസ് വിഭാഗത്തിന്റെ രീതിയാണ് വിശ്വാസ കാര്യങ്ങളിൽ ശൈഖ് സ്വീകരിച്ചിരിക്കുന്നത്. അല്ലാഹുവുമായി ബന്ധപ്പെട്ട സ്വിഫാത്തുകൾ ഹദീസിൽ കാണുന്നപോലെ സ്മരിക്കുകയും അവയെ വ്യാഖ്യാനിക്കാതിരിക്കുകയും എന്നാൽ സൃഷ്ടികൾക്ക് സമമല്ലെന്നു വിശ്വസിക്കു

കയും ചെയ്യുന്ന പക്ഷമാണ് ശൈഖിനുള്ളത്. അക്കാലത്തെ ഹമ്പലി നേതാക്കന്മാരെല്ലാം ഇതേധാരയിൽ തന്നെയായിരുന്നു. സ്വിഫാത്തുമായി ബന്ധപ്പെട്ട വിവരണങ്ങൾ നൽകുന്ന ഭാഗത്ത് പിൽക്കാലത്ത് കൈക്രിയകൾ നടന്നതായി അല്ലാമാ ഇബ്നു ഹജർ അൽഹൈതമി സംശയിക്കുന്നത്, അശ്അരി പിന്ഗാമികളുടെ വീക്ഷണകോണിൽ ഹമ്പലിയായ ശൈഖിനെ വിലയിരുത്തിയത് കൊണ്ടായിരിക്കണം.

2. ഫുതൂഹുൽ ഗൈബ് : ഭൗതിക ലോകത്തിന്റെ നശ്വരതയിൽ നിന്നും പരലോകത്തിലെ അനശ്വരതയിലേക്ക് ക്ഷണിക്കുന്ന ഹൃദയ സ്പർശിയായ ഉപദേശങ്ങളാണ് അധികവും ഇതിൽ. ശൈഖ് ഇബ്നു തീമിയ്യയുടെ ഫതാവാ സമാഹാരത്തിലെ പത്താം വാല്യം തസവ്വുഫ് സംബന്ധമായ ശൈഖ് ജീലാനിയുടെ ഫുതൂഹുൽ ഗൈബിലെ പരാമർശങ്ങൾക്കുള്ള വ്യാഖ്യാനമായി പലരും കാണുന്നുണ്ട്. ശൈഖുൽ ഇസ്ലാമിന്റെ വ്യാഖ്യാന കുറിപ്പുകൾ ചേർത്തുകൊണ്ടുള്ള ഫുതൂഹുൽ ഗൈബ് പതിപ്പുകൾ അച്ചടിക്കപ്പെട്ടിട്ടുണ്ട്.

3 .അൽഫത്ഹുർറബ്ബാനി: ശൈഖിന്റെ തർബിയത്ത് മജ്ലിസുകളിലെ പ്രഭാഷണങ്ങളും ഉപദേശങ്ങളും സമാഹരിച്ചത്. അറുപത്തിരണ്ടു മജ്ലിസുകളിൽ നിന്നുള്ള ഉപദേശങ്ങൾ ഇതിലുണ്ട്. തൗഹീദും സുന്നത്തും സുഹ്ദും മറ്റു ഉന്നതവും അടിസ്ഥാനപരവുമായ വിശ്വാസ നിലപാടുകളും മനസിലാഴത്തിൽ പതിക്കുന്ന ശൈലിയിലാണ് ശൈഖ് ഓരോ പ്രഭാഷണത്തിലും അവതരിപ്പിക്കുന്നത്.

ഈ ഗ്രന്ഥങ്ങൾക്കു പുറമെ , അടുത്തകാലത്തായി ശൈഖിലേക്ക് ചേർത്ത് ഒട്ടേറെ കിതാബുകൾ അച്ചടിക്കപ്പെട്ടിട്ടുണ്ട്. അസ്സഫീനത്തുൽ ഖാദിരിയ്യ എന്ന പേരിലൊരു കിതാബ് വിനീതൻ വാങ്ങിയ ശേഷം സൂക്ഷ്മമായി പരിശോധിച്ചപ്പോൾ അതിൽ ശൈഖിന്റേതായി ഒന്നുമില്ലെന്ന് മനസിലായി. അടുത്തകാലത്തായി പ്രചരിപ്പിക്കപ്പെടുന്ന മറ്റൊരു കിതാബാണ് തഫ്സീറുൽ ജീലാനി. ശൈഖ് അബ്ദുൽ ഖാദിർ ജീലാനിയുടെ പേരിൽ അടിച്ചുവിടുന്ന ഈ ഗ്രന്ഥം മറ്റാരുടെയോ ആകാനാണ് സാധ്യത. അൽ ഇൻസാനുൽ കാമിൽ എന്ന കൃതിയുടെ കർത്താവ് അബ്ദുൽ കരീം ജീലിയുടേതായിരിക്കാമെന്നു സംശയിക്കുന്നു.

# 20

# സമകാലികർ, ആത്മീയ സഖ്യം

ആത്മീയ വഴികളിൽ നേതൃത്വം നൽകിയ ഒട്ടേറെ ജ്ഞാന നേതൃത്വങ്ങൾ അക്കാലത്ത് വിവിധ നാടുകളിൽ സജീവമായിരുന്നു. ഇറാഖിലെ ഹകാറിലെ കുർദ് വംശജർക്കിടയിൽ പ്രവർത്തിച്ചിരുന്ന ശൈഖ് അദിയ്യ്, ശൈഖ് ജീലാനിയുടെ സുഹൃത്താണ്; ഇരുവരും ശൈഖ് ഹമ്മാദുദ്ദബ്ബാസിന്റെ ശിഷ്യന്മാരാണ്. ഇബ്നു തൈമിയ്യ പിൽക്കാല ഗുരുക്കളിലെ വലിയവരുടെ കൂട്ടത്തിൽ എണ്ണുന്ന ശൈഖ് അദിയ്യ് , ശൈഖ് ജീലാനിയുടെ വർണ്ണനയിൽ, മുജാഹദകൊണ്ട് നുബുവ്വത്ത് ലഭിക്കുമായിരുന്നെങ്കിൽ ശൈഖ് അദിയ്യ് നബിയാകുമായിരുന്നു എന്നു വാഴ്ത്താൻ മാത്രം ഉന്നത സ്ഥാനീയനായിരുന്നു. സംസ്കരണ പ്രവർത്തനങ്ങളിലൂടെ ഒരു ദേശത്തെ മൊത്തം ഇസ്‌ലാമിന്റെ യഥാർത്ഥ ആധ്യാത്മിക പ്രഭയിലേക്ക് തിരിച്ചു പിടിക്കാൻ ശൈഖ് അദിയ്യിനു സാധിച്ചു. ദഹബിയും ഇബ്നു ഖല്ലിക്കാനും ഇബ്നുൽ അസീറും ഇബ്നുൽ വർദിയും ഇദ്ദേഹത്തിന്റെ ആത്മീയ പ്രവർത്തനങ്ങളെ കുറിച്ച് വിവരിക്കുന്നുണ്ട്. അവരുടെ വിവരണം നോക്കിയാൽ, ഇമാം ഗസാലി, ശൈഖ് ജീലാനി തുടങ്ങിയ പരിഷ്കർത്താക്കളിൽ നിന്നും ഒട്ടും കുറയാത്ത ഒരു സ്ഥാനം ശൈഖ് അദിയ്യിനും ഉണ്ടായിരുന്നെന്ന് കാണാം; സുൽത്വാൻ സ്വലാഹുദ്ധീൻ അയ്യൂബിയുടെ മുന്നേറ്റത്തിൽ മറ്റുള്ളവരേക്കാൾ വലിയ സംഭാവന ശൈഖ് അദിയ്യ് നൽകിയതായും കാണാം.

ശൈഖ് ജീലാനിയുടെ സമകാലികനായിരുന്നു ശൈഖ് അബ്ദുൽഖാഹിർ അസ്സുഹ്രവർദി. ശൈഖ് ഹമ്മാദുദ്ദബ്ബാസിന്റെ ശിഷ്യൻ. ബാഗ്ദാദ് കേന്ദ്രീകരിച്ചു തന്നെ പ്രവർത്തിച്ചു. സുൽത്വാൻ നൂറുദ്ദീൻ അസ്സങ്കി സുഹ്രവർദി യുടെ സദസ്സിൽ പങ്കെടുത്തിട്ടുണ്ട്. സുഹ്രവർദിയുടെ പ്രധാന ശിഷ്യനും അറിയ പ്പെട്ട ആത്മീയ നേതാവുമായിരുന്ന ശിഹാബുദ്ദീൻ സുഹ്റവർദി (സഹോദര പുത്രൻ ആണ്) ശൈഖ് ജീലാനിയുടെ ശിഷ്യൻ കൂടിയായിരുന്നു.

പ്രക്ഷുബ്ദമായ രാഷ്ട്രീയ സാഹചര്യത്തിൽ, കലുഷമായ സാമൂഹ്യ അന്തരീക്ഷത്തിൽ, നിറംകെട്ട ആത്മീയ ചുറ്റുപാടിൽ ഉണർന്നുയർന്ന ആത്മീയ നേതൃത്വങ്ങൾ പരസ്പര സൗഹൃദത്തോടെ ഒറ്റക്കെട്ടായി മുന്നോട്ട് നീങ്ങിയാണ്, ഇസ്‌ലാമിക ചരിത്രത്തിന് ഒരു

സ്വലാഹുദ്ധീൻ അയ്യൂബിയെ സംഭാവന ചെയ്തത്. 546-50/1151-55 വർഷങ്ങളിൽ, ബാഗ്ദാദ്, ഇറാഖ്, ശാം ദേശങ്ങളിലെ ആത്മീയ നേതൃത്വം, മുസ്‌ലിംകളുടെ രാഷ്ട്രീയ പ്രതിസന്ധിയും കുരിശ്ഭീകരരുടെ ഭാഗത്ത് നിന്നുള്ള ഭീഷണിയും കാര്യമായി ചർച്ചയ്ക്കെടുത്തു. ബാഗ്ദാദിലെ ഹലബ പ്രദേശത്ത് പ്രവർത്തിച്ചിരുന്ന ഖാദിരീ രിബാത്വിൽ വെച്ചായിരുന്നു ആത്മീയ നേതൃത്വത്തിന്റെ ആദ്യ ഉച്ചകോടി നടന്നത്. അമ്പതിലേറെ ശൈഖൻമാർ അതിൽ പങ്കെടുത്തു. കൂടുതൽ പേരെ പങ്കെടുപ്പി ക്കുന്ന സംഗമം ആസൂത്രണം ചെയ്തു. അടുത്ത ഹജ്ജ് സമയത്ത് വിവിധ ഇസ്‌ലാമികരാജ്യങ്ങളിൽ നിന്നുള്ള കൂടുതൽ ശൈഖന്മാർ പങ്കെടുത്ത രണ്ടാം ഉച്ചകോടി ബാഗ്ദാദിൽ വെച്ചുതന്നെ ശൈഖ് അബ്ദുൽ ഖാദിർ ജീലാനി റഹി യുടെ നേതൃത്വത്തിൽ സംഘടിപ്പിച്ചു. മിസ്വ്‌രിൽ നിന്നും ശൈഖ് ഉസ്മാനു ബ്നു മർസൂഖ് അൽഖുറശി, മൊറോക്കോയിൽ നിന്നും ശൈഖ് അബൂമദ്‌യൻ അൽമഗ്രിബി എന്നിവർ മുഖ്യ പങ്കാളികൾ ആയിരുന്നു. യമനിൽ നിന്നും ഏതാനും ശൈഖൻമാർ സംഗമത്തിൽ പങ്കെടുത്തു.

വീണ്ടും വിപുലമായ കൂടിക്കാഴ്ചകൾക്ക് വേണ്ടിയുള്ള ശ്രമങ്ങൾ നടന്നു. യമനിൽ നിന്നും വന്നെത്തിയ ശൈഖൻമാരുടെ കൂടെ തന്റെ ദൂതന്മാരെയും ശൈഖ് ജീലാനി റഹി അയച്ചു, അവിടെ ഓർഗനൈസ് ചെയ്യാൻ. ശാമിലെ ശൈഖ് രിസ്‌ലാനുമായി ശൈഖ് ജീലാനി എഴുത്തുകുത്തുകൾ നടത്തി. അങ്ങനെ ബാഗ്ദാദിന് ചുറ്റുമുള്ള വിവിധ നാടുകളിലെ  ധാരാളം ആത്മീയ നേതാക്കൾ സംഗമിച്ച മൂന്നാമത്തെ ഉച്ചകോടിയും ബാഗ്ദാദിൽ വെച്ച് അരങ്ങേറി.

മുസ്‌ലിംകളുടെ ആത്മീയ നേതാക്കൾ വ്യവസ്ഥാപിതമായ നിലയിൽ സംഘടിച്ചു മുന്നേറുവാനുള്ള സംഘടനാരൂപം ഈ ഉച്ചകോടിയിൽ രൂപപ്പെട്ടു. ശൈഖ് ജീലാനിയെ അക്കാലത്തെ  സത്യസന്ധൻമാരായ സ്നേഹജനങ്ങളുടെ സംഘ നായകനായി സർവ്വരും തെരഞ്ഞെടുത്തു. ആത്മിക ജ്ഞാനങ്ങളുടെ നേതൃത്വം അദ്ദേഹത്തിനാണെന്ന് എല്ലാവരും അംഗീകരിച്ചു. പത്ത് അബ്ദാലുകളെ തെരഞ്ഞെ ടുത്തു.  ആത്മീയ സാമ്രാജ്യത്തിലെ പ്രത്യേക പദവികൾ  ഉള്ള അവർ കാലഘട്ടത്തി ലെ സുല്ത്വാന്മാരായി  വിവിധ രാജ്യങ്ങളിൽ പ്രവർത്തിക്കും. ബാനൂസ് ഗ്രാമത്തിലെ ശൈഖ് ആയിരുന്ന ശൈഖ് ബഖാ, ശൈഖ് അബൂസഅദിൽ ഖൈലവി, സുവൈറാൻ നാട്ടിലെ ശൈഖ് അലിയ്യ് ബ്നുൽ ഹീത്തി, അദവിയ്യ പ്രസ്ഥാന നേതാവ് ശൈഖ് അദിയ്യ്, മാരിദീനിലെ ശൈഖ് മൂസാ, ശൈഖ് അഹ്മദ് രിഫാഈ, തെക്കൻ ഇറാഖിലെ ശൈഖ് ഉമ്മു ഉബൈദ(സ്ത്രീ പ്രാതിനിധ്യം), ത്വഫ്സൂനജിലെ ശൈഖ് അബ്ദുറഹ്മാൻ, ബസ്വറയിലെ ശൈഖ് അബൂമുഹമ്മദ്, ഹിറാനിലെ ശൈഖ് ഹയാത്ത്, മൊറോക്കോ

യിലെ ശൈഖ് അബൂമദ്യൻ എന്നിവരായിരുന്നു അസിസ്റ്റന്റ് ഖുതുബുകൾ അഥവാ അബ്ദാലുകൾ, പകരക്കാർ(യാഫിഈ/നശ്രുൽ മഹാസിനുൽ ഗാലിയ)

മറ്റ് ഉത്തരവാദിത്തങ്ങൾ ഉള്ളവർ യഥാക്രമം ഔതാദ്, ഔലിയാ എന്നിങ്ങനെ പേരിൽ പരിചയപ്പെടുത്തപ്പെട്ടു. അവരായിരുന്നു സന്ദേശ വാഹകരും ദൂതന്മാരുമായി പ്രവർത്തിച്ചത്. പ്രാദേശികവും കാലികവുമായ ചില ഉത്തരവാദിത്തങ്ങൾ നിർവ്വഹിക്കാനുള്ള പണ്ഡിതന്മാരുടെ കൂട്ടായ്മ മാത്രമായിരുന്നു ഈ ആത്മീയ സംഗമം. മുസ്‌ലിം ലോകത്തെ ആകമാനം ഉൾക്കൊള്ളുന്നതും അദൃശ്യ ലോകത്ത് നടക്കുന്നു എന്ന് പ്രചരിപ്പിക്കുന്നതുമായ ആധ്യാത്മിക ദാഇറ:യും ലോകഭരണവും ഇവിടെ വരുന്നില്ല. അങ്ങനെയെല്ലാം ഖുതുബിനെയും മറ്റും പെരുപ്പിച്ചത് പിൽക്കാലത്തെ റാഫിദീ സ്പർശമുള്ള അതിവ്യാഖ്യാനങ്ങൾ ആണ്. അവർക്ക് അവരുടെ ഇമാം പ്രാപഞ്ചിക ദൗത്യമുള്ള, പ്രവാചകൻമാരേക്കാൾ ഉന്നത സ്ഥാനത്ത് ഉള്ള ആളാണ്. പിൽക്കാലത്ത് സൂഫി അതിവായനകൾ ആ വഴിക്ക് വ്യതിചലിച്ചു. ഖുതുബ് ലോകം നിയന്ത്രിക്കുന്ന ആളും ലോകത്ത് നടക്കുന്ന കാര്യങ്ങൾ മുഴുവൻ അറിയുന്ന സർവ്വജ്ഞാനിയും ആണെന്നും, ഖുതുബിന്റെ നേതൃത്വത്തിൽ അഭൗമ ലോകത്ത് ആത്മീയ ഉച്ചകോടികൾ നടക്കുന്നുവെന്നും പറയാൻ തുടങ്ങി. മുസ്‌ലിംകളുടെ ആത്മീയ ഭൂപടം ബാഗ്ദാദും പരിസര പ്രദേശങ്ങളും മാത്രം ആണെന്ന് ആരും സമ്മതിക്കില്ലല്ലോ.

നവജീവന പ്രസ്ഥാനങ്ങളുടെ ഈ സംഗമങ്ങൾ വഴികുറച്ച് കാലത്തേക്കെങ്കിലും ഉണ്ടായ നേട്ടങ്ങൾ:

- ഇത്തരം പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങൾക്ക് ഏകീകൃത രൂപം ഉണ്ടായി. ഖുതുബിന്റെ നേതൃത്വത്തിൽ അബ്ദാലുകൾ ഇടയ്ക്കിടെ ചേർന്ന് മുസ്‌ലിം രാഷ്ട്രീയം, പ്രശ്നങ്ങൾ, പരിഹാര വഴികൾ ചർച്ച ചെയ്തു. ഖാദിരീ മദ്രസയിൽ പോയി ആത്മീയ ശിക്ഷണം നേടാൻ വിവിധ ദേശത്തുനിന്നും അതാതിടങ്ങളിലെ ശൈഖൻമാർ ശിഷ്യന്മാരെയും ഭാവി പ്രതിനിധികളെയും പറഞ്ഞയച്ചു. ശൈഖ് അബൂ മദ്‌യൻ തന്റെ ശിഷ്യൻ സ്വാലിഹ് സർകാലിയെ ശൈഖ് ജീലാനിയുടെ അടുത്തേക്ക് അയച്ചു. ശൈഖ് റസ്‌ലാൻ ധാരാളം ശിഷ്യന്മാരെ ഇങ്ങോട്ടയച്ചു. അവർ പഠനവും ആത്മീയപരിശീലനവും പൂർത്തിയാക്കി അവരവരുടെ പ്രസ്ഥാനങ്ങൾക്ക് നേതൃത്വം നൽകി.
- കേവലം കർമ്മശാസ്ത്രത്തിലും മറ്റും മതിയാക്കിയ ജ്ഞാനികൾക്ക് സുഹ്ദിൽ മുന്നേറാനുള്ള ആവേശം ജനിപ്പിച്ചു. ഫിഖ്ഹും തസ്വവ്വുഫും ഒന്നിച്ചു പയറ്റുന്ന പണ്ഡിതന്മാർ വർദ്ധിച്ചു. ശൈഖ് ജീലാനിയായിരുന്നു ഈ ട്രെൻഡ് ഉണ്ടാക്കിയ മുന്നണി പോരാളിയെന്ന് ഇബ്നു തൈമിയ്യ നിരീക്ഷിക്കുന്നു.

- സുഹ്ദ് എന്നാൽ സാമൂഹ്യ ദൌത്യങ്ങളിൽ നിന്നുള്ള ഒളിച്ചോട്ടമായി മനസ്സിലാക്കിയിരുന്നവർക്ക് അബദ്ധം മനസ്സിലാക്കാൻ സഹായിച്ചു. മുസ്‌ലിം രാജ്യത്ത് രാഷ്ട്രീയപരിശുദ്ധിയും സുരക്ഷിതത്വവും ഉണ്ടാക്കേണ്ട ബാധ്യതയും പർണ്ണശാലയിലെ സൂഫിക്കുണ്ടെന്ന തിരിച്ചറിവ് മറ്റ് മശാഇഖന്മാർക്ക് കൂടി ഉണ്ടാക്കിക്കൊടുക്കുന്നത് ശൈഖ് ജീലാനിയാണ്.
- ഭൗതിക താൽപര്യങ്ങൾക്ക് വേണ്ടി മാത്രം അധികാരകേന്ദ്രങ്ങളിൽ ഇഴഞ്ഞിരുന്ന പണ്ഡിതന്മാർക്ക്, അധികാരികളെ എങ്ങനെ എന്തിന് സമീപിക്കണമെന്ന് പഠിപ്പിച്ചു. സുൽത്വാൻ നൂറുദ്ദീൻ അസ്സങ്കിയുമായും പിന്നീട് സ്വലാഹുദ്ദീൻ അയ്യൂബിയുമായും മശാഇഖന്മാർ വളരെ അടുത്ത ബന്ധം സ്ഥാപിച്ചതും, അവരുടെ ഉന്നതഉദ്യോഗം കൈകാര്യം ചെയ്തതും, ഇസ്‌ലാമിന്‌വേണ്ടിയായിരുന്നു; അല്ലാഹുവിനുവേണ്ടിയായിരുന്നു. ആത്മീയ സംഗമങ്ങളിൽ പങ്കെടുത്ത എല്ലാ മശാഇഖന്മാരും സുല്ത്താനുമായി ഇസ്‌ലാമികമായ ബന്ധം സ്ഥാപിച്ചു; അനുയായികളെ നൽകി സഹായിച്ചു.
- തസ്വവ്വുഫിന് കാലാന്തരത്തിൽ സംഭവിച്ച കേടുപാടുകൾ പരിഹരിക്കാനും, പതുക്കെ കയറിക്കൂടിയ അനാചാരങ്ങൾ ഇല്ലായ്മ ചെയ്യാനും ആത്മീയ കൂട്ടായ്മ സഹായിച്ചു. തസ്വവ്വുഫിനെ മലിനമാക്കുന്നതിൽ റാഫിദീ ഗറില്ലകൾ നടത്തുന്ന വൃത്തികെട്ട ശ്രമങ്ങളെ തിരിച്ചറിയാൻ ഇടയായി. ശൈഖ് ജീലാനിക്ക് കീഴിലുള്ള സകല മശാഇഖന്മാരും റാഫിദീ വിരുദ്ധ പോരാളികൾ ആയിരുന്നു.
- കുരിശ് ഭീകരരെ പ്രതിരോധിക്കാനും ഓടിക്കാനും സന്നദ്ധരായ ജനങ്ങളെ അതാത് നാടുകളിൽ സജ്ജമാക്കാൻ ഈ ഒത്തൊരുമ കാരണമായി. സുന്നികളുടെ ഭരണാധികാരത്തെ ശത്രുക്കൾക്ക് ഒറ്റുകൊടുക്കുന്ന വിവിധ റാഫിദിസംഘങ്ങളെ അതാതുനാടുകളിൽ ഒറ്റപ്പെടുത്താനും അവർക്ക് നിൽക്കക്കള്ളി ഇല്ലാതാക്കാനും ഈ സൂഫി ദാഇറഃ സഹായിച്ചു. ഒളിക്കാൻ പോലും അവർക്ക് ഇടമില്ലാതായി. തഖിയ മാത്രമായിരുന്നു അവർക്ക് രക്ഷ.

# 21

# സങ്കി ഭരണത്തിന് സൂഫി പിന്തുണ

കുരിശ് ഭീകരരെ പ്രതിരോധിക്കാൻ സുൽത്വാൻ നൂറുദ്ദീൻ സങ്കിക്ക് ശൈഖ് ജീലാനിയുടെയും മക്കളുടെയും ശിഷ്യന്മാരുടെയും പിന്തുണ ലഭിച്ച ഹൃദയ ഹാരിയായ കഥ കൗതുകം ഉണർത്തും. കുരിശ് അധിനിവേശം നടന്ന മുസ്‌ലിം പ്രദേശങ്ങളിൽ മുസ്‌ലിം പോരാളികളെ സൃഷ്ടിക്കുന്നതിൽ ഖാദിരീ പ്രസ്ഥാനം വലിയ പങ്കാണ് വഹിച്ചത്. പഠനവും ആത്മീയ പരിശീലനവും പൂർത്തിയാക്കിയ ശിഷ്യന്മാർ അതിർത്തി കാക്കാൻ ആയുധം അണിയുമായിരുന്നു. ഇങ്ങനെ നിയുക്ത രായിരുന്ന ഖാദിരീ ബിരുദധാരികൾ മുഖാദസ: എന്നറിയപ്പെട്ടു. ഖുദ്സ് കാവൽ ക്കാർ എന്ന അർത്ഥത്തിൽ. ധാരാളം ഖാദിരികൾ രാഷ്ട്രീയ ഉദ്യോഗം വഹിച്ചിരുന്നു. സ്വിബ്ത് ഇബ്നുൽ ജൗസി മിർആത്തിൽ വിവരിച്ചപോലെ, അല്ലാമാ ഇബ്നു ഖുദാമയുടെ പിതാവ് ദമാസ്കസിൽ, കുരിശ് ഭീകരരെ പ്രതിരോധിക്കാനുള്ള ആവേശം ജനങ്ങളിൽ ഉണ്ടാക്കുന്ന ക്ലാസ്സുകൾ നൽകിയിരുന്നു. അദ്ദേഹത്തിന്റെ വീട് ഒരു രാഷ്ട്രീയകാര്യ ആലോചനാ ആപ്പീസായി പ്രവർത്തിച്ചു. സുൽത്വാൻ നൂറുദ്ദീൻ പലപ്പോഴും അവിടെ സന്നിഹിതനായിട്ടുണ്ട്. ഇദ്ദേഹം മകൻ ഇബ്നു ഖുദാമയെ ഖാദിരീ മദ്രസയിലേക്ക് പറഞ്ഞയച്ച സംഭവം നേരത്തെ പരാമർശി ച്ചിട്ടുണ്ട്.

സുല്ത്വാന്മാർ നൂറുദ്ദീനും സ്വലാഹുദ്ദീനും സ്ഥാപിച്ച മസ്ജിദുകളിലും മദ്രസക ളിലും സൂഫി ബിരുദധാരികൾ ആയിരുന്നു സേവനം ചെയ്തത്, വിശിഷ്യാ ഖാദിരികൾ. ശൈഖിന്റെ പുത്രൻ മൂസാ ദമാസ്കസിലേക്ക് താമസം മാറ്റി അവിടെ അധ്യാപനത്തിൽ മുഴുകി. നൂറുദ്ദീൻ ഹിർറാനിൽ ഒരു മദ്രസ സ്ഥാപിച്ച് അതിന്റെ നേതൃത്വം അസ്അദു ബ്നിൽ മിന്ജാ യെ ചുമതലപ്പെടുത്തി. അദ്ദേഹം ശൈഖിന്റെ ശിഷ്യനായിരുന്നു. അദ്ദേഹത്തെ മിസ്മാരിയ്യ മദ്രസയിലെ അധ്യാപനവും അവിടത്തെ ജഡ്ജ്മെന്റും ഏല്പിച്ചു. പിന്നീട് അദ്ദേഹത്തിന്റെ മക്കൾക്കായിരുന്നു ചാർജ്. മറ്റൊരു മദ്രസ സ്ഥാപിച്ചത് ഹാമിദ് ബ്നു മഹ്മൂദിനെയാണ് ചുമതലപ്പെടുത്തിയത്. അദ്ദേഹവും ശൈഖിന്റെ മുരീദ് ആയിരുന്നു. സുല്ത്വാന്റെ സന്നിധിയിൽ നല്ല സ്വീകരണം ലഭിച്ചിരുന്നു അദ്ദേഹത്തിന്. സുൽത്വാൻ സ്വലാഹുദ്ദീൻ ഇബ്നു ഖുദാമ

യെ മുദരിസ് ആയി നിയമിച്ചു. പിന്നീട് തന്റെ ഉപദേശകനായും. ഹമ്പലി കർമ്മ ശാസ്ത്രത്തിന്റെ ആധികാരിക വക്താവാണ് അദ്ദേഹം.

സ്വലാഹുദ്ദീൻ അയ്യൂബിയുടെ രാഷ്ട്രീയകാര്യ ഉപദേശകരിൽ പലരും ഖാദിരികൾ ആയിരുന്നു. അലിയ്യ് ബ്നു ബർദാൻ, ഇബ്നു നജാ എന്നിവരുടെ നാമം അക്കൂട്ടത്തിൽ പ്രസിദ്ധമാണ്. സുല്ത്വാന്റെ മിസ്വ്രിൽ പ്രതിനിധിയായി ഏറെക്കാലം സേവനം ചെയ്തു ഇബ്നു നജാ. സുൽത്വാന് നല്ല മതിപ്പായിരുന്നു അദ്ദേഹത്തെ കുറിച്ച്. വല്ല കാര്യത്തിലും മസ്‌ലഹത്ത് എന്താണെന്ന് വെച്ചാൽ അതറിയിക്കണം; താങ്കളുടെ അഭിപ്രായം അല്ലാതെ ഞാനൊന്നും ചെയ്യില്ല, സുൽത്വാൻ ഇബ്നു നജായെ അറിയിച്ചു. നല്ല ഉപദേശപ്രസംഗകൻ ആയിരുന്ന അദ്ദേഹത്തിന്റെ സദസ്സിൽ സുല്ത്വാനും മക്കളും ശ്രോതാക്കളായി പങ്കെടുക്കാറുണ്ടായിരുന്നു. ഫാത്വിമികൾ ഉമാറത്തുൽയമനിയുടെ നേതൃത്വത്തിൽ സുല്ത്വാനെ നശിപ്പിക്കാനുള്ള ഗൂഢാലോചന നടത്തിയപ്പോൾ അത് ഭംഗിയായി പൊളിച്ചത് ഇബ്നുനജാ ആയിരുന്നു. വടക്കൻമിസ്വ്രുവഴി ക്രിസ്ത്യൻ പോരാളികളെ നാട്ടിലേക്ക് കടത്തിവിടുകയായിരുന്നു അവരുടെ പദ്ധതി. സംഗതി അറിയാൻ ഇടയായ ഇബ്നുനജാ സുൽത്വാനെ വിവരമറിയിച്ചു. സുൽത്വാൻ വിദഗ്ധമായി കുരിശ് ഭീകരരെ മുഴുവൻ തുരത്തുകയും ഗൂഢാലോചനയിൽ പങ്കെടുത്തവരെ മുഴുവൻ പിടികൂടി തൂക്കിലേറ്റുകയും ചെയ്തു.

ബൈത്തുൽ മഖ്ദിസിൽ പ്രവേശിച്ച ചരിത്ര പ്രസിദ്ധമായ മുന്നേറ്റത്തിൽ സുൽത്വാൻ സ്വലാഹുദ്ദീൻ അയ്യൂബിയുടെ കൂടെ ധാരാളം സൂഫികൾ ഉണ്ടായിരുന്നു. ഖാദിരികളായ ഇബ്നുഖുദാമയും സഹോദരൻ മുഹമ്മദ് ബ്നു ഖുദാമയും പിന്നെ ഇബ്നു നജായും അവരിൽ പ്രസിദ്ധരാണ്. മസ്ജിദുൽ അഖ്സ്വാ മോചിപ്പിച്ച ശേഷമുള്ള ആദ്യജുമുഅക്ക് ശാഫിഈ പണ്ഡിതൻ ഇബ്നുസ്സകിയ്യ് നേതൃത്വം നൽകി. ആവേശകരവും വികാരനിർഭരവുമായ ഖുതുബയും ജുമുഅയും കഴിഞ്ഞ ശേഷം, അവിടെ തടിച്ചുകൂടിയ പതിനായിരങ്ങൾക്ക് സാരോപദേശം നൽകാൻ സുൽത്വാൻ സൈനുദ്ദീൻ അബുൽഹസൻ അലിബ്നുനജാ അൽഖാദിരിയെ സ്വാഗതം ചെയ്തു.. ഉപദേശ പ്രസംഗകന് വേണ്ടി ഖിബ്ലയുടെ ഭാഗത്ത് ഉയർന്നൊരു കട്ടിൽ സ്ഥാപിച്ചിരുന്നു. ഇബ്നുനജാ പ്രസംഗം തുടങ്ങി. ആ രംഗം ചരിത്രകാരൻ അബൂശാമ രേഖപ്പെടുത്തിയത് എത്ര മനോഹരമായ വാക്കുകളിലാണ്! പ്രസംഗപീഠത്തിൽ ഇരുന്ന ഇബ്നുനജാ അല്ലാഹുവിനെ ഭയക്കുന്നവരുടെയും അവനിൽ പ്രതീക്ഷിക്കുന്നവരുടെയും ഉള്ളുണർത്തി. സുഷുപ്തിയിൽ ആണ്ടുപോയവരെ എഴുന്നേല്പിക്കുന്ന ആശയങ്ങളും, അല്ലാഹുവിന്റെ ശത്രുക്കളെ പ്രകോപിപ്പിക്കുന്ന വചസ്സുകളും അവിടെ ഒഴുകി. ഹൃദയം പൊട്ടിയവർ ആർത്തുകരയാൻ തുടങ്ങി; ചാഞ്ചാ

ടുന്ന വിശ്വാസം കൊണ്ടുനടന്നിരുന്നവർ നിലവിളിച്ചു. ഹൃദയങ്ങൾ നനഞ്ഞു; അവരുടെ പ്രയാസങ്ങൾ ലഘൂകരിച്ചു..

അടുത്ത ജുമുഅയ്ക്ക് ശേഷവും സുൽത്വാൻ ഇബ്നു നജായോട് പ്രസംഗിക്കാൻ ആവശ്യപ്പെട്ടു , അദ്ദേഹം പ്രസംഗിച്ചു. ദിവസങ്ങൾ മാത്രം പിന്നിട്ടപ്പോൾ സുൽത്വാൻ തന്റെ സ്വപനം പരസ്യമായി പറഞ്ഞു: ഏറ്റവും മഹത്തായ മരണമാണ് ഞാൻ കൊതിക്കുന്നത് . ആളുകൾ അതിന്റെ ഉദ്ദേശ്യം ചോദിച്ചറിഞ്ഞു. അദ്ദേഹം പറഞ്ഞു: കടൽകടന്ന് യൂറോപ്യരുടെ താവളങ്ങളിൽ സന്ദർശിക്കണം; ഇസ്ലാം പ്രചരിപ്പി ക്കണം. മരിക്കാൻ ഭയന്ന് ദുൻയാവിനെ കമഴ്ന്നു കിടന്നു കെട്ടിപ്പിടിച്ച ഒരാളും അപ്പോൾ അവിടെയില്ലായിരുന്നു. രക്തസാക്ഷ്യം കൊതിക്കുന്നവരല്ലാതെ. ആധ്യാത്മിക നേതൃത്വത്തിന്റെ മർമ്മം നോക്കിയുള്ള നവജീവന പ്രവർത്തനത്തിന്റെ ഫലം.

# 22

# അന്ധവിശ്വാസങ്ങളും അനാചാരങ്ങളും

രണ്ടും അനുവദിക്കാത്ത ശുദ്ധസലഫി ആയിരുന്നു ശൈഖ്ജീലാനി റഹി. കിതാബിലും സുന്നത്തിലും സലഫിന്റെ വിശ്വാസകര്യങ്ങളിലും നടപടിക്രമങ്ങളിലും ഇല്ലാത്ത ഒരു സംഗതിയും ശൈഖ് പ്രോത്സാഹിപ്പിച്ചില്ല. അത്തരം സംഗതികളെ ശക്തമായി എതിർത്തു. ശിർക്കിന്റെയും ബിദ്അത്തിന്റെയും ലാഞ്ചന ഉള്ളതു പോലും അകലെ മാറ്റിവെച്ചു.

മുൻഗാമികളായ ചില സൂഫി പ്രമുഖരെ അനുകരിച്ചു കൊണ്ട്, സുന്നത്തിൽ സ്ഥിരപ്പെട്ട പുണ്യകർമ്മം എന്ന ധാരണയിൽ, ചില പ്രത്യേക ദിവസങ്ങളിലെ പ്രത്യേക നിസ്കാരങ്ങളും മറ്റും ശൈഖിന്റെ ഗുൻയയിൽ പഠിപ്പിക്കുന്നുണ്ടെങ്കിലും, ഹദീസ് ശാസ്ത്ര വിദഗ്ധർ അവയെല്ലാം കടുത്ത ബിദ്അത്തായി പിന്നീട് വിധിച്ചവയാണ്. അത്തരം കാര്യങ്ങളിൽ, അന്നത്തെ അറിവുവെച്ച് കിതാബെഴുതിയ ശൈഖ് നിരപരാധിയാണ്. വിദഗ്ധർ അവയെക്കുറിച്ചു തീരുമാനം എടുത്തതിനു ശേഷവും, ശൈഖ് ജീലാനിയുടെ വരികൾ അവലംബിച്ചു, ആ വകബിദ്അത്തുകളെ പ്രചരിപ്പിക്കുന്നവരാണ് കുറ്റക്കാരാകുക. ശൈഖിന്റെ നിലപാടലുകളുടെ അന്തസ്സത്തയാണ് നാം ഉൾക്കൊള്ളേണ്ടത്. ബിദ്അത്തുകളെ ഒരു നിലയ്ക്കും അംഗീകരിക്കാത്ത നമ്പർ വൺസുന്നിയായിരുന്നു ശൈഖ് എന്നകാര്യം സർവ്വസമ്മതമായ ചരിത്ര സത്യമാണ്. അവരുടെ ഗ്രന്ഥങ്ങളിൽ നിന്നും ആ നയം വ്യക്തമാണ്. എന്നാൽ ഹദീസ് നിർധാരണശാസ്ത്രത്തിൽ ഉന്നത പാണ്ഡിത്യം അദ്ദേഹത്തിന്നില്ലായിരുന്നു എന്നകാര്യവും സുവിദിതമാണ്. അങ്ങനെ വരുമ്പോൾ, ഹദീസ് വിദഗ്ധരുടെയും ഫുഖഹാക്കളുടെയും വിധിതീർപ്പും ശൈഖിന്റെ സുന്നീ താല്പര്യവുമാണല്ലോ ശൈഖിനെ പിന്തുടരുന്നവർ സ്വീകരിക്കേണ്ടത്.

ശൈഖിന് ശേഷം മാറ്റങ്ങൾ പ്രകടമായി. കെട്ടുകഥകൾ പ്രചരിപ്പിക്കുകയായിരുന്നു ആദ്യഘട്ടം. ഖാദിരീ ശിക്ഷണ രീതികളിൽ വന്ന മാറ്റം ക്രമേണ കണ്ടുതുടങ്ങി. റാഫിദീ ചാരന്മാർ ത്വരീഖത്തിനകത്ത് കയറി. അവർ പിന്നീട് ഖാദിരിയ്യത്തിനെ നിയന്ത്രിച്ചു. തസ്വവ്വുഫ് പ്രസ്ഥാനങ്ങളെ പൊതുവേ വിഷവള്ളികൾ പൊതിഞ്ഞു.

അതിന്റെ കരിവാളിപ്പ് ഖാദിരിയ്യത്തിനെയും ബാധിച്ചു. മാറ്റങ്ങൾ കണ്ടുതുടങ്ങിയ ആദ്യഘട്ടത്തിൽ തന്നെ ജ്ഞാനികൾ അത് ഉറക്കെ വിളിച്ചു പറയാൻ തുടങ്ങിയിരുന്നു. ശൈഖുൽ ഇസ്ലാം ഇബ്നുതൈമിയ്യ ഇക്കാര്യം വളരെ ഉറക്കെ വിളിച്ചറിയിച്ചു. പക്ഷേ, ഖാദിരിയ്യത്ത് പതിയെപ്പതിയെ നാമാവശേഷമാകുന്നതാണ് ചരിത്രത്തിൽ കാണുന്നത്. അതാത് കാലങ്ങളിൽ ഖാദിരി എന്നും പരിചയപ്പെടുത്തി നീണ്ട സിലസിലയുമായി വന്നവർ ശൈഖിന്റെ പേരിലും ഇസ്ലാമിന്റെ പേരിലും പ്രചരിപ്പിച്ചതും യഥാർത്ഥ ഖാദിരിയ്യത്തും തമ്മിൽ നാമമാത്ര ബന്ധമായി ചുരുങ്ങി. ശൈഖിനെ ഖുതുബുൽ അഖ്താബ് എന്നു വിശേഷിപ്പിക്കുന്നവർ, തുടക്കത്തിൽ അതിനുണ്ടായിരുന്ന അർത്ഥത്തിൽ നിന്നും ആയിരം കാതമകലെ സഞ്ചരിച്ചു. ഇപ്പോൾ മുഹ്യിദ്ദീൻ ശൈഖ് എന്നാൽ എവിടെവെച്ചും ആർക്കും എന്ത് ആവശ്യത്തിനും വിളിച്ചാലും വായെടുക്കും മുമ്പ് അത് സാധ്യമാക്കിത്തരുന്ന എന്തോ ശക്തിയാണ്. ശൈഖിന്റെ പേര് ആയിരം തവണ വിളിക്കാനായി പൂർവ്വ നിശ്ചയ പ്രകാരം ആളുകൾ ഒരുമിച്ചു കൂടുന്ന വിചിത്രമായ അനാചാരവും അടുത്ത കാലത്തായി തമിഴ്നാട്ടിലും കേരളത്തിലും വ്യാപകമായിട്ടുണ്ട്.ശൈഖ് ജീലാനിയുടെ പേരിൽ ത്വരീഖത്ത് സംഘടനകൾ തട്ടിക്കൂട്ടി ഖുതുബ് വരെ ആകുന്ന മായാലോകവും വിശാലമാണ്. ഭോഗസുഖസൂഫിസം കൊണ്ടുപിടിച്ചു പ്രചരിപ്പിക്കപ്പെടുന്ന ഇക്കാലത്ത് കഞ്ചാവടിക്കാൻ അറിയുന്നവനെല്ലാം ഖുതുബ് ആകുകയാണ്.

ഖുതുബിയ്യത്തും ഖാദിരീറാതിബുകളും ശൈഖിന്റെ വഴിയല്ല. ശൈഖിനെ സ്മരിക്കാനാണെന്നും സജ്ജനങ്ങളെ സ്മരിക്കുന്നത് പുണ്യപ്രവർത്തനം ആണെന്നുംപറഞ്ഞ് സംഘടിപ്പിക്കപ്പെടുന്ന ചെറിയസദസ്സ് മുതൽ വലിയ ആണ്ടാഘോഷങ്ങൾ വരെ യഥാർത്ഥ ശൈഖിനെ മറച്ചുവെക്കാനുള്ള ആസൂത്രിത ശ്രമമായിട്ടാണ് നടക്കുന്നത്; ഏത് നാട്ടിലേക്കും ശൈഖിൽ നിന്നും എപ്പോഴും കടാക്ഷവും സഹായവും ലഭിക്കുമെന്ന് പാമര ജനങ്ങളെ വിശ്വസിപ്പിച്ചുകൊണ്ടാണ് എല്ലാ ജീലാനി സദസ്സുകളും അരങ്ങേറുന്നത്. സത്യത്തിൽ, ശൈഖിന്റെ ആദർശം, അദ്ദേഹം പഠിപ്പിച്ച തൗഹീദോ സുന്നത്തോ ഭക്തിയുടെ നിലപാടുകളോ ഇത്തരം സദസ്സുകളിൽ മിണ്ടുകപോലും ചെയ്യില്ല. പകരം ശൈഖിന്റെ പേരിൽ നവം നവങ്ങളായ ബിദ്അത്തുകൾ ആവിഷ്കരിക്കുകയാണ്. കടന്നുവരുന്ന ഓരോ കാലത്തും സുന്നത്തുകൾ ഓരോന്നായി കുഴിച്ചുമൂടുകയും ബിദ്അത്തുകൾ സജീവമാക്കുകയും ചെയ്യുന്നതാണ് എന്ന സന്ദേശം തന്നുപോയ ഒരു മഹാപുരുഷന്റെ പേരിലാണ് ഈ താന്തോന്നിത്തം നടക്കുന്നത്?! വഴിയിൽ തട്ടിത്തടഞ്ഞുവീഴാൻ മാത്രം പണ്ഡിതന്മാർ ഉള്ള മലയാളമണ്ണിൽ പോലും ഭീകരമായ വഞ്ചനയും തട്ടിപ്പുമാണ് ഈ മേഖലയിൽ സർവ്വസമ്മതത്തോടെയും പരസ്പരധാരണയോടെയും നടക്കുന്നത്. അനാചാരങ്ങളുടെ അപ്പോസ്തലന്മാരുടെ സംഘബലം, അവർ ചെയ്യുന്ന തെമ്മാടി

ത്തങ്ങൾക്കുള്ള ഹുജ്ജത്തായി ഇവിടെ കൊണ്ടാടുകയാണ്; പണ്ഡിതന്മാർ ചിലർക്കെങ്കിലും കാര്യംഅറിയാം, പക്ഷേ, ജ്ഞാനികളിൽ അധികവും മഹാഭീരുക്കളാണ്; എക്കാലത്തും.

ശൈഖ് ജീലാനിയുടെ പ്രസ്ഥാനം എങ്ങനെ റാഫിദീ സ്വഭാവമുള്ള ആത്മീയ തട്ടിപ്പായി പരിണമിച്ചു? കാലാന്തരത്തിൽ അതിന് കൂട്ടുനിന്ന പ്രച്ഛന്ന വേഷക്കാർ ആരെല്ലാമാണ്? വിശദമായ കുറിപ്പ് തയ്യാറാക്കാൻ ആഗ്രഹമുണ്ട്. അല്ലാഹു സൗഭാഗ്യം തന്നെങ്കിൽ..

ശൈഖ് അബ്ദുൽ ഖാദിർ അൽജീലാനി റഹി മരണാസന്നനായി കിടക്കുന്നു. പുത്രൻ അബ്ദുൽ വഹാബ് റഹി അന്ത്യോപദേശം തേടി അടുത്തുചെന്നു. അങ്ങയുടെ വിയോഗശേഷം ഞാൻ എന്താണ് ചെയ്യേണ്ടത് സയ്യിദീ? ശൈഖ് ഉപദേശിച്ചു: തഖ്‌വ മുറുകെ പിടിക്കുക. അല്ലാഹുവല്ലാത്ത ഒരാളെയും ഭയക്കരുത്. അല്ലാഹുവല്ലാത്ത ആരിൽ നിന്നും പ്രതീക്ഷിക്കരുത്. ആവശ്യങ്ങൾ എല്ലാം അവനിൽ ഏല്പിക്കുക. അവനല്ലാത്ത ആരിലും ആലംബം അരുത്. എല്ലാം അവനോട് ചോദിക്കുക. അവനല്ലാത്ത ആരെയും ആശ്രയിക്കാൻ നിക്കരുത്. തൗഹീദ്, തൗഹീദ്. അതാണ് എല്ലാം. തുടർന്ന് ഉപദേശിച്ചു: 'അല്ലഹുവിന്റെ സ്വിഫാഅത്തുമായി ബന്ധപ്പെട്ട ഹദീസുകൾ അവയിൽ കാണുന്നപോലെ വിശ്വസിക്കുക. വിധിതീർപ്പ് സാന്ദർഭികമായി വ്യത്യാസപ്പെടാം; എന്നാൽ അറിവിന് പരിണാമമില്ല; വിധി പ്രാബല്യത്തിൽ നിന്നും നീക്കാം; എന്നാൽ ജ്ഞാനം എന്നും പ്രാബല്യത്തിൽ നിലനിൽക്കും' (അൽ ഫത്ഹുർറബ്ബാനി )

**عليك بتقوى الله عز وجل وطاعته , ولا تخف أحدا سوى الله , ولا ترج أحدا سوى الله , وكل الحوائج كلها إلى الله عز وجل , واطلب جميعها منه , ولا تثق بأحد سوى الله عز وجل , ولا تعتمد إلا عليه سبحانه , وعليك بالتوحيد , التوحيد , التوحيد , جماع الكل التوحيد .... مروا بأخبار الصفات على ما جاءت , الحكم يتغير والعلم لا يتغير , الحكم ينسخ والعلم لا ينسخ ...**

# 22

# ശൈഖ് ഇബ്നുതൈമിയ്യ അൽഖാദിരി

**ഖദ്ദസല്ലാഹു റൂഹഹു**

ശൈഖുൽ ഇസ്‌ലാം ഇബ്നുതൈമിയ്യയുടെ കഠിന ഇബാദത്ത്, അതിസൂക്ഷ്മത (വറഅ്), ത്യാഗം(സുഹ്ദ്), ഭൗതികവിരക്തി, ദരിദ്രജീവിതം തുടങ്ങിയ ജീവിത പാഠങ്ങളെക്കുറിച്ച് മിത്രങ്ങളും ശത്രുക്കളും, അനുയായികളും എതിർ ചേരികളിലുള്ളവരും, വാഴ്ത്തുകാരും നിരൂപകരും ഒരുപോലെ അംഗീകരിക്കും. വഹാബിസത്തെ നിരൂപിച്ചുകൊണ്ട് പ്രസിദ്ധനായ അബ്ദുല്ലാഹി ബ്നു അലവി അൽഹദ്ദാദ് തങ്ങളുടെ പൗത്രൻ അലവി ബ്നു അഹ്മദ് എഴുതിയ മിസ്ബാഹുൽ അനാമിലെ പത്താം അദ്ധ്യായം ഇബ്നു തൈമിയ്യയുടെ സുഹ്ദ്, വറഅ് അംഗീകരിച്ചുകൊണ്ടാണ് പണ്ഡിതന്മാരുടെ അനുകൂല പ്രതികൂല അഭിപ്രായങ്ങൾ നിരത്തുന്നത്. ശൈഖിന്റെ സുഹ്ദിനെക്കുറിച്ചു പറയവേ, ഇബ്നുഫള്‌ലില്ലാഹിൽ ഉമരി മസാലികുൽ അബ്സ്വാറിൽ, 'സുഹ്ദിൽ സ്വഹാബത്തിനുശേഷം ശൈഖിനെ പോലെ ഒരാൾ ഇല്ലെന്നും അബൂബക്കറും ഉമറും നടന്ന ത്വരീഖത്തിലാണ് ശൈഖ് നടന്നതെന്നും' പ്രശംസിക്കുന്നു.

'സജ്ജനങ്ങളെ സ്മരിക്കുന്നിടത്ത് ദൈവാനുഗ്രഹം വർഷിക്കും' എന്ന ലക്ഷ്യത്തോടെ ഹാഫിള് ബസ്സാർ എഴുതിയ ഇബ്നു തൈമിയ്യയുടെ മനാഖിബിൽ (അൽഅഅ്‌ലാമുൽ അലിയ്യ) ശൈഖിന്റെ ആത്മീയഔന്നത്യം വിവരിക്കാൻ മൂന്നാലു അധ്യായങ്ങൾ മാറ്റിവെച്ചിട്ടുണ്ട്. രിഫാഈ ത്വരീഖത്ത് പശ്ചാത്തലമുള്ള കുടുംബത്തിൽ പിറക്കുകയും വളരുകയും ചെയ്ത, അവരുടെ അനാശാസ്യങ്ങൾ കണ്ടും അനുഭവിച്ചതും മനംമടുത്ത, ആത്മീയദാഹം തീർക്കാൻ ശാദുലിയ്യ ത്വരീഖത്ത് അടക്കമുള്ള പല സംഘങ്ങളുമായി കൂടിജീവിക്കുകയും ഒടുവിൽ ശൈഖുൽ ഇസ്‌ലാം ഇബ്നുതൈമിയ്യയെ കണ്ടുമുട്ടുകയും സഹവസിക്കുകയും ചെയ്ത, ഇബ്നുശൈഖിൽ ഹുസാമിയ്യീൻഅൽവാസിഥ്വി, അത്യുന്നതനായ ആത്മീയ നേതൃത്വമാണ് ശൈഖുൽഇസ്‌ലാമെന്ന് രേഖപ്പെടുത്തുന്നതും നമ്മുടെ മുന്നിലുണ്ട്. ശൈഖിന്റെ ശിഷ്യന്മാരെ ആത്മീയപാതയിലെ സഞ്ചാരി അഥവാ സൂഫി എന്നർത്ഥമുള്ള സാലികീങ്ങൾ എന്നത്രെ വാസിഥ്വി പരിചയപ്പെടുത്തിയത്. വാസിഥ്വിയെ

വളരെയേറെ ബഹുമാനിച്ചിരുന്നു ശൈഖുൽ ഇസ്‌ലാം, തന്റെ ശൈഖായും ഖുദ്വത്തായും സാലിക്കായും കാലഘട്ടത്തിലെ ജുനൈദായും പരിചയപ്പെടുത്തുന്നതും നമുക്ക് വായിക്കാവുന്നതാണ്. പ്രമുഖ ഹമ്പലി സൂഫി ശൈഖുൽ ഇസ്‌ലാം അൽഹറവിയുടെ പ്രസിദ്ധ സൂഫികൃതി 'മനാസിലുസാഇരീൻ' വ്യാഖ്യാനിച്ചെഴുതിയ മഹാസൂഫിയായിരുന്നു വാസിഥ്വി.

ശൈഖിന്റെ വിയോഗത്തിൽ എഴുതപ്പെട്ട അനുശോചനകവിതകൾ സമാഹരിച്ച് ശൈഖിന്റെ പ്രിയശിഷ്യൻ ഇബ്നുഅബ്ദിൽഹാദി ഇറക്കിയ 'അൽഉഖൂദുദ്ദുർരിയ്യ' യിൽ ശൈഖിന്റെ ആത്മീയപ്രസിദ്ധി വ്യക്തമാക്കുന്ന കവിതകൾ ധാരാളമുണ്ട്. അതിൽ സമാഹരിച്ചിട്ടുള്ള ഒരു പദ്യത്തിലെ വരികൾ ഇങ്ങനെ:

'നമ്മുടെ കാലഘട്ടത്തിലെ താജുൽ ആരിഫീനും (ആദ്ധ്യാത്മ ജ്ഞാനികളുടെ കിരീടം) ശൈഖുൽ ഹുദാ(സന്മാർഗ്ഗ ഗുരു)വും ആരാണ്? ദുരഭിമാനം വെടിഞ്ഞു പറയൂ, (അത് ശൈഖുനായാണ്). ഹഖീഖത്തിന്റെ അരുവിയിലെ സിർറുകളിൽ നിന്നും അദ്ദേഹം സ്വായത്തമാക്കിയ ഹഖീഖത്തിൽ നിന്നും ആരിഫീങ്ങളുടെ കോപ്പ കൊണ്ട് ഈയുള്ളവൻ ധാരാളമായി കുടിച്ചിട്ടുണ്ട്. മുൻകഴിഞ്ഞവരും കറാമത്തുകളുടെ ഉടമയുമായ മഹാന്മാർ അല്ലാതെ ഇദ്ദേഹത്തിന്റെ സുഹ്ദിനോട് കിടപിടിക്കുന്ന ആരും ഇക്കാലത്തില്ല. ഖുതുബുൽ ഹഖാഇഖ് ആണ് നമ്മുടെ ഗുരു. ആത്മീയ പരിശീലനത്തിൽ ഏർപ്പെട്ട തസ്വവ്വുഫിന്റെ വക്താക്കൾ ഇദ്ദേഹത്തിന്റെ അധിക മികവുകണ്ട് പരിഭ്രാന്തരായിപ്പോയി. ത്വരീഖത്തിന്റെയും ഹഖീഖത്തിന്റെയും ശൈഖാണ് ഇദ്ദേഹം. ഇമാമത്ത് അനന്തരമായി ലഭിച്ച ആരിഫാണ്; ആർജ്ജിച്ച വിവിധ ശാഖകളിലെ ജ്ഞാനങ്ങൾ ഖണ്ഡിതവുമാണ്. തന്റെ റബ്ബിലേക്ക് വുസൂൽ ആയ അദ്ദേഹത്തിന് അവങ്കൽ ഒരുന്നതസ്ഥാനമുണ്ട്. അദ്ദേഹത്തിന്റെ സ്ഥാനം ദിഗന്തങ്ങൾ വിളിച്ചു പറയുന്നു. തസ്വവ്വുഫ്, പരിമിതസുഖങ്ങൾ കൊണ്ടുള്ള ജീവിതരീതി(തഖശ്ശുഫ്), പരമപരിശുദ്ധമായ സ്വകാര്യജീവിതം (തഅഫ്ഫുഫ്), ഖുർആൻ പാരായണം, ഇബാദത്തുകൾ, നോമ്പുകൾ.. ഇതാണാ ജീവിതം.'

മറ്റൊരു അനുയായി തഖിയ്യുദ്ദീൻ അൽജുഅ്ബുരിയും ശൈഖിനെ 'ഖുതുബ്' എന്ന് വിശേഷിപ്പിക്കുന്ന പദ്യം ഇതിലുണ്ട്. ശൈഖിന് അഹ്ലുൽ ബൈത്തിനോട് എന്തോ വിരോധം ഉണ്ടെന്ന റാഫിദീ ആരോപണത്തിൽ പെട്ടുപോയ ഹാഫിള് അസ്ഖലാനി അടക്കമുള്ള ചില പ്രമുഖരുടെ തെറ്റിദ്ധാരണ തിരുത്താൻ മുന്നോട്ടുവന്ന വഹാബി വിരുദ്ധനായ പ്രമുഖപണ്ഡിതൻ മുഹമ്മദ് ഹാശിമിസ്സിന്ധിയുടെ 'അൽഹുജ്ജത്തുൽ ഖവിയ്യ' യിലും 'ഖുതുബ്' വിശേഷണം പകർത്തുന്നതുകാണാം.

ശൈഖുൽഇസ്‌ലാം തസവ്വുഫിനെയോ സൂഫി ഗുരുക്കന്മാരെയോ ആക്ഷേപി ക്കുകയോ നിരാകരിക്കുകയോ ചെയ്തിട്ടില്ല. എന്നാൽ, തസവ്വുഫ് സംബന്ധമായ ദീർഘചർച്ചയ്ക്ക് വേണ്ടി തന്റെ ഫതാവയുടെ ഒരു വോള്യം തന്നെ നീക്കി വെച്ചിട്ടുണ്ട്. ഈ ഭാഗം ശൈഖ് ജീലാനിയുടെ ഫുതൂഹുൽ ഗൈബിന്റെ വ്യാഖ്യാന മാണെന്നുപോലും അഭിപ്രായപ്പെട്ടവരെ കാണാം. (ഈഭാഗം ഏറെക്കാലം ഒളിച്ചുവെക്കുകയായിരുന്നു സൗദിസലഫികൾ; അതുപുറത്തുകൊ ുവരാൻ ഡോ. സഊദ് റമദാൻ ബൂഥ്വിയും ഹാശിം രിഫാഇയും നിരന്തരം സൗദി അധികാരി കളുമായി നടത്തിയ സമരം വിഖ്യാതമാണ്). ഇതിലെവിടെയും തസവ്വുഫ് പ്രസ്ഥാന ത്തെയോ ത്വരീഖത്ത് സമ്പ്രദായത്തെയോ ശൈഖുൽ ഇസ്‌ലാം ചോദ്യം ചെയ്യുന്നില്ല. ശൈഖ് ജുനൈദ് ബ്നു മുഹമ്മദ് അൽബഗ്ദാദി, ശൈഖ് ജീലാനി തുടങ്ങിയ പ്രമുഖരായ സൂഫിഗുരുക്കളെ പിന്തുണക്കുകയും അവരുടെ വാക്കുകളെ ന്യായീ കരിക്കുകയും ചെയ്യുന്ന ശൈഖുൽ ഇസ്‌ലാമിനെയാണ്, നാം ശൈഖിന്റെ ദർഉത്തആറുളി'ലും 'ബയാനുതൽബീസിൽ ജഹ്മിയ്യ'യിലും കാണുന്നത്.

ചുരുക്കത്തിൽ, ശൈഖുൽ ഇസ്‌ലാം ഇബ്നു തൈമിയ്യ സൂഫി വിരോധിയോ ത്വരീഖത്ത് വിരോധിയോ ആയിരുന്നില്ല. സൂഫിസത്തിന്റെ വിശുദ്ധി നഷ്ടപ്പെടു ത്തുക, കിറുകൃത്യവും കളങ്ക രഹിതവുമായ നിലയിൽ മനസാവാചാകർമ്മണാ തൗഹീദും സുന്നത്തും അനുധാവനം ചെയ്യാനുള്ള ആത്മീയപരിശീലനം നൽകുക എന്ന സ്ഥാപിതലക്ഷ്യം വിസ്മരിച്ച്, ഗ്രീക്ക് ഇന്ത്യൻ പേർഷ്യൻ വികല ദർശനങ്ങൾ നിയന്ത്രിക്കുന്ന കോപ്രായങ്ങളായി തസ്വവ്വുഫിനെ മലിനമാക്കിയവർക്കെതിരെ, അംഗീകൃതരായ സൂഫിഗുരുക്കൾ ചെയ്തപോലെ, ശൈഖുൽ ഇസ്‌ലാമും പടപൊരു തിയിട്ടുണ്ടെന്നത് സത്യം. . അക്കാലത്തെ കഞ്ചാവ് സൂഫികൾക്കെതിരെ ശൈഖുൽ ഇസ്‌ലാം നടത്തിയ വൈജ്ഞാനികസമരമാണ് അദ്ദേഹത്തെ സൂഫി വിരുദ്ധനായി അവതരിപ്പിക്കാൻ പ്രധാനകാരണം. അധർമ്മത്തിലും തട്ടിപ്പ്‌വിദ്യകളിലും ആണ്ടു പോയ രിഫാഇയ്യക്കാരെയും, ദാർശനികമായ ചില സംഗതികളിലുള്ള വിയോജിപ്പ് നിമിത്തം ശാദുലികളെയും ശൈഖുൽ ഇസ്‌ലാം ആവശ്യമായ കടുപ്പത്തിൽ വിമർശി ച്ചിട്ടുണ്ട്.

ശൈഖുൽ ഇസ്‌ലാമിന്റെ ഗുരുവും ശിഷ്യനുമായിരുന്ന ഹാഫിള് ദഹബി സുഹ്രവർദി ത്വരീഖത്തിന്റെ ഖിർഖ അണിഞ്ഞ സൂഫിയായിരുന്നു. ഇക്കാര്യം അദ്ദേഹം സിയറിലും താരീഖിലും വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. കൈറോയിൽ വെച്ച് മുഹദ്ദിസും സാഹിദുമായ ളിയാഉദ്ദീൻ ഈസാബ്നുയഹ്യാ അൽ അൻസ്വാരിയിൽ നിന്നാണ് ദഹബി ഖിർഖ അണിയുന്നത്. അദ്ദേഹത്തിന് പ്രസിദ്ധസൂഫി ശിഹാബു ദ്ദീൻ സുഹ്രവർദി മക്കയിൽ വെച്ചായിരുന്നു സ്ഥാനവസ്ത്രം അണിയിച്ചത്;

അദ്ദേഹത്തിന് പിതൃവ്യൻ ശൈഖ് അബുന്നജീബും. ഖാദിരിയ്യത്തിന്റെ ശാഖയായി സുഹ്രവർദിയെ കണക്കാക്കുന്നതിൽ തെറ്റില്ല. പിതൃവ്യനിൽ നിന്നും ആത്മീയശിക്ഷണം നേടിയ ശൈഖ് സുഹ്രവർദി ശൈഖ് ജീലാനിയുമായും കുറച്ചുകാലം സഹവസിച്ചിട്ടുണ്ട്; ഇക്കാര്യം ദഹബി തന്നെ രേഖപ്പെടുത്തുന്നു. ശൈഖുൽ ഇസ്‌ലാം ഇബ്നുതൈമിയ്യയുടെ ശിഷ്യപ്രമുഖനായിരുന്ന ഹാഫിള് ഇബ്നുകസീർ ശാദുലി ത്വരീഖത്ത് പിന്തുടർന്ന സൂഫി ആയിരുന്നെന്ന് അദ്ദേഹത്തിന്റെ ശിഷ്യനും പ്രസിദ്ധ ചരിത്രകാരനുമായ ഇമാം സ്വഫ്ദി 'അൽ വാഫീ ഫിൽ വഫയാത്തി'ൽ, ശാദുലി ഗുരു അബുൽ ഹസൻ ശാദുലിയെ പരിചയപ്പെടുത്തുമ്പോൾ സൂചിപ്പിക്കുന്നുണ്ട്.

ശൈഖുൽ ഇസ്‌ലാമിന്റെ ശിഷ്യൻമാരിൽ പ്രമുഖനായ ഇബ്നുൽ ഖയ്യിം തികഞ്ഞ സൂഫിയായിരുന്നു. പ്രമുഖ ഹമ്പലിസൂഫി അബൂഇസ്‌മാഈൽ അൽഹറവി (481)യുടെ ഏറെ വിവാദമായ, ഏതാനും പേജുകൾ മാത്രമുള്ള മനാസിലുസ്സാഇരീൻ ഇലാ റബ്ബിൽ ആലമീൻ' എന്ന കനപ്പെട്ട കൃതിക്ക് മൂന്നുവാല്യങ്ങളിൽ വിശദീകരണം എഴുതിയ സൂഫിയാണ് ഇബ്നുൽഖയ്യിം. അതിന്റെ പേര് മദാരിജുസ്സാലികീൻ. ശുദ്ധ സുന്നിസൂഫിയെന്ന് വിധിക്കാനാവാത്ത, അൽപസ്വൽപം ഫൽസഫിസൂഫിസം സ്വാധീനിക്കുകയും ചെയ്ത ഹമ്പലിയാണ് ഹറവി. ഫനാ, തൗഹീദ് തുടങ്ങിയ സാങ്കേതിക പദങ്ങൾ വിവരിക്കുമ്പോൾ, അദ്വൈതവാദികളുടെ രീതി ഹറവിയുടെ മനാസിലിൽ കാണാം; ഇക്കാരണത്താൽ അദ്വൈതസൂഫികൾക്ക് ഹറവിയോട് പ്രിയവുമാണ്. ഇബ്നുതൈമിയ്യ ഒരുഘട്ടത്തിൽ ഹറവിയുടെ പരാമർശങ്ങൾ നിരൂപിച്ചിട്ടുണ്ട്. ഹറവി ഫിലോസഫിക്കാരൻ സൂഫി അല്ലെന്നും സലഫി ആയിരു ന്നെന്നും സമർത്ഥിക്കുകയാണ് ഇബ്നുൽ ഖയ്യിം.

ശൈഖുൽഇസ്‌ലാമിനെ കൂടുതൽ സ്വാധീനിച്ച ത്വരീഖത്ത് ഖാദിരിയ്യ ആയിരുന്നെന്ന് മനസ്സിലാകുന്നു. ഇബ്നുതൈമിയ്യയുടെ വൈജ്ഞാനിക സംഭാവനകളെകുറിച്ച് പഠനം നടത്തിയ ലബ്നാനിയായ പ്രൊഫസർ ജോർജ്ജ് അൽമഖ്ദിസിയുടെ 'ഖാദിരി സൂഫിയായ ഇബ്നു തൈമിയ്യ' എന്ന ലേഖനം 1970ൽ പുറത്തുവന്ന മുതൽക്കാണ്, സലഫികൾ മറച്ചുവെച്ച ഈവശം കൂടുതൽ ചർച്ചയാകുന്നത്. ഇബ്നുതൈമിയ്യയുടെ നേർശിഷ്യൻ ഇബ്നു നാസ്വിറുദ്ധീനെ ഉദ്ധരിച്ചുകൊണ്ട് ശൈഖ് യൂസുഫ്ബ്നുൽ ഹാദി (909), 'ബദ്ഉൽ അൽഖമ ബി ലുബ്സിൽ ഖിർഖ' യിൽ ഇബ്നു തൈമിയ്യയുടെ ഖാദിരി ഖിർഖയുടെ പരമ്പര കൊടുത്തിട്ടുള്ളത് ജോർജ്ജ് കണ്ടെത്തുകയായിരുന്നു. ഖാദിരിയ്യത്തിനെ 'അജല്ലുത്ത്വുറുഖ്'= 'മറ്റു ത്വരീഖത്തുകളേക്കാൾ മഹത്തരം' എന്നത്രെ ശൈഖ് ഇബ്നുതൈമിയ്യ വിശേഷിപ്പിക്കുന്നത്. ശൈഖുൽഇസ്‌ലാം തന്നെ 'അൽമസാഇലുത്തിബ്രീസിയ്യ'യിൽ 'ശൈഖ് അബ്ദുൽ

ഖാദിർ ജീലാനിയുടെ അനുഗ്രഹീതമായ ത്വരീഖത്ത് സ്ഥാനവസ്ത്രം ഞാൻ അണിഞ്ഞിട്ടുണ്ട്; എനിക്കും ശൈഖിനും ഇടയിൽ രണ്ട് കണ്ണികൾ ഉള്ളൂ'വെന്ന് രേഖപ്പെടുത്തിയിട്ടുള്ളതും ജോർജ്ജ് പുറത്തുകൊണ്ടുവരികയായിരുന്നു. ശൈഖ് ജീലാനി(561)യുടെ ശിഷ്യന്മാരായ ഹമ്പലിപണ്ഡിതന്മാർ അബൂഉമർ ഇബ്നുഖുദാമ (607)യും മുവഫ്ഫിഖുദ്ദീൻ ഇബ്നുഖുദാമയുമാണ് ആദ്യകണ്ണി. ഇവരിൽ നിന്നും ഖിർഖ സ്വീകരിച്ച ഇബ്നു അബീഉമർ ഇബ്നുഖുദാമ(682)യാണ് ഇബ്നു തൈമിയ്യയുടെ നേരെ ഖാദിരി ശൈഖ്. ഇബ്നുതൈമിയ്യയിൽ നിന്നാണ് ഇബ്നുൽ ഖയ്യിം ഖാദിരി ഖിർഖ സ്വീകരിക്കുന്നത്.

ശൈഖുൽ ഇസ്ലാമിന്റെ ഗുരു പരമ്പരയിലുള്ളവരും ശിഷ്യന്മാരും സൂഫികൾ ആയിരുന്നു. വിശിഷ്യാ ഹമ്പലി ധാരയിലുള്ളവർ ഹമ്പലിയ്യത്തും ത്വരീഖത്തും ഒരേകൈകളിൽ നിന്നും സ്വീകരിച്ചു. ഇമാം റൗദാനി രേഖപ്പെടുത്തിയ തന്റെ ഹമ്പലി+ ഖാദിരി സിൽസില, ശൈഖുൽ ഇസ്ലാമിന്റെ ഖാദിരി അംഗത്വത്തെ മാത്രമല്ല, അത് ശിഷ്യന്മാർക്ക് പകർന്നു നൽകുന്ന അദ്ദേഹത്തിന്റെ ശൈഖത്വവും വ്യക്തമാക്കുന്നു.

റൗദാനിയുടെ സനദ് കാണുക:

'അക്കാലത്തെ ഹമ്പലി ജ്ഞാനജീവിത മാതൃക (ഖുദ്വത്ത്) യായിരുന്ന അബൂ അബ്ദില്ലാഹ് മുഹമ്മദ് ബദറുദ്ദീൻ അൽബൽബാനി അസ്സ്വാലിഹി എന്നവരിൽ നിന്നാണ് ഞാൻ ഹമ്പലി ഫിഖ്ഹും അതോടൊപ്പം ഖാദിരിയ്യ ത്വരീഖത്തും (അതിനുള്ള അനുവാദം) സമ്പാദിക്കുന്നത്. അദ്ദേഹം തന്റെ സിൽസില എനിക്ക് എഴുതിത്തന്നു. അതിങ്ങനെ:

ഹമ്പലി ഫിഖ്ഹും ഖാദിരീ ത്വരീഖത്തും മറ്റും എനിക്ക് സ്വീകരിക്കാനും മറ്റുള്ളവർക്ക് നൽകാനും എനിക്ക് ഇജാസത്ത് നൽകിയത് ശൈഖുൽഇസ്ലാം ശിഹാബ് ബ്നു അലി അൽവഫാഈ അൽമുഫ്ളിഹി ആകുന്നു. അദ്ദേഹത്തിന് ഷറഫുദ്ദീൻ മൂസാബ്നു സാലിം അൽഹിജാവീയും ഖാസി ബുർഹാനുദ്ദീൻബ്നു മുഫ്ളിഹും അനുവാദം നൽകുന്നു. അവരിരുവർക്ക് നജ്മുദ്ദീൻ ബ്നു മുഫ്ലിഹ് (ഒടുവിൽ പറഞ്ഞയാളുടെ പിതാവ്), അദ്ദേഹത്തിന് പിതാവ് ബുർഹാനുദ്ദീൻ (അൽ ഫുറൂഅ് എന്ന കൃതിയുടെ കർത്താവ്), അദ്ദേഹത്തിന് പിതാമഹൻ ശറഫുദ്ധീൻ, അദ്ദേഹത്തിന് പിതാമഹൻ അബ്ദുല്ലാഹി ബ്നു മുഫ്ളിഹും ശൈഖ് തഖിയ്യുദ്ധീൻ ഇബ്നുതൈമിയ്യയും ഇജാസത്ത് നൽകിയിരിക്കുന്നു. ഇവരിൽ ഒന്നാമന് (അബ്ദുല്ലാഹിബ്നു മുഫ്ലിഹ്) തന്റെ പിതാമഹൻ ഖാസിൽഖുളാത്ത് ജമാലുദ്ദീൻ അൽമർദവിയും അദ്ദേഹത്തിന് തഖീ സുലൈമാന്ബ്നു ഹംസയും അനുവാദം നൽകി. രണ്ടാമന് (ശൈഖ് ഇബ്നുതൈമിയ്യക്ക്) ശംസുദ്ധീൻ ഇബ്നു അബീഉമർ

ഇബ്നുഖുദാമയും അദ്ദേഹത്തിന് പിതൃവ്യൻ മുവഫ്ഫിഖുദ്ദീൻ ഇബ്നു ഖുദാമയും അനുവാദം നൽകി. മുകളിൽ പറഞ്ഞ തഖീ എന്നവരും മുവഫ്ഫിഖുദ്ദീൻ എന്നവരും 'ഖുതുബുൽമദ്ഹബൈൻ (രണ്ട് ധാരകളുടെ അച്ചുതണ്ട്) ശൈഖ് അബ്ദു ഖാദിർ കൈലാനിയിൽ നിന്നും നേരിട്ട് ആർജ്ജിച്ചു.

അവിടുന്നങ്ങോട്ട് സനദ് ഇങ്ങനെ: ഇമാം മഹ്ഫൂള് അബുൽ ഖിതാബ്, ഖാസി അബൂയഅ്ലാ, മൗലാനാ അൽഹസൻ ബ്നു ഹാമിദ്+മൗലാനാ അബൂബക്കർ അബ്ദുൽഅസീസ്+ മുഹമ്മദ്ബ്നുൽ ഖല്ലാൽ, അബൂബക്ർ അൽമർവസി, ഇമാം അഹ്മദ്ബ്നുഹമ്പൽ, സുഫ്യാൻ ബ്നു ഉയൈയ്ന, അംറ്ബ്നുദീനാർ, ഇബ്നുഉമർ+ ഇബ്നുഅബ്ബാസ്, മുഹമ്മദ് നബി സ്വ. ജോർജ്ജ് അൽമഖ്ദിസി പുറത്തുകൊണ്ടു വന്ന സത്യത്തെ ഈ സനദ് കൂടുതൽ സ്ഥിരീകരിക്കുന്നുവെന്ന് വ്യക്തം.

ശൈഖുൽഇസ്ലാം അവസാനനാളുകളിൽ കൂടുതൽ സഹിഷ്ണു ആയിരുന്നു വെന്ന് അദ്ദേഹത്തിന്റെ അവസാനകാലഗ്രന്ഥങ്ങളും ശിഷ്യന്മാരുടെ വിലയിരുത്തലു കളും വ്യക്തമാക്കുന്നു. ഇമാം അശ്അരി റഹി യുടെ ജീവിതചരിത്രം രേഖപ്പെടു ത്തുന്ന സന്ദർഭത്തിൽ, മുഖ്യധാരയിൽനിന്നും അകലെയല്ലാത്തദൂരത്തേക്ക് തെറിച്ചു പോയ ചില വികല പ്രസ്ഥാനക്കാരെ 'കാഫിർ' വിധിച്ചിരുന്ന നിലപാടിൽനിന്നും അദ്ദേഹം അവസാനകാലങ്ങളിൽ മുക്തനായിരുന്നുവെന്നസംഗതി വിവരിച്ചശേഷം, ഹാഫിള് ദഹബി രേഖപ്പെടുത്തുന്നു: 'ഇതേ നിലപാട് ഞാനും സ്വീകരിക്കുന്നു. ശൈഖുനാ ഇബ്നുതൈമിയ്യ അദ്ദേഹത്തിന്റെ അവസാന നാളുകളിൽ ഇങ്ങനെ പറയുമായിരുന്നു: 'സമുദായത്തിലെ ഒരാളെയും ഞാൻ കാഫിറാക്കുന്നില്ല; 'സത്യ വിശ്വാസിയല്ലാതെ വുളൂ സൂക്ഷിക്കുകയില്ല' എന്ന് നബി സ്വ പറഞ്ഞിട്ടുണ്ട്. വുദു എടുത്ത് നിസ്കരിക്കുന്നത് പതിവാക്കുന്നവർ ആരാണോ അവർ മുസ്ലിം ആകുന്നു' (സിയർ 15/ 88).

ശാദുലി ശൈഖന്മാരോട് തനിക്കുണ്ടായിരുന്ന വിയോജിപ്പിൽ അവസാന സമയത്ത് മാറ്റമുണ്ടായിരുന്നുവെന്ന് കാണിക്കുന്ന ഒരു സംഭവം, മലയാളിയായ ശാദുലിഗുരു നൂഞ്ഞേരി ശൈഖിന്റെ പുത്രൻ മുഹമ്മദ് അബ്ദുൽഹഫീള് എഴുതിയ നഫ്ഹുൽ ഇഖ്വാൻ മിൻ നുസ്റത്തിർറഹ്മാൻ എന്ന കൃതിയിൽ രേഖപ്പെടുത്തുന്നുണ്ട്: 'അൽ ആരിഫു ബില്ലാഹി അബ്ദുൽഹകീം അൽമനാകിസ് എന്നവർ പറഞ്ഞിരിക്കുന്നു: 'ഇബ്നുതൈമിയ്യ എന്ന് പേരായിട്ട് ഒരു ഫഖീഹായ ആലിമുണ്ടായിരുന്നു. അവർ ശാദുലിയ്യ ത്വരീഖത്തിന്റെ അളവിൽ മന്നി(?)രിക്കുന്നവരായിരുന്നു. അവർക്ക് വഫാത്ത് ഹാളിറായപ്പോൾ ഒരുവരെ വിളിച്ച് പറയുന്നതായി: 'നീ ശാദുലിയാ ത്വരീഖത്തുകാരോട് പോയി എന്റെ സലാമിനെ പറയണം. ഞാൻ ഇസ്ലാം

മാർഗ്ഗത്തിന്റെ അളവിൽ മൗത്താകാൻ ദുആ ഇരക്കാൻ പറയുകയും വേണം. അവരെ ശൈഖ് എന്റെയും ശഹാദത്തിന്റെയും ഇടയിൽ മറ ഇട്ടിരിക്കുന്നു. ഞാൻ ഇപ്പോൾ അപകടത്തിൽ കുടുങ്ങിപ്പോകും എന്നും പറഞ്ഞിരിക്കുന്നു'.

ഇതിലെ അതിശയോക്തി മാറ്റിവെക്കാം; എന്നാൽ ശാദുലി ശൈഖന്മാരോടുള്ള കടുത്ത നിലപാട് ശൈഖ് നേർപ്പിക്കുകയും, വിനയാന്വിതനും പരലോകഭയമുള്ള സാത്വികനുമെന്ന നിലക്ക് ജീവിതത്തിന്റെ സുന്ദരസമാപനത്തിനുവേണ്ടി പ്രാർത്ഥി ക്കാൻ ആവശ്യപ്പെടുകയും ചെയ്തിരിക്കാൻ ഇടയുണ്ട്.

ഖാദിരിയ്യ ത്വരീഖത്ത് ശിർക്കും ബിദ്അത്തും ഏൽക്കാതെ അതിന്റെ പരിശുദ്ധി യോടെ സംരക്ഷിക്കാൻ ഹമ്പലി ധാരയിലുള്ളവർ ഏറെക്കാലം ശ്രമിച്ചുവെന്നും, എന്നാൽ അത് സൂഫിവേഷക്കാരുടെ കൈകളിൽപെട്ട് മലിനമാകുക യായിരുന്നുവെന്നും മനസ്സിലാക്കാം. തൗഹീദ്, സുന്നത്ത് സംരക്ഷണത്തിനുവേണ്ടി കിടയറ്റ ജിഹാദ് നടത്തിയ ഇബ്നു തൈമിയ്യയും ശിഷ്യന്മാരും ഖാദിരിമാർഗ്ഗം മുറുകെപിടിച്ചത്, ശൈഖ് ജീലാനി വിഭാവന ചെയ്ത സംസ്കരണമുറ പത്തരമാറ്റ് തൗഹീദിലും സുന്നത്തിലും അധിഷ്ഠിതമാകുന്നു എന്ന ശൈഖിന്റെ തിരിച്ചറിവ് മൂലമായിരിക്കുമല്ലോ. (ശൈഖ് ഇബ്നു തൈമിയ്യയുടെ ആത്മീയ ഔന്നത്യത്തെ ക്കുറിച്ച് വിശദമായി ഗ്രന്ഥകാരന്റെ 'ശൈഖിനെതേടി' എന്ന പുസ്തകത്തിൽ വായിക്കാവുന്നതാണ്.)

# 23

# ശൈഖ് ജീലാനി : ശിയാക്കളുടെ കണ്ണിൽ

സർവ്വരാലും അംഗീകരിക്കപ്പെടുകയും വാഴ്ത്തപ്പെടുകയും ചെയ്യപ്പെടാറുള്ള ജ്ഞാനികൾ കുറവാണ്; ഇക്കൂട്ടത്തിൽ ശൈഖ് ജീലാനിയെ എടുത്തുപറയണം. എന്നാൽ, റാഫിദികൾക്ക് ശൈഖ് ജീലാനിയെ കണ്ടുകൂടാ. അദ്ദേഹത്തെ അവമതിക്കാനും അദ്ദേഹത്തിന്റെ സംസ്കരണ സംരംഭത്തെ കയ്യടക്കി നശിപ്പിക്കാനും അവർ ശൈഖിന്റെ കാലം മുതൽ ശ്രമിക്കുന്നുണ്ട്.

ശൈഖ് മുഹ്യിദ്ധീൻ അബ്ദുൽ ഖാദിർ ജീലാനി അവരുടെ കാഴ്ചയിൽ നാസ്വിബികളിൽ പ്രധാനിയായിരുന്നു. കാരണം, ആദ്യനാലു ഖലീഫമാരെ അതേക്രമത്തിൽ മഹത്വപ്പെടുത്തിയ സുന്നി ആയിരുന്നു ശൈഖ്; ഉസ്മാൻ റ നെ വധിച്ചത് അന്യായമാണെന്ന് മനസിലാക്കിയ 'ഉമവി' മനോഭാവമുണ്ടായിരുന്നു ശൈഖിന് . ജമലിലും സിഫ്ഫീനിലും സംഭവിച്ചരാഷ്ട്രീയ പോരാട്ടങ്ങളിൽ പങ്കെടുത്ത ഇരുപക്ഷത്തിനും അവരുടേതായ ന്യായമുണ്ടെന്നും നാമതിൽ കക്ഷി ചേരുന്നില്ല എന്നും പ്രഖ്യാപിച്ച 'ഖാരിജി' യായിരുന്നു ശൈഖ്. ശാം ഗവർണർ എന്ന നിലയിലും പിന്നീട് ഖലീഫ എന്ന നിലയിലുമുള്ള മുആവിയയുടെ ഭരണ കാലത്തെ സ്തുതിച്ച കട്ട 'ഉമവി'. മുഹറം ആഘോഷത്തെ ആക്ഷേപിക്കുകയും റാഫിദിസത്തിനെതിരെ ഗ്രന്ഥം എഴുതുകയും അവരെ ജൂതരുമായി വസ്തുതകൾ നിരത്തി സാദൃശ്യപ്പെടുത്തുകയും ചെയ്ത സൂഫി. അതുകൊണ്ടുതന്നെ സാധ്യമാകുംവിധം അവർ ശൈഖിനെ ആക്രമിച്ചു. ശൈഖ് ജീലാനിയോട് റാഫിദികൾ പലവിധം പ്രതികാരം ചെയ്തു.ആക്ഷേപം, അപകീർത്തനം, പ്രസ്ഥാനത്തെ അകത്തുകയറി നശിപ്പിക്കൽ, ശൈഖിന്റെ സ്മരണ ജ്വലിക്കുന്ന പാഠശാലയും ഖബറും നശിപ്പിക്കൽ തുടങ്ങിയ വിവിധ വഴികൾ.

ഇസ്നാഅശരി ശിയാക്കൾക്ക് ബാഗ്ദാദിൽ ഭരണം ലഭിച്ച രണ്ടു സന്ദർഭങ്ങളിൽ ശൈഖ് ജീലാനിയുടെ ഖബറും മദ്രസയും തകർത്തു തരിപ്പണമാക്കി. ആദ്യഘട്ടത്തിൽ (ഹി 914- 941) ഇരുപത്തേഴു വർഷവും, രണ്ടാം ഘട്ടത്തിൽ (1033-1048) പതിനഞ്ചു വർഷവും അത് തകർന്നുതന്നെ കിടന്നു. ബാഗ്ദാദിലെ പ്രമുഖ

മശ്ഹദുകളെ കുറിച്ച് വിവരിക്കുന്ന ഇബ്നു ബത്തൂത്ത ശൈഖ് ജീലാനിയുടെ ജാറത്തെക്കുറിച്ചു പറയാൻ വിട്ടുപോയതല്ല; അതവിടെ ഇല്ലായിരുന്നു. അവർ രണ്ടുഘട്ടത്തിലും ശൈഖിന്റെ കടുംബത്തെ മുഴുവൻ ആട്ടി ഓടിച്ചു; പരസ്പരം ഒന്നിക്കാൻ ഇടയില്ലാത്ത വിധം വിവിധ നാടുകളിലേക്ക്.

ഹസനീ പാരമ്പര്യം അദ്ദേഹത്തിനില്ലെന്നും ശൈഖ് ജീവിതകാലത്ത് അങ്ങനെ അവകാശപ്പെട്ടിട്ടില്ലെന്നും എന്നാൽ പൗത്രൻ ആദ്യമായി ഹസനീ സിൽസില ഉണ്ടാക്കുകയായിരുന്നെന്നും പ്രമുഖ ശീഈ വംശചരിത്രകാരന്മാർ രേഖപ്പെടുത്തി യിട്ടുണ്ട്. പ്രമുഖ ശീഈചരിത്രകാരൻ മീർസാ മുഹമ്മദ് ബാഖിർ (മ.ഹി.1313) എഴുതിയ 'റൗളാത്തുൽ ജന്നാത്ത്' ശൈഖ് ജീലാനിയെ കുറിച്ച് എഴുതിയതിങ്ങനെ:

ശൈഖ് അബ്ദുൽ ഖാദിർ ജീലാനി. ബാഗ്ദാദിൽ ജനിച്ചു വളർന്നു മരണപ്പെട്ടു. സുന്നി വിഭാഗം സൂഫികൂട്ടങ്ങളിൽ പെട്ട ഖാദിരിയ്യ സംഘം ഇമാമാണ്. ആത്മീയ മാർഗ്ഗികളുടെ ഖുതുബുമാരുടെ മാതൃകാ വ്യക്തിത്വം. ഫഖ്ർ, ഫനാ എന്നിവയാണ് ത്വരീഖത്ത് മാർഗ്ഗം. അടിസ്ഥാന തത്വങ്ങളിൽ അശ്അരി ധാര. ശാഖാ കാര്യങ്ങളിൽ മാലികീ മദ്ഹബ്. ഉന്നതമായ സ്വഭാവപദവികളും ആധ്യാത്മജ്ഞാനപരമായ സ്ഥാനങ്ങളും വിവരിക്കുന്ന 'അൽ മവാഹിബുർറഹ്മാനിയ്യ വൽ ഫുത്തൂഹുർ റബ്ബാനിയ്യ' എന്നുപേരുവെക്കപ്പെട്ട കൃതിയുടെ ആമുഖഭാഗത്ത് അദ്ദേഹത്തിന്റെ വരികളിൽ നിന്നും മനസ്സിലാക്കപ്പെടാവുന്നതനുസരിച്ച്, വംശപാരമ്പര്യത്തിൽ ഹാശിമി ശരീഫ് ആണെന്ന അവകാശവാദമുണ്ട്; ഹസനി അലവി ഫാഥ്വിമി സയ്യിദ് ആണെന്ന അവകാശവാദം. അതായത്, അവിടെക്കാണുന്ന അദ്ദേഹത്തിന്റെ വരികൾ ഇങ്ങനെയാണ് വ്യാഖ്യാനിക്കപ്പെടുക: അബൂമുഹമ്മദ് മുഹിയുദ്ധീൻ അബ്ദുൽ ഖാദിർ ബ്നു സ്സയ്യിദ് അബൂ സ്വാലിഹ് മൂസാ(ജങ്കി ദോസ്ത് എന്ന അപരനാമം) ബ്നു അബ്ദുല്ലാഹ് ബ്നു യഹ്യ അസ്സാഹിദ് ബ്നു മുഹമ്മദ് ബ്നു ദാവൂദ് ബ്നു മൂസാ ബ്നു അബ്ദുല്ലാഹ് ബ്നു മൂസാ ബ്നു അബ്ദുല്ലാഹ് ബ്നുൽ ഹസനുൽ മുസന്നാ ബ്നുൽ ഇമാം ഹസൻ ബ്നു അലിയ്യ് ബ്നു അബീ ത്വാലിബ്. ഇതാകുന്നു എന്റെ പരമ്പരയെന്ന് 'ഗൗസുൽ അഅ്ളം, ബാസുല്ലാഹിൽ അശ്ഹബ് അൽഅഫ്ഖം പറയുന്നു.

അദ്ദേഹത്തിന്റെ സ്ഥാനവിലയും ത്വരീഖത്തും മുഹ്യിദ്ധീൻ ഇബ്നുൽ അറബി യുടെതിന് അടുത്തുനിലകൊള്ളുന്നതാണെങ്കിലും ഇപ്പോൾ അന്ധതബാധിച്ച സുന്നികൾ ശൈഖിനെ അത്യുന്നതമായൊരു പദവിയിലാണ് കൊണ്ടുവെച്ചിരി ക്കുന്നത്.(ഇരുവരുടെയും സ്ഥാനനാമം ഒന്നാണ്: മുഹ്യിദ്ദീൻ. ഇദ്ദേഹത്തെക്കുറി ച്ചുള്ള ചരിത്രവിവരണം 'സ്തുത്യർഹർ' എന്നഭാഗത്ത് വരുന്നുണ്ട്.) അവർ അദ്ദേഹ ത്തിന് വേണ്ടി പൊതുജനങ്ങൾക്കിടയിൽ കൃത്രിമത്വത്തിന്റെയും വഞ്ചനയുടെയും

അങ്ങാടിയിൽ മറ്റെല്ലാ പെട്ടിക്കടകളെയും വെല്ലുന്ന മഹാമാൾ തന്നെ നിർമ്മിച്ചു വെച്ചു. ദീനീസ്തംഭങ്ങളായ നബിമാരിലേക്ക് പോലും ചേർത്തുപറയാൻ യോജിപ്പി ല്ലാത്ത അനേകം അത്ഭുതകരമായ കറാമത്ത് കഥകൾ അദ്ദേഹത്തെ ബന്ധിപ്പിച്ചു പറഞ്ഞുണ്ടാക്കി. മൂഢന്മാരും കാടന്മാരും അല്ലാതെ അതൊന്നും എടുത്തു സൂക്ഷിച്ചുവെക്കില്ല.

മാത്രമല്ല, അദ്ധേഹത്തിന്റെ ശരീരം അടക്കംചെയ്ത സ്ഥലത്തെ വലിയ വിഗ്രഹ ങ്ങളിൽ പെട്ട ഒരു വിഗ്രഹം പോലെ ആക്കിയിരിക്കുകയാണ് അവർ; അതിനു മുന്നിൽ ഭജനമിരിക്കുന്നു, ചുറ്റിപ്പറ്റി പാർക്കുന്നു. അദ്ദേഹം പാർത്തിരുന്ന വീട് ആദരണീയമായ ഹറമുകൾ പോലൊരു ഹറമാക്കി വെച്ചിരിക്കുകയാണ്. അങ്ങോ ട്ടേക്ക് സിയാറത്ത് സംഘങ്ങൾ സാധ്യമാകുന്നത്രയും വണ്ടി തിരിച്ചുവിടുന്നു. മാത്രമല്ല, ശൈഖിന്റെ ഭക്തജനങ്ങൾക്ക് ആ തൊഴുത്തിൽ ലജ്ജാവഹമായ തരത്തി ലുള്ള ചില നടപടികൾ ഉണ്ടാകാറുണ്ട്. പരിശുദ്ധ ഗേഹങ്ങളിൽ സച്ചരിതരായ ദൈവദാസന്മാർ അനുഷ്ഠിക്കുന്ന ശരിയായ ആചാരങ്ങൾക്ക് പകരമായിട്ടു ള്ളവയാണിത്. (അഹ്ലുൽ ബൈത്തിൽ പെട്ട 'ഇമാമു'കളുടെ മശ്ഹദുകളെ മാത്രമേ ശിയാക്കൾ ഹറമായും പുണ്യ സ്ഥലമായും കാണുകയുള്ളൂ. അവിടങ്ങൾ മക്ക മദീന ഹറാമുകളേക്കാൾ പുണ്യമാണ് ശിയാക്കൾക്ക്. ആ തലത്തിലേക്ക് ഉയർത്തുന്ന മട്ടിലുള്ള സുന്നികളെന്നു പറയപ്പെടുന്നവരുടെ നടപടികളാണ് ശിയാ നേതാവിനെ ചൊടിപ്പിച്ചിരിക്കുന്നത്). ആട്ടവും നഗ്നനൃത്തവും ചൂളം വിളിയും ഗാനമേളയും കളിതമാശകളും വിനോദങ്ങളും ആനന്ദദായകമായ സദസ്സുകളും പരിപാടികളും ആ കേന്ദ്രത്തിൽ അരങ്ങേറുന്നു. അതുപോലെയുള്ള വ്യർത്ഥമായ അനേകം ചെയ്തികൾ അവിടെ നടക്കുന്നു. അനാവശ്യങ്ങളും അനാശാസ്യങ്ങളും യഥേഷ്ടം. മാത്രമല്ല, അവിടെ എത്തുന്നവർക്കുള്ള ആദരവിന്റെ ഭാഗമായി പാർക്കുന്ന സമയമത്രയും കൂടെ കിടക്കാൻ കോമള ബാലന്മാരെയും കുമാരന്മാരെയും ലഭ്യമാണ്... '

ശൈഖിനെ കടുത്ത ശൈലിയിൽ ഇടിച്ചുതാഴ്ത്തുന്നതോടൊപ്പം ഹസനി പാരമ്പര്യ അവകാശവാദത്തെ നിശിതമായി ചോദ്യംചെയ്യുന്നുണ്ട് ഗ്രന്ഥകാരൻ. മീർസാമുഹമ്മദ് ബാഖിർ തുടർന്നെഴുതുന്നു : "ശജറത്തുൽ ഔലിയാ' എന്ന കൃതിയുടെ കർത്താവും വംശചരിത്രകാരനും ജ്ഞാനസമുദ്രവുമായ അഹ്മദ്ബ്നുമുഹമ്മദ് അൽഹുസൈനി, മൂസബ്നുൽജോനിനെ കുറിച്ച് രേഖപ്പെടുത്തുന്നിടത്ത് പ്രത്യേകം പരാമർശിച്ച കാര്യം കാണുക: 'വലിയ ആത്മീയപദവിയുടെ ആളാണെന്നു സുന്നികൾ കരുതുന്ന; പരമസത്യമായ അല്ലാഹുവിലേക്ക് വാസ്വിലായ വ്യക്തിയാണെന്ന് പോലും അവർ വിശ്വസിക്കുന്ന, ബാഗ്ദാദിൽ അടക്കം ചെയ്യപ്പെട്ട അബ്ദുൽ ഖാദിർ ജീലാനി, മൂസ

അൽജോനിന്റെ സന്താനപരമ്പരയിൽപെട്ട ആളാണെന്നു നിശ്ചയമായും ചില ജനങ്ങൾ വിശ്വസിക്കുന്നു. മൂസയുടെ പുത്രൻ അബ്ദുല്ലയുടെ പുത്രൻ മൂസയുടെ പുത്രൻ ദാവൂദിന്റെ പുത്രൻ മുഹമ്മദിന്റെ സന്താനങ്ങളിൽ പെട്ട വ്യക്തിയാണെന്ന്. ശൈഖിൽ നിന്നും ഒരു ക്രിസ്ത്യാനി ഉദ്ധരിച്ച പദ്യമാണ് തെളിവ്. എന്നാൽ ഭൂരിഭാഗം വംശചരിത്രകാരന്മാരും ആ അവകാശവാദം നിരാകരിച്ചിരിക്കുന്നു. അവരെല്ലാം പറയുന്നു, പരാമൃഷ്ട വ്യക്തി സാദാത്തുക്കളിൽപെട്ട ആളാണെന്നു ഒരാളിൽ നിന്നും ശരിയായ പരാമർശം ഉണ്ടായിട്ടില്ല. ചിലർ പറഞ്ഞു: ശൈഖ് അങ്ങനെ അവകാശ പ്പെട്ടിട്ടില്ല.അദ്ദേഹത്തിന്റെ ജീവിതകാലത്ത് അദ്ദേഹമെങ്ങനെ പറഞ്ഞതായും ഒരാളും വാദിച്ചിട്ടില്ല. ആദ്യമായി ഈ വ്യാജ അവകാശവാദം പ്രകടിപ്പിക്കുന്നത് ശൈഖിന്റെ പുത്രൻ അബൂബക്കറിന്റെ മകൻ നസ്ർ ആകുന്നു'.

ശീഈഗ്രന്ഥകാരൻ തുടരുന്നു: 'വംശ ചരിത്ര വിജ്ഞാനീയത്തിൽ അതി പ്രഗത്ഭനായ സയ്യിദ് അഹ്മദ് ബ്നു അലിയ്യ്ബ്നുൽ ഹുസൈൻ അൽഹുസൈനി (ഇബ്നു അമ്പ എന്നറിയപ്പെടുന്നു, മരണം ഹി 828 ) തന്റെ പ്രസിദ്ധമായ 'ഉംദത്തുത്വാലിബ് ഫീ അൻസാബി ആലി അബീ ത്വാലിബ്' എന്ന കൃതിയിൽ, ഹസനുൽ മുസന്നയുടെ പുത്രൻ അബ്ദുല്ലാഹിൽ മഹ്ള് എന്നവരുടെ സന്താനപരമ്പര പരിചയപ്പെടു ത്തുന്നതിനിടയിൽ രേഖപ്പെടുത്തി: പ്രമുഖനായ മുഹ്യിദ്ദീൻ അബ്ദുൽഖാദിർ അൽജീലാനി റഹിമഹുല്ലാഹിയെ കുറിച്ച് അവർ പറയുന്നു, അദ്ദേഹം മുഹമ്മദ് (വാരിദ് എന്ന അപരനാമം) എന്നവരുടെ മകൻ അബ്ദുല്ലയുടെ മകൻ ജങ്കിദോസ്ത് മകൻ അബ്ദുൽ ഖാദിർ ആണെന്ന്. എന്നാൽ ശൈഖ് ഈ പരമ്പര അവകാശ പ്പെട്ടിട്ടില്ല. തന്റെ യാതൊരു മക്കളും പറഞ്ഞിട്ടില്ല. മകൻ അബൂബക്കറിന്റെ മകൻ അബൂസ്വാലിഹ് നസ്ർ എന്നുപേരുള്ള സ്ഥലം ഖാദിയാണ് ആദ്യമായി ഈ പരമ്പര പറയുന്നത്. അതിനദ്ദേഹത്തിനു രേഖയൊന്നുമില്ല. ഒരാളും ആ പാരമ്പര്യം അംഗീക രിച്ചുമില്ല. കാരണം, മുകളിൽ പറഞ്ഞ ജങ്കിദോസ്തിന്റെ പിതാവായി അവതരിപ്പി ക്കുന്ന അബ്ദുള്ള ഹിജാസിയാണ്. അദ്ദേഹം ഹിജാസ് വിട്ടു എവിടേക്കും പോയിട്ടില്ല. (ജീലാനിലായിരുന്നല്ലോ ശൈഖിന്റെ മാതാപിതാക്കൾ). ജങ്കി ദോസ്ത് വ്യക്തമായും ഒരു പേർഷ്യൻ പദവുമാണ്. അതോടൊപ്പം, നീതിയുക്തമായ രേഖകൾ കൊണ്ട് ഈ പരമ്പര സ്ഥാപിക്കാൻ ഒരുവഴിയും കാണുന്നില്ല. അതിനു ഖാസി അബൂസ്വാലി ഹിന് സാധിച്ചിട്ടില്ല. ശൈഖോ മക്കളോ ഇക്കാര്യം സ്ഥാപിച്ചിട്ടില്ലെന്നതും കൂട്ടി വായിക്കുക, അല്ലാഹു എല്ലാം അറിയുന്നു.'

ഹസനീ ബന്ധമില്ലെന്ന ശീഈ നിരൂപണം ശൈഖിനോടുള്ള അവരുടെ വിരോധം മൂലം ഉണ്ടാക്കിയതാണെന്ന പ്രതികരണമാണ് ശൈഖിന്റെ അനുയായികളുടെ പക്ഷത്തു നിന്നും കാണാൻ സാധിച്ചത്.

# 24

# ശത്വനൗഫിയുടെ ബഹ്ജത്തുൽ അസ്റാർ

ശൈഖ് ജീലാനിയുടെ കറാമത്തുകൾ, ആത്മീയ ലോകത്തെ സ്ഥാനവലുപ്പം വിവരിക്കുന്ന കൃതിയാണ് ബഹ്ജത്തുൽ അസ്റാർ. കേരളത്തിലെ കണ്ടെടുക്കപ്പെട്ട ആദ്യ അറബി മലയാള കൃതിയായി വാഴ്ത്തപ്പെടുന്ന മുഹ്യിദ്ദീൻ മാലയുടെ മുഖ്യ സ്രോതസ്സുകളിലൊന്ന് ബഹ്ജ.

ഈജിപ്തിലെ കൈറോയിൽ നിന്നു നൂറ്റിമുപ്പത് കിലോമീറ്റർ പടിഞ്ഞാറ് സ്ഥിതി ചെയ്യുന്ന മനൂഫിയ്യ പ്രവിശ്യയിലാണ് ശത്വനൗഫ് ഗ്രാമം. ഇവിടെ പ്രസിദ്ധമായ ഖഹ്ത്വാനി കുലത്തിൽ ലഖ്മ് തറവാട്ടിൽ അല്ലാമാ ശത്വനൗഫി ജനിച്ചു. ഹി. 644 ൽ. അബുൽ ഹസൻ നൂറുദ്ദീൻ അലിയ്യു ബ്നു യൂസുഫ് ബ്നു ജരീർ എന്നാണ് മുഴുവൻ പേര്. ഖുലഫാഉറാശിദയുടെ കാലത്ത് ഈജിപ്ത് ഇസ്ലാമിന് വാതിൽ തുറന്ന ഘട്ടത്തിൽ ഇദ്ദേഹത്തിന്റെ പൂർവ്വികർ കുടിയേറിപ്പാർത്തതായിരുന്നു ഇവിടേക്ക്.

തഫ്സീറിലും ശാഫിഈ മദ്ഹബിലും വ്യാകരണത്തിലും നിപുണനായിരുന്നു ശത്വനൗഫി. ഖുർആൻ പാരായണ ശാസ്ത്രത്തിൽ പ്രത്യേക വ്യുല്പത്തി നേടി. വിശ്വപ്രസിദ്ധ ഖാരിഉകളുടെ ഗണത്തിൽ ശത്വനൗഫിയെ ചരിത്രകാരന്മാർ ഉൾപ്പെടുത്തിയിരിക്കുന്നു. പ്രസ്തുത കലയിൽ വിശ്രുതനായ ഇമാം ശാത്വിബിയുടെ തജ്വീദ് പദ്യത്തിനു ശത്വനൗഫി വ്യാഖ്യാനം എഴുതിയിട്ടുണ്ട്. ഫുസ്ത്വാത് നഗരത്തിൽ അഹ്മദ് ബ്നു തൂലൂൻ നിർമ്മിച്ച, മിസ്റിലെ മൂന്നാമത്തേതെന്നറിയപ്പെടുന്ന പ്രസിദ്ധ മസ്ജിദിൽ തഫ്സീർ ദർസുകൾക്ക് നേതൃത്വം നൽകിയിരുന്നു ശത്വനൗഫി. അൽ ഹാകിമി ബി അംറില്ലാഹി പണിത മസ്ജിദുൽ ഹാകിമിലും ജാമിഉൽ അസ്ഹറിലും ശത്വനൗഫി അധ്യാപനം ചെയ്തിട്ടുണ്ട്.

ചരിത്രകാരനായ ഉമ്മു മക്തൂമിനെ ഉദ്ദരിച്ചുകൊണ്ട് ഹാഫിള് സുയൂത്വി ബിഗ്യത്തുൽ വുആത്തിൽ രേഖപ്പെടുത്തുന്നു: 'എല്ലാവരും ആദരിച്ച ശുദ്ധ വ്യക്തിത്വമായിരുന്നു ശത്വനൗഫിയുടേത്. ഈജിപ്തിലെ പ്രസിദ്ധ ഖുർആൻ പാരായണ വിദഗ്ധരുടെ നേതാവായിരുന്നു അദ്ദേഹം. എണ്ണപ്പെട്ട വൈയാകരണനുമായിരുന്നു. തഫ്സീർ ശാസ്ത്രത്തിലും അദ്ദേഹത്തിന് വൈദഗ്ധ്യം ഉണ്ടായിരുന്നു'. 'ജനമദ്ദേഹത്തെ

ആദരിച്ചു, ബഹുമാനിച്ചു. അല്ലാഹുവിന്റെ ഇഷ്ടദാസനെന്ന് ചേർത്തു വിളിച്ചു. ഒട്ടേറെപ്പേർ അദ്ദേഹത്തിൽ നിന്നു വിവിധ ഖിറാഅത്ത് ശൈലികൾ പഠിച്ചു', ഹാഫിള് ഇബ്നു ഹജറിൽഅസ്ഖലാനിയുടെ പ്രശംസാ വാക്കുകളാണിത്. 'അദ്ദേഹം ഭക്തനും സച്ചരിതനുമായ പണ്ഡിതനായിരുന്നു', ഹാഫിള് അസ്ഖലാനി ദുററുൽ കാമിനയിൽ കുറിക്കുന്നു. ഇബ്നുൽ മുലഖ്ഖിൻ ത്വബഖാത്തുൽ ഔലിയായിലും സുയൂഥി ഹുസ്നുൽ മുഹാളറയിലും ശത്വനൗഫിയെ പരിചയപ്പെടുത്തുന്നു.

ശൈഖ് ജീലാനിയുടെ ആധ്യാത്മിക ദർശന ശുശ്രൂഷാ രീതികളിൽ ആകൃഷ്ടനായ ശത്വനൗഫി ശൈഖിനെക്കുറിച്ച് തയ്യാറാക്കിയ മൂന്നു വോള്യങ്ങളുള്ള ബഹ്ജത്തുൽ അസ്റാർ, ശൈഖ് ജീലാനിയുടെ ചരിത്രവും മഹത്വവും തിരയുന്നവർക്കുള്ള പ്രധാന സ്രോതസ്സുകളിലൊന്നാകുന്നു. ശൈഖിനെ സ്നേഹിക്കുകയും ആദരിക്കു കയും ചെയ്യുന്ന സമകാലികരും പിൻഗാമികളുമായ അനേകം പേരിൽ നിന്നു ശേഖരിച്ച വാർത്തകളാണ് ശത്വനൗഫി ബഹ്ജയിൽ ഉൾപ്പെടുത്തിയിരിക്കുന്നത്.

ഗ്രന്ഥരചനയുടെ പശ്ചാത്തലം, ഉള്ളടക്കം, ശൈഖ് ജീലാനിയുടെ ഖുതുബുൽ അഖ്താബ് വിളംബരം സ്ഥിരീകരിക്കുന്ന റിപ്പോർട്ടുകൾ, ഇക്കാര്യം ബോധ്യപ്പെടു ത്തിക്കൊണ്ട് സമകാലികർക്കുണ്ടായ വെളിപാടുകൾ, ശൈഖിന്റെ പ്രഖ്യാപനമ റിഞ്ഞു പിരടിതാഴ്ത്തിക്കൊടുത്തവരുടെ കഥകൾ, ശൈഖിനെ സമകാലികർ ബഹു മാനിച്ച സംഭവങ്ങൾ, ശൈഖിന്റെ കുടുംബം, ശിഷ്യന്മാർ, അധ്യാപനം, പ്രസംഗം, സ്വഭാവഗുണങ്ങൾ, ഹദീസ് പരിജ്ഞാനം തുടങ്ങിയ ഒട്ടേറെ അധ്യായങ്ങളിലൂടെ കടന്നുപോകുന്ന ബഹ്ജ, ശൈഖ് അഹ്മദുൽ കബീർ രിഫാഈയുടെ പ്രസ്താവന യോടെ അവസാനിക്കുന്നു. ശൈഖിന്റെ മേധാവിത്തപ്രസ്താവനയും ഔലിയാക്ക ളുടെ കീഴ്പ്പെടലും സംബന്ധമായവാർത്തകൾ തെല്ലൊരതിശയത്തോടെയാണ് വായിക്കാൻ സാധിക്കുക.

ശൈഖ്ജീലാനി യാത്രയായത് ഹി 561 ൽ. ശത്വനൗഫി ജനിക്കുന്നത് 641 ൽ. ശൈഖിന്റെ പണ്ഡിത പ്രധാനികളായ പൗത്രന്മാരും ശിഷ്യ തലമുറയും അക്കാലത്ത് ഖാസിമാരായും രാഷ്ട്ര ഉദ്യോഗസ്ഥനമാരായും ജീവിച്ചിരിക്കുന്നു. വ്യക്തിത്വ വിശുദ്ധിയിൽ അഭിപ്രായാന്തരമില്ലാത്ത ശത്വനൗഫി തനിക്കുലഭിച്ച സദ്വാർത്തകൾ സമാഹരിക്കുന്നു. സ്വാഭാവികമായും ശത്വനൗഫിയുടെ ബഹ്ജത്തുൽ അസ്റാർ ജ്ഞാനികൾക്കിടയിൽ ധാരാളമായി ചർച്ചചെയ്യപ്പെട്ടു. അതിനെ സ്തുതിവാക്കുകൾ കൊണ്ട് സ്വീകരിച്ചവരും കുത്തുവാക്കുകൾ കൊണ്ട് മുറിപ്പെടുത്തിയവരും നിശിതമായി ആക്രമിച്ചവരും കഴിഞ്ഞുപോയി. ശൈഖിന്റെ പുത്രന്മാരി ലേക്കെ ത്തുന്ന ദശക്കണക്കിനു ഏകകണ്ണിപരമ്പരകൾ ഉദ്ധരിച്ചാണ് ശത്വനൗഫി മിക്ക

സംഭവങ്ങളും ഉദ്ധരിക്കുന്നത്. ശത്വനൗഫിക്ക് വിവരം കൈമാറിയവരുടെ സ്വീകാര്യത മാത്രമേ ഇവിടെ പരിശോധിക്കാൻ ഉണ്ടാകൂ.

തനിക്കു രണ്ടുദശകം മുമ്പ് ജനിക്കുകയും സമകാലികരായ ജീവിക്കുകയും തന്നെക്കാൾ ഒന്നരദശകം മുമ്പ് മരണപ്പെടുകയും ചെയ്ത ശത്വനൗഫിയുടെ ബഹ്ജയെ, ശൈഖ് അബ്ദുൽ ഖാദിർ ജീലാനിയുടെ വക്താവും മുരീദുമായിരുന്ന ഹാഫിള് ഇബ്നു തൈമിയ്യ നിരൂപിച്ചതായോ പ്രശംസിച്ചതായോ കണ്ടിട്ടില്ല. ശത്വനൗഫിയുടെ സമകാലികർ വല്ലവരും ബഹ്ജയെ നിരൂപിച്ചതായും കാണാൻ സാധിച്ചിട്ടില്ല. എന്നാൽ ഹാഫിള് ദഹബിയും ഇബ്നു റജബ് അൽഹമ്പലിയും ഇബ്നുൽ ഇമാദും ബഹ്ജയെ നിരൂപിച്ചു. അതിലെ ചില സംഭവങ്ങൾ ശരിയല്ലെന്ന പ്രസ്താവം മാത്രം. അവ ഏതെല്ലാമാണെന്നും എന്തുകൊണ്ട് ശരിയല്ലെന്നും അവർ വ്യക്തമാക്കിയില്ല. ശൈഖ് വായുവിലൂടെ പറന്നുവെന്ന് പറയുന്ന കഥയും മജ്‌ലിസിലെ തൂക്കുവിളക്കുകൾ ശൈഖുമായി സംസാരിച്ചുവെന്ന കഥയും കറാമത്തുകൾ എന്ന പരിധിക്കപ്പുറമായി ദഹബിക്കു തോന്നി. ഇതിനിടെ രിഫാഈ ത്വരീഖത്ത് വക്താവ് വാസിഥി എഴുതിയ തിർയാഖ് ബഹ്ജയെ നിശിതം വിമർശിച്ചു. രിഫാഈ ശൈഖിനെ ഒന്നാം സ്ഥാനത്തു നിർത്തുവാനുള്ള പക്ഷപാതപരമായ സമീപനമായി അനുവാചകർ അതിനെ വിലയിരുത്തി. ഇറാഖിലെ ളഹീറുദ്ദീൻ ഖാദിരി വാസിഥി യുടെയും ഇബ്നു റജബ് അൽഹമ്പലിയുടെയും വിമർശനങ്ങൾക്ക് ഫത്ഹുൽ മുബീനിലൂടെ മറുപടി നൽകി. ഇബ്നു റജബിന്റെ തീവ്രമായ നിരൂപണങ്ങളെ പക്വതയോടെ വിശകലനം ചെയ്ത ഹാഫിള് അസ്ഖലാനി, ബഹ്ജയെ ആദരിക്കുകയും അവലംബമാക്കുകയും ചെയ്തതതോടെ വിവാദങ്ങൾക്ക് വിരാമമായി. ബഹ്ജക്ക് ലഭിച്ച വലിയ അംഗീകാരമായിരുന്നു അസ്ഖലാനിയുടെ ഏറ്റെടുക്കൽ.

ഇമാം അസ്ഖലാനി റഹിമഹുല്ലാഹ് ശൈഖിന്റെ അപദാനങ്ങൾ സമാഹരിച്ചെഴുതിയ ഗ്രന്ഥമാണ് ഗിബ്ത്വതുന്നാളിർ ഫീ മനാഖിബി ശൈഖ് അബ്ദിൽ ഖാദിർ. എട്ടു അധ്യായങ്ങൾ . സ്വർഗ്ഗകവാടങ്ങൾ എട്ടാണല്ലോ എന്ന് ന്യായം. ശൈഖ് ജീലാനിയുടെ ബറകത്ത് കൊണ്ട്, എല്ലാ ഭീതികളിൽ നിന്നും ഏറ്റവും സുരക്ഷിതമായ പരിചയായി വർത്തിക്കുന്ന ഒരു നിക്ഷേപമായിട്ടാണ് ഗ്രന്ഥത്തെ ഇമാം കരുതുന്നത്. ശത്വനൗഫിയും ഇബ്നുന്നജ്ജാറുമാണ് മുഖ്യ സ്രോതസ്സുകൾ. ബഹ്ജയുടെ കർത്താവ് ശത്വനൗഫിയെ ഉദ്ധരിച്ചുകൊണ്ട് ഒന്നാമധ്യായം ആരംഭിക്കുന്നു. ശൈഖിന്റെ വഫാത്ത് അനുസ്മരിച്ചുകൊണ്ട് ഗ്രന്ഥം അവസാനിക്കുന്നു. ബാഗ്ദാദിലെ മക്തബത്തുൽ ഖാദിരിയ്യയിലെ കയ്യെഴുത്തു കൃതികളെക്കുറിച്ച് പഠനം നടത്തിയ പ്രൊഫെസ്സർ ഡോക്ടർ ഇമാദ് അബ്ദുസ്സലാം റഊഫ് 14 / 999 ആം

നമ്പറിൽ ഇവിടെ സൂക്ഷിക്കുന്ന ഗിബ്ത്വയുടെ കോപ്പിയെക്കുറിച്ച് രേഖപ്പെടുത്തുന്നുണ്ട്. പൗരസ്ത്യ ഇസ്‌ലാമിനെ കുറിച്ച് ഗവേഷണം ചെയ്ത ഓറിയന്റലിസ്റ് പണ്ഡിതൻ Edward Denison Ross (1940) ഉത്തരേന്ത്യയിലെ പ്രസിദ്ധമായ ഖുദാബഖ്ഷ് ലൈബ്രറിയിൽ നിന്നും കണ്ടെടുത്ത ഗിബ്ത്വയുടെ കയ്യെഴുത്തു കോപ്പി 1903 ൽ പ്രിന്റ് ചെയ്ത കോപ്പി വിവിധ യൂണിവേഴ്സിറ്റി ലൈബ്രറികളിൽ സൂക്ഷിപ്പുണ്ട്.

ബഹ്ജത്തുൽ അസ്റാറിൽ നിന്നും സംഗ്രഹിച്ചുകൊണ്ട് ശൈഖ് ജീലാനിയുടെ കീർത്തനം എഴുതിയ മറ്റൊരു പ്രമുഖ ഹദീസ് പണ്ഡിതനാണ്, ഹാഫിളുൽ ഹിന്ദ് എന്നറിയപ്പെടുന്ന ശാഹ് അബ്ദുൽ ഹഖ് ദഹ്ലവി (959 1052). ഇന്ത്യയിൽ ഹദീസ് വിജ്ഞാനം പൂർവോപരി സജീവമാക്കിയ പ്രമുഖ പണ്ഡിതനാണ് ഇദ്ദേഹം. ഇന്ത്യയിലെ ഖാദിരി പ്രസ്ഥാനത്തിന്റെ അജയ്യനായ വക്താവ് കൂടിയായ മുഹദ്ദിസ് അബ്ദുൽ ഹഖ് സൂഫികളുടെ അപഥസഞ്ചാരത്തെ നിശിതമായി വിമർശിച്ച ഖാദിരിയാണ്. സുബദത്തുൽ അസ്റാർ എന്ന പേരിൽ ഇദ്ദേഹം തയ്യാറാക്കിയ ജീലാനി കീർത്തന കൃതി ബഹ്ജയെ അവലംബിച്ചാണെന്നത് ബഹ്ജയ്ക്ക് ലഭിച്ച മറ്റൊരംഗീകാരമായിരുന്നു.

ഖാദിരിയ്യാ ത്വരീഖത്തിന്റെ സംഭാവനകളെ കുറിച്ച് ആഴത്തിൽ പഠിച്ച ഡോക്ടർ ജമാലുദ്ധീൻ ഫാലിഹ് കീലാനി പരിചയപ്പെടുത്ത മറ്റൊരു കൃതിയാണ് മുഹ്ജത്തുൽ ബഹ്ജ. ശത്വനൗഫിയുടെ ബഹ്ജയുടെ സംഗ്രഹമാണിത്. ബഹ്ജയിലെ സനദുകൾ ഒഴിവാക്കിയും ഘടന പരിഷ്കരിച്ചും മറ്റു പരിഗണനീയ കൃതികളിൽ നിന്നെടുത്തു കൂട്ടിച്ചേർത്തും എഴുതപ്പെട്ട മുഹ്ജയുടെ കർത്താവാരാണെന്നു വ്യക്തമല്ല. ഹി 852 ൽ മരണപ്പെട്ട ഹാഫിള് അസ്ഖലാനി വരെയുള്ളവരെ മുഹ്ജയിൽ ഉദ്ധരിക്കുന്നുണ്ട്. ഹിജ്റ ഒമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പാതിയിൽ എഴുതപ്പെട്ടതായിരിക്കാമെന്നാണ് അനുമാനം. അസ്ഖലാനിയുടെ ഗിബ്ത്വ റെഫെറെൻസായുള്ള മുഹജ ഒരു കയ്യെഴുത്തു കോപ്പി ബാഗ്ദാദിലെ ദാറുൽ മഖ്ത്വൂത്വാത്തിൽ 20189 നമ്പറിൽ സൂക്ഷിക്കപ്പെട്ടുവരുന്നു.

# 25

# ശത്വനൗഫിയും ശത്വഹാത്തും:

## അസ്ഖലാനിയുടെ വിലയിരുത്തൽ

ഹാഫിള് അസ്ഖലാനിയുടെ ദീർഘകാല ശിഷ്യനാണ് ഹാഫിള് സഖാവി. അസ്ഖലാനിയുടെ ജീവചരിത്രകാരൻ കൂടിയാണ് സഖാവി. ഗുരുവിന്റെ ജീവിത ചിത്രങ്ങൾ , നിലപാടുകൾ , മതവിധികൾ , സംഭാവനകൾ വിശദമായി രേഖപ്പെടു ത്തുന്ന 'അൽജവാഹിർ ഫീ തർജുമത്തി ശൈഖിൽ ഇസ്ലാം ഇബ്നി ഹജർ കനപ്പെട്ട കൃതിയാണ്. ഇതിൽ എടുത്തുചേർത്തിട്ടുള്ള ഏതാനും ഫത്വകളിൽ ഒന്ന്, ശത്വനൗഫിയുടെ ബഹ്ജയിലെ പരാമർശങ്ങളെ തീവ്ര ഭാഷയിൽ വിമർശിച്ച ഇബ്നു റജബ് അൽഹമ്പലിയുടെ വരികൾ ഉദ്ധരിച്ച് ഒരു സഹൃദയൻ ചോദിച്ച സംശയത്തി നുള്ള മറുപടിയാണ്.

**ചോദ്യം:**

മിസ്റിലെ ശത്വനൗഫ് ദേശവാസിയും ഖുർആൻ പാരായണ വിദഗ്ധനുമായ അബുൽ ഹസൻ, ശൈഖ് ജീലാനിയുടെ മഹച്ചരിതം മൂന്നു വോള്യങ്ങളിലായി ക്രോഡീ കരിച്ചിട്ടുണ്ട്. അതിന്റെ പേര് ബഹ്ജ . ഞാൻ ആ ഗ്രന്ഥത്തിന്റെ ചില ഭാഗം കണ്ടു. അതിലെ പരാമർശങ്ങൾ അവലംബിക്കുകയും ഉദ്ധരിക്കുകയും ചെയ്യുന്നത് നല്ലതായി എനിക്ക് തോന്നിയില്ല. മറ്റുള്ളവർ ഉദ്ദരിച്ചിട്ടുള്ള ശ്രുതിപ്പെട്ട സംഗതികൾ മാത്രമേ അവലംബിക്കാൻ കൊള്ളൂ. ബഹ്ജയിൽ മേൽവിലാസം അറിയാത്തവരിൽ നിന്നുള്ള ധാരാളം വാർത്തകളുണ്ട്. സൂഫികൾ വിബോധാവസ്ഥയിൽ പറയുന്ന ഉദ്ദേശ്യരഹിതമായ പ്രസ്താവനകൾ (=ശത്വഹാത്ത്) അതിൽ ധാരാളമായി ഉദ്ധരി ക്കുന്നു. മഹാഗുരു അബ്ദുൽ ഖാദിർ ജീലാനിയിലേക്ക് ചേർത്തുപറയുന്നത് ക്ഷന്ത വ്യമല്ലാത്തവയാണവ. ശത്വനൗഫി ശേഖരിച്ച വൃത്താന്തങ്ങൾക്കു പുറമെ, കമാലുദ്ദീൻ ജഅഫർ അൽഅദ്ഫവി യുടെ പ്രസ്താവനകളും എന്റെ ശ്രദ്ധയിൽ പെട്ടു. ഇബ്നു റജബിൽ ഹമ്പലിയുടെ വിമർശന വരികളെക്കുറിച്ചാണ് എന്റെ ചോദ്യം. 'അല്ലാഹു വിന്റെ സകല ഔലിയാക്കളുടെയും പിരടിക്കുമേലാണ് എന്റെ പാദങ്ങൾ' എന്ന ശൈഖിന്റെ വിളംബരത്തെക്കുറിച്ചാണ് രണ്ടാമത്തെ ചോദ്യം.'

**അസ്ഖലാനിയുടെ പ്രതികരണം** :

'ബഹ്ജ ഞാൻ വായിച്ചിട്ടുണ്ട്. ഇബ്നു റജബ് നിരുപാധികം വിമർശിച്ചപോലെയല്ല സംഗതി. ബഹ്ജയിലെ പരാമർശങ്ങളെ വിവിധ വകുപ്പുകളാക്കാം.

ഒന്ന്: ശരീഅത്തിന്റെ അടിസ്ഥാനനിയമങ്ങളുമായി ബാഹ്യമായി യാതൊരു ഏറ്റുമുട്ടലും ഇല്ലാത്തവ. ഈ ഇനമാണ് ബഹ്ജയിൽ ഭൂരിഭാഗവും. വിശിഷ്ട മനുഷ്യരിൽ നിന്നും അസാധാരണ സംഭവങ്ങൾ ഉണ്ടാകുമെന്ന സംഗതി സ്ഥിരീകരി ക്കപ്പെട്ടതാണ്. തികഞ്ഞ മത വിരോധിയല്ലാതെ അവ നിരാകരിക്കില്ല.

രണ്ട്: പ്രത്യക്ഷത്തിൽ ശരീഅത്ത് നിയമങ്ങൾക്ക് വിരുദ്ധമായി തോന്നുന്നവ. അവയെ വ്യാഖ്യാനിച്ചു ശരീഅത്തിനോട് പൊരുത്തമുള്ളതാക്കാൻ സാധിക്കുമെങ്കിൽ അതാണ് ചെയ്യേണ്ടത്. അതിനു കഴിയില്ലെങ്കിൽ വർജ്ജിക്കാം. അതോടൊപ്പം ആ വാക്കുകളുടെ ഉടമയെക്കുറിച്ച് സദ്വിചാരം പുലർത്തണം. അദ്ദേഹത്തിന്റെ വിഭ്രമാവസ്ഥയിൽ പറഞ്ഞുപോയതായി മനസ്സിലാക്കേണ്ടതാണ്.

മൂന്ന്: ഇവരണ്ടിനുമിടയിൽ വെക്കാവുന്ന പ്രസ്താവനകൾ. പ്രത്യക്ഷത്തിൽ ശരീഅത്ത് വിരുദ്ധമോ അനുകൂലമോ അല്ലാത്തവ. വ്യാഖ്യാനിച്ചാണെങ്കിൽ പോലും ഇത്തരം പ്രസ്താവനകളെ സ്വീകാര്യമായ അർത്ഥ കല്പന നൽകേണ്ടത് അനിവാര്യമത്രെ. രണ്ടാം വകുപ്പിലേതു പോലെയല്ല ഇവ.

അസാധാരണ സംഭവങ്ങൾ വെളിപ്പെടുമ്പോൾ അവയിലെ നെല്ലും പതിരും വേർതിരിക്കാനുള്ള മാനദണ്ഡം നമ്മുടെ ഇമാമുകൾ പറഞ്ഞുവെച്ചിട്ടുണ്ട്. അവർ പഠിപ്പിച്ചതിതാണ്: 'അത്ഭുതം വെളിപ്പെടുന്ന വ്യക്തി ഋജുവായ വിശ്വാസ കർമ്മങ്ങൾക്കനുസൃതമായ നിലയിലാണെങ്കിൽ അത് കറാമത്ത് തന്നെ. ഉദാ. ശൈഖ് അബ്ദുൽ ഖാദിർ ജീലാനി (അദ്ദേഹത്തിന്റെ ജീവിത വിശുദ്ധിയും ദീനീ ജീവിതവും സംശയരഹിതമാണ്).

ശൈഖുൽ ഇസ്‌ലാം ഇസ്സുദ്ദീൻ ബ്നു അബ്ദിസ്സലാം ഇങ്ങനെ പറഞ്ഞിട്ടുണ്ട്: 'ശൈഖ് ജീലാനിയെക്കുറിച്ച് നമുക്ക് ലഭിച്ചിട്ടുള്ളപോലെ, വിശ്വസ്തരുടെ അനേകം പരമ്പരകളിലൂടെ,മറ്റൊരാളുടെയും ഇത്രമാത്രം കറാമത്തുകൾ ലഭിച്ചിട്ടില്ല'. ഈ പ്രസ്താവന നമുക്ക് ശരിയായ സനദ് വഴി ലഭിച്ചതാണ്.

വിശുദ്ധ ശരീഅത്തിന്റെ അടിസ്ഥാന നിയമങ്ങളോട് ചേർന്ന് നിൽക്കാത്ത അത്ഭുത സംഭവങ്ങൾ വിലായത്തോ കറാമത്തോ അല്ല. വിലയത്തിന്റെ അടയാളമായ

കറാമത്തും വിലായതിന്റെ അടയാളമല്ലാത്ത അത്ഭുതസംഭവങ്ങളും തമ്മിലുള്ള സുവ്യക്തമായ വേർതിരിവ് ഇതാകുന്നു. ചിലപ്പോൾ അത്ഭുത സംഭവങ്ങൾ വിലായത്തില്ലെന്നതിലേക്ക് തെളിവാകാറുണ്ട്. ശരീഅത്ത് വിരുദ്ധവിശ്വാസങ്ങളും അനുഷ്ഠാനങ്ങളും കൊണ്ടുനടക്കുന്ന ബിദ്അത്തുകാരുടെ ജീവിതാനുഭവങ്ങളിൽ അത്ഭുത സംഭവങ്ങൾ കാണാറുള്ളപോലെ. അവ പൈശാചിക സംഭവങ്ങളാണ്. ജ്ഞാന ശൂന്യർ മാത്രമേ അതിൽ വഞ്ചിതരാവുകയുള്ളൂ.

ചിലപ്പോൾ ചിലയാളുകളിൽ നിന്നും വിബോധാവസ്ഥയിൽ ഞെട്ടിപ്പിക്കുന്ന വർത്തമാനങ്ങൾ ഉണ്ടാകാറുണ്ട്. അവ രണ്ടായിത്തിരിക്കാം. ആദ്യമേ നേർവഴിയിൽ നിലകൊള്ളുന്ന വ്യക്തിയാണെങ്കിൽ അവ കറാമത്ത് ആയെടുക്കാം. പക്ഷെ, പകർത്താനോ അനുകരിക്കാനോ പാടില്ല അവരുടെ ഇത്തരം പ്രസ്താവനകളും പ്രഖ്യാപനങ്ങളും പ്രവർത്തികളും. അവർ കുറ്റക്കാരാകില്ല. ബോധസമയത്താണ് മതശാസന ബാധകമാവുക. അജ്ഞരായ പൊതുജനങ്ങളെ ഇത്തരക്കാരുടെ ഇടപഴകുന്നതിൽ നിന്നും തടയുകയാണഭികാമ്യം. വിബോധാവസ്ഥയിൽ സംഭവിക്കുന്ന വാക്കുകളും പ്രവർത്തികളും അനുകരിക്കാവുന്ന ശരികളാണെന്നു അവർ തെറ്റിദ്ധരിച്ചേക്കും. ഇവിടെയാണ് സാധാരണക്കാർ ഭൂരിഭാഗവും പിഴക്കുന്നത്. അല്ലാഹുവത്രെ ശരി മനസിലാക്കാനുള്ള ഉതവി നൽകുന്നത്.

ശൈഖ് ജീലാനി ഈ ഗണത്തിൽപെട്ട ആളല്ല. അദ്ദേഹം ഉയർന്ന മനസ്സിന്നുടമയായിരുന്നു. ശരീഅത്ത് നിയമങ്ങളെ മുറുകെപ്പിടിക്കുകയും അതിലേക്ക് ആളുകളെ പ്രബോധനം ചെയ്യുകയും ചെയ്ത മഹാനാണ്. അവയ്ക്ക് വിപരീതം ചെയ്യുന്നവരുമായി അകന്നുനിന്നു. ജനങ്ങളെ ഇബാദത്തിൽ വ്യാപൃതരാക്കി. മുജാഹദയിൽ ഉറച്ചുനിന്നു. ഭാര്യ സാധനങ്ങൾ പോലെ, ഇബാദത്തിൽ മുഴുകാൻ തടസ്സമാകാറുള്ള സംഗതികളുമായും, ഇതിനിടവരാതെ, അദ്ദേഹം അടുത്തിടപഴകി. ഇങ്ങനെ സാധിക്കുന്നവർ, അതിനു സാധിക്കാത്തവരേക്കാൾ കൂടുതൽ പൂർണ്ണരാണ്. അതാണല്ലോ തിരുനബി സ്വ യുടെ ജീവിതരീതി. ശൈഖ്ജീലാനിയുടെ ഈ അവസ്ഥ മനസ്സിലാക്കിയവർ, 'ഔലിയാക്കളുടെയെല്ലാം പിരടി എന്റെ കാൽ ചുവട്ടിലാണ്' എന്ന പ്രസ്താവനയുടെ പൊരുൾ മനസിലാക്കും. നിശ്ചയം വിലായതിന്റെ സംപൂർണ്ണ ഘടകങ്ങളെല്ലാം ഒത്തിണങ്ങിയ മറ്റൊരാളും ശൈഖ് ജീലാനിയല്ലാതെ അക്കാലത്ത് അറിയപ്പെട്ടിട്ടില്ല.

മേൽസംഗതികൾ ബോധ്യമായാൽ, ശൈഖ് ജീലാനിയിലേക്ക് ചേർത്ത് ബഹ്ജയിൽ കാണുന്ന കാര്യങ്ങളിൽ യാതൊരു പിശകും ഇല്ലെന്നു ഗ്രഹിക്കാവുന്നതാണ്. കാരണം, ശരീഅത്തിന്റെ നിയമങ്ങളോട് യോജിക്കുന്നതാണെങ്കിൽ, ശൈഖിലേക്ക് അവ ചേർത്തു പറയാവുന്നതാണല്ലോ. യോജിക്കുന്നതല്ലെങ്കിൽ, എന്നാൽ ശൈഖി

ന്റെ ജീവിതത്തിൽ അതുണ്ടായതായി സ്ഥിരീകരിക്കപ്പെട്ടതാണെങ്കിൽ, അദ്ദേഹത്തിന്റെ വിഭ്രമാവസ്ഥയിൽ സംഭവിച്ചതാണെന്നു മനസിലാക്കണം. സ്ഥിരപ്പെട്ടതല്ലെങ്കിൽ, അഥവാ ശൈഖിനെക്കുറിച്ച് വ്യാജമായി പറയുകയാണെങ്കിൽ, അതിന്റെ ഉത്തരവാദിത്തം ഉദ്ദരിച്ച വ്യക്തിയിൽ നിക്ഷിപ്തമാണ്. അയാളുടെ ലക്ഷ്യം ശൈഖിനെ ആദരിക്കുകയും മഹത്വപ്പെടുത്തുകയും മാത്രമായിരിക്കും. നിശ്ചയം, ശൈഖ് ജീലാനി മഹത്വപ്പെടുത്തലുകൾക്ക് വളരെ അർഹൻ തന്നെയാണ്. താനുദ്ദേശിക്കുന്നവരെ അല്ലാഹു നേർവഴിയിലേക്ക് നയിക്കുന്നു (ഹാഫിള് സഖാവി, അൽജവാഹിർ, 941)



غبطة الناظر

في ترجمة الشيخ عبد القادر الجيلاني
رضي الله تعالى عنه
تأليف
قاضي القضاة شيخ الاسلام
ابن حجر

طبع في كلكته
سنه ١٩٠٣ع

CALCUTTA:
PRINTED AT THE BAPTIST MISSION PRESS.
1903.

ശൈഖ് ജീലാനിയുടെ കാലംമുതൽ സംരക്ഷിച്ചു പോരുന്ന ബാഗ്ദാദിലെ അൽമക്തബത്തുൽ ഖാദിരിയ്യ. മുഗൾ ചക്രവർത്തി ഷാഹ്ജഹാൻ സമ്മാനിച്ച ഖുർആൻ കയ്യെഴുത്തുകോപ്പി.



